ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# ഒരാഴ്ച

## ശ്രീ തപോവന സ്വാമി സന്നിധിയിൽ



ശ്രീ വിദ്യാനന്ദ തീർത്ഥപാദ സ്വാമികൾ

ശ്രീ തീർത്ഥപാദീയ ഗ്രന്ഥാവലി നമ്പർ 7

ഒരാഴ്ച

# ശ്രീ തപോവനസ്വാമി സന്നിധിയിൽ

ഗ്രന്ഥകാരൻ

ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ

തീർത്ഥപാദാശ്രമം

തീർത്ഥപാദപുരം P. O.

വാഴൂർ via, Kottayam Dt.

കേരളാ സ്റ്റേറ്റ്.

SREE THEERTHAPADEEYA GRANDHAVALI No. 7

**Orazhcha-**
**Sree Thapovanaswamy Sannidhiyil**
(Malayalam)



First Edition December 1969
Copies—1000

Second Edition June 1978
Copies—2000

by:-

**Sree Vidyananda Theerthapada Swamikal**

Printed at Vijaya Press, Pallickathodu.

Price Rs. 5

Published by
Theerthapadasramam
Theerthapadapuram P. O.
Vazhoor,
Kottayam Dt.
Kerala.

# പ്രസ്താവന

'ഒരാഴ്ച—ശ്രീ തപോവനസ്വാമിസന്നിധിയിൽ' എന്ന ഈ ഗ്രന്ഥം തീർത്ഥപാദീയഗ്രന്ഥാവലിയിലെ ഏഴാം നമ്പർ പുസ്തകമായി വാഴൂർ തീർത്ഥപാദാശ്രമത്തിൽ നിന്നു പ്രസിദ്ധപ്പെടുത്തുകയാണു്. 1952 ഏപ്രിൽ 12-ാം തീയതി മുതൽ ഒരാഴ്ചക്കാലം ഹിമവാന്റെ മദ്ധ്യപ്രദേശത്തുള്ള ഉത്തരകാശി എന്ന പുണ്യസ്ഥലത്തുവച്ചു മഹാത്മാവായ ശ്രീ തപോവനസ്വാമികളുമായി ഞാൻ നടത്തിയ വേദാന്തചർച്ചകളുടെ സംഗ്രഹമാണു് ഇതിൽ അടങ്ങിയിരിക്കുന്നതു്.

ശ്രീ തപോവനസ്വാമികൾ 1957-ജനുവരി 1-ാംനു ഉത്തരകാശിയിൽ വച്ച് തന്റെ അന്തിമമായ പ്രാരബ്ധശരീരം ഉപേക്ഷിച്ച് വിദേഹകൈവല്യം അടഞ്ഞു. അദ്ദേഹത്തിന്റെ സ്മാരകമായി 1958-ജനുവരി 5-ാം തീയതി 'ശ്രദ്ധാഞ്ജലി' എന്നപേരിൽ ഒരു ഗ്രന്ഥം പെരുമ്പാവൂർനിന്നു് പ്രസിദ്ധപ്പെടുത്തുകയുണ്ടായി. ശ്രീ ചിന്മയാനന്ദസ്വാമികൾ, ശ്രീ ആഗമാനന്ദസ്വാമികൾ, ഞാൻ, ശ്രീ ഗോവിന്ദഗിരിസ്വാമികൾ, സാഹിത്യകുശലൻ കൊല്ലാട്ട് ശ്രീ. പി. ഗോപാലൻനായർ, ശ്രീ പുത്തേഴത്തു രാമൻമേനോൻ ബി. ഏ. ബി. എൽ; ശ്രീ ടി. ആർ. നാരായണൻ നമ്പ്യാർ ബി. ഏ. ബി. എൽ; ശ്രീ. പി. ശങ്കുണ്ണിനായർ ബി. ഏ. ബി. എൽ; ശ്രീ. ടി. എൻ. കേശവപിള്ള എം. ഏ. എൽ. ടി; ശ്രീ. ഏ. ശേഖരൻനായർ ബി. ഏ. ബി. എൽ; ശ്രീ. പി. കൃഷ്ണപിള്ള പെരുമ്പാവൂർ ഇത്രയും പേർ ആ ഗ്രന്ഥത്തിന്റെ എഡിറ്റോറിയൽ കമ്മിററി അംഗങ്ങളായി യഥാക്രമം തെരഞ്ഞെടുക്കപ്പെട്ടു. ശ്രീ. പി. കൃഷ്ണപിള്ളയായിരുന്നു. അതിന്റെ കൺവീനർ. അദ്ദേഹത്തിന്റെ നേതൃത്വത്തിലും ചെലവിലും ആണ് പ്രസ്തുത ഗ്രന്ഥം പ്രസിദ്ധം ചെയ്തതു്. ഇൻഡ്യയുടെ പല ഭാഗങ്ങളിലുമുള്ള പണ്ഡിതന്മാർ സംസ്കൃതത്തിലും മലയാളത്തിലും ഇംഗ്ലീഷിലും ശ്രീ സ്വാമികളുടെ അപദാനങ്ങളെ പ്രകീർത്തിച്ചുകൊണ്ട് എഴുതിയ അനേകം ലേഖനങ്ങൾ അടങ്ങിയ മഹത്തായ ഒരു സ്മാരകഗ്രന്ഥമാണ് ശ്രദ്ധാഞ്ജലി ശ്രീ തപോവനസ്വാമികളും ഞാനുമായി ഉത്തരകാശിയിൽവച്ചു നടത്തിയ വേദാന്തചർച്ചകൾ അതിൽ ചേർക്കുവാൻ സംഗ്രഹിച്ചെഴുതണമെന്നു് ശ്രീ.പി. കൃഷ്ണപിള്ള

നിർബന്ധപൂർവ്വം എന്നോട് അപേക്ഷിക്കുകയുണ്ടായി. അതിൻെറ ഫലമായി 'ഒരാഴ്ച - ശ്രീ തപോവനസ്വാമി പാദങ്ങളുടെ കൂടെ' എന്നൊരു ലേഖനം ഞാൻ എഴുതി ശ്രദ്ധാഞ്ജലിയിൽ പ്രസിദ്ധപ്പെടുത്തി. ശ്രീ തപോവന സ്വാമികളും ഞാനുമായി സംഭാഷണങ്ങൾ നടത്തിയതു് 1952 ഏപ്രിലിൽ ആയിരുന്നല്ലോ. എന്നാൽ, അവ സംഗ്രഹിച്ചു് ലേഖനമാക്കിയതു് 1957 ഡിസംബർ ഒടുവിൽ മാത്രമാണു്, അതിനാൽ, ലേഖനത്തിലെ പ്രതിപാദ്യവിഷയങ്ങൾ എൻെറ സ്മരണയെ മുൻനിറുത്തി എഴുതിയതാണെന്നേ പറയുവാൻ തരമുള്ളു. എങ്കിലും, ആ ചർച്ചയിലെ പ്രശ്നോത്തരങ്ങൾ നടന്നതുപോലെതന്നെ എഴുതുവാൻ കഴിവുപോലെ ഞാൻ പരിശ്രമിച്ചിട്ടുണ്ടു്. അതു കുറെയെല്ലാം ഫലിച്ചിട്ടുണ്ടെന്നും ഞാൻ വിശ്വസിക്കുന്നു. അന്നത്തെ ശ്രോതാവായിരുന്ന ശ്രീ പി. കൃഷ്ണപിള്ളയും അതു സമ്മതിച്ചു് അനുമോദിച്ചിട്ടുണ്ടെന്നുള്ളതും ഇവിടെ പ്രസ്താവ്യമാണു്.

ശ്രീ തപോവനസ്വാമിമഹാസമാധിസ്മാരകമായി പ്രസിദ്ധപ്പെടുത്തിയ ശ്രദ്ധാഞ്ജലിയെപ്പററി മലയാളരാജ്യം, മാതൃഭൂമി, മനോരമ, ഹിന്ദു മുതലായ പത്രങ്ങൾ വളരെപ്രശംസിച്ചു് ലേഖനങ്ങൾ എഴുതിയിരുന്നു. കൂടാതെപ്രശസ്തന്മാരായ പല പണ്ഡിതന്മാരും ശ്രദ്ധാഞ്ജലിയേയും പ്രത്യേകിച്ചു് അതിലെ എൻെറ ലേഖനത്തെയും അനുമോദിക്കുകയുണ്ടായി. അക്കൂട്ടത്തിൽ, ചതുശ്ശാസ്ത്രപണ്ഡിതനും വേദാന്തകേസരിയുമയിരുന്ന മഹാമഹിമശ്രീ കൊച്ചീ മഹാരാജാവു് ശ്രീ. പരീക്ഷിത്തു് രാമവർമ്മതമ്പുരാൻ, കൺവീനർ ശ്രീ പി. കൃഷ്ണപിള്ളയുടെ പേർക്കു് അയച്ചുകൊടുത്ത കത്തിലെ പ്രസക്തഭാഗം താഴെ ചേർക്കുന്നു.

Hill Palace, Tripunithura,
5—8—1958

ശ്രീ ഹരയേ നമഃ

പ്രിയ സുഹൃത്തേ!

നിങ്ങൾ സ്നേഹപൂർവ്വം അയച്ചുതന്ന പരമപൂജ്യ ശ്രീ തപോവനസ്വാമി മഹാരാജിനെ സംബന്ധിച്ച് പ്രസിദ്ധപ്പെടുത്തിയ "ശ്രദ്ധാഞ്ജലി"യുടെ പ്രതി എനിക്ക കിട്ടിയിട്ട് കുറെ അധികം ദിവസമായി. അതിനുള്ള അഭിനന്ദനം അറിയിക്കുവാൻ എന്റെ സെക്രട്ടറിയെഏല്പിച്ചിരുന്നു. സാവധാനമായി വായിച്ചു നോക്കിയിട്ടുവേണം നേരിട്ടെഴുതാൻ എന്നു വിചാരിച്ചു വായിക്കുവാൻതുടങ്ങി. രോഗാദികളായ പ്രതിബന്ധങ്ങൾ നിമിത്തം അതു് മുഴുവനാക്കുവാൻ സാധിച്ചിട്ട് രണ്ടുമൂന്നു ദിവസമേ ആയിട്ടുള്ളു. വായിക്കുമ്പോൾ എത്രതന്നെ അദ്ഭുതവും സന്തോഷവും മനഃശാന്തിയും ഉണ്ടായി എന്നു വാക്കുകൊണ്ടു് അറിയിക്കുവാൻ സാദ്ധ്യമല്ല. തിരഞ്ഞെടുത്ത വിഷയങ്ങൾ എല്ലാം മധുരങ്ങൾ തന്നെ. എന്നാൽ രുചഭേദമായിരിക്കാം കാരണം മലയാളത്തിൽ എഴുതിയവയാണ് അധികം ആകർഷകമായി തോന്നിയതു്. അതുകളിലും വച്ചു് ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികൾ എഴുതിയ "ഒരാഴ്ച ശ്രീ തപോവനസ്വാമിപാദങ്ങളുടെ കൂടെ" എന്ന ലേഖനം പരമോൽകൃഷ്ടമായി തോന്നി. ഞാനും നിങ്ങളുടെ കൂടെ ശ്രീ ഗുരുസമീപത്തിൽ ഉള്ളപോലെ തോന്നി ഒന്നോ രണ്ടോ തവണകൂടി ആ ഭാഗം വായിക്കുവാൻ ആഗ്രഹമുണ്ടു്. ഔപനിഷദതത്ത്വങ്ങളുടെ ഒരു സംക്ഷിപ്ത സമാഹാരമാണല്ലോ അതു്.

---

ഇവിടെ ഇപ്പോൾ എല്ലാവർക്കും ക്ഷേമം. സർവ്വ ശ്രേയസ്സുകളും നിങ്ങൾക്കുണ്ടാവാൻ ജഗദീശ്വരൻ അനുഗ്രഹിക്കട്ടെ!

എന്നു്, സസ്നേഹം

**രാമവർമ്മ പരീക്ഷിത്ത് (ഒപ്പ്)**

ശ്രീ പരീക്ഷിത്തു തമ്പുരാനെപ്പോലെയുള്ള വൃദ്ധന്മാരായ മഹാപണ്ഡിതന്മാരുടെ ഇപ്രകാരമുള്ള അനുമോദനങ്ങൾ ലഭിച്ചപ്പോഴാണ് എന്റെ ലേഖനത്തിൽ വലിയ പാകപ്പിഴ പററിയിട്ടില്ലെന്ന വിശ്വാസം എനിക്കുണ്ടായതു്. പ്രസ്തുതലേഖനത്തിൽ രണ്ടുദിവസത്തെ സംഭാഷണമേ ചേർത്തിരുന്നുള്ളു. ബാക്കി അഞ്ചുദിവസത്തെ സംഭാഷണങ്ങൾകൂടി എഴുതിച്ചേർത്തു ഒരു പുസ്തകമാക്കണമെന്നപേക്ഷിച്ചുകൊണ്ടു് പല വേദാന്തപണ്ഡിതന്മാരായ സന്ന്യാസിമാരും ജിജ്ഞാസുക്കളും എന്റെ പേർക്കെഴുതിയിരുന്നു. പക്ഷേ, അക്കാലങ്ങളിൽ എനിക്കു് അതിനു് സൗകര്യപ്പെട്ടില്ല. എന്നാൽ, ശ്രീ തപോവനസ്വാമികളുമായി നടത്തിയ മൂന്നാം ദിവസത്തെ സംഭാഷണത്തിന്റെ സംഗ്രഹംകൂടി എഴുതി 1964-സെപ്തംബർ മാസത്തിൽ "ശ്രീ തപോവനസ്വാമി സന്നിധിയിൽ' എന്ന തലക്കെട്ടിൽ 'പരമപുരുഷാർത്ഥം' മാസികയ്ക്കു് അയച്ചുകൊടുത്തു. ശ്രീ ജ്ഞാനാനന്ദസരസ്വതിസ്വാമികളുടെ ആധിപത്യത്തിൽ നടന്നിരുന്ന ആ മാസികയുടെ 1964-ഒക്ടോബർ മാസത്തെ വിശേഷാൽ പ്രതിയിൽ ആ ലേഖനം പ്രസിദ്ധപ്പെടുത്തി. അതു വായിച്ച ചില സുഹൃത്തുക്കൾ ശ്രീ തപോവനസ്വാമികളെക്കുറിച്ചു് ഞാൻ എഴുതിയിട്ടുള്ള ലേഖനങ്ങളെല്ലാം ചേർത്തു് ഒരു പുസ്തകമാക്കാൻ എന്നെ വളരെ പ്രേരിപ്പിച്ചു. ലേഖനം എഴുതുന്നതുപോലെ, ധനവ്യയം ചെയ്തു പുസ്തകം അച്ചടിപ്പിച്ചു പ്രസിദ്ധംചെയ്യുവാൻ എന്നെപ്പോലെയുള്ള സാധുക്കൾക്കു് അത്ര എളുപ്പമല്ലല്ലോ. അതിനാൽ, അങ്ങനെയുള്ള വിഷയത്തിൽ ഞാൻ അധികം ശ്രദ്ധിക്കാറില്ല. ഭക്തജനങ്ങളിൽ ആരെങ്കിലും ഞാൻ എഴുതുന്ന ലേഖനങ്ങൾ ചേർത്തു പുസ്തകമാ

ക്കാൻ സന്നദ്ധത പ്രകടിപ്പിച്ചാൽ, അതനുവദിക്കുകമാത്രമേ ഞാൻ ചെയ്യാറുള്ളു. അങ്ങനെയാണ് വാഴൂർ തീർത്ഥപാദീയ ഗ്രന്ഥാവലിയിലെ പുസ്തകങ്ങളെല്ലാം ഇതുവരെ പ്രസിദ്ധീകൃതങ്ങളായതും.

അങ്ങനെയിരിക്കുമ്പോഴാണ ; രണ്ടുമാസത്തിനുമുൻപു കുമാരി, ഡോക്ടർ ഇ വിജയലക്ഷ്മിഅമ്മ എം. ബി. ബി. എസ്സ്. 'ഒരാഴ്ച ശ്രീ തപോവനസ്വാമിപാദങ്ങളുടെ കൂടെ' എന്ന ലേഖനം വായിച്ചു എന്നും അതൊരു പുസ്തകമായി അച്ചടിപ്പിക്കുവാൻ അനുവാദം നൽകണമെന്നും കാണിച്ച് എനിക്ക് ഒരെഴുത്തയച്ചതു്. എന്റെ ശിഷ്യൻ ശ്രീ ചിത്സ്വരൂപതീർത്ഥപാദരാണ് ആ ലേഖനം വായിക്കാൻ കൊടുത്തതെന്നും അതു് അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുവാൻ അദ്ദേഹം ഉപദേശിച്ചു എന്നുംകൂടി അതിൽ എടുത്തു പറഞ്ഞിരുന്നു. എനിക്ക് ഡോക്ടർ വിജയലക്ഷ്മിഅമ്മയെ അന്നു പരിചയമുണ്ടായിരുന്നില്ല. പുനലൂർ സർക്കാർആശുപത്രിയിൽ ജോലിയുള്ള ഡോക്ടർ ഇ. വിജയലക്ഷ്മിഅമ്മ എന്നു മാത്രമേ ആ കത്തിൽനിന്നു് എനിക്ക് മനസ്സിലാക്കുവാൻ സാധിച്ചുള്ളു. എന്നാൽ, പിന്നീടുള്ള ലേഖനപ്രതിലേഖനങ്ങളിൽനിന്നും കുമാരി ഡോക്ടർ വിജയലക്ഷ്മി അമ്മ, പരേതനായ റിട്ട: ഡിവിഷണൽ അഗ്രികൾച്ചറൽആഫീസ്സർകൊല്ലം രാമചന്ദ്രവിലാസം? ശ്രീഭവനിൽ ശ്രീ വി. നാരായണൻനായരുടെ മകളും കൊല്ലം മുൻസിപ്പൽ ചെയർമാനായിരുന്നു് അന്തരിച്ച അഡ്വക്കേറ്റ് ശ്രീ പി. ആർ. കൊച്ചുകൃഷ്ണപിള്ളയുടെ അനന്തിരവളും ആണെന്നു്മനസ്സിലായി. ശ്രീ വി. നാരായണൻനായരേയും അദ്ദേഹത്തിന്റെ ധർമ്മപത്നി, ശ്രീമതി കെ. ഈശ്വരി

അമ്മയേയും എനിക്ക് മുമ്പുതന്നെ പരിചയമുണ്ടായിരുന്നു. തികഞ്ഞ ഒരീശ്വരഭക്തനും ധർമ്മനിഷ്ഠനുമായിരുന്ന ശ്രീ നാരായണൻനായരുടെ ക്ഷണമനുസരിച്ച് ഒന്നു രണ്ടു തവണ ഞാൻ അദ്ദേഹത്തിൻെറ വീട്ടിൽപോയി സത്കാരം സ്വീകരിച്ചിട്ടുമുണ്ട്. അദ്ദേഹത്തിൻെറ ഭാര്യ സാധുപൂജയിലും. അതിഥിസല്ക്കാരത്തിലും അദ്ദേഹത്തെപ്പോലെതന്നെ ശ്രദ്ധാലുവായിരുന്നു. പക്ഷേ, ശ്രീമതി ഈശ്വരിഅമ്മ 1965 ജൂണിലും, ശ്രീ നാരായണൻ നായർ 1967 ജൂലൈയിലും ഇഹലോകവാസം വെടിഞ്ഞു. അതിനുശേഷം എനിക്ക് അവരുടെ വീട്ടിൽപോകാൻ സാധിച്ചിട്ടില്ല. എങ്കിലും, സ്വമാതാപിതാക്കന്മാർക്കുണ്ടായിരുന്നതുപോലുള്ള ഭക്ത്യാദരങ്ങൾ ശ്രീ നാരായണൻനായരുടെ വാത്സല്യഭാജനമായ കുമാരി വിജയലക്ഷ്മിഅമ്മയ്ക്കും എന്നോടും, ശ്രീ ചിത്സ്വരൂപതീർത്ഥപാദരോടും ഉണ്ടെന്ന് അവരുമായി പരിചയപ്പെട്ടപ്പോൾ മനസ്സിലായി.

പുസ്തകം അച്ചടിക്കുന്ന ചുമതല കുമാരി വിജയലക്ഷ്മിഅമ്മ ഏറ്റപ്പോൾ ശ്രദ്ധാഞ്ജലിയിലേയും, പരമപുരുഷാർത്ഥത്തിലേയും ലേഖനങ്ങൾഒന്നുകൂടി ഞാൻപരിശോധിച്ചുനോക്കി. എഴുതിത്തീർത്ത ലേഖനത്തിൻെറ പകുതിഭാഗമേ പരമപുരുഷാർത്ഥത്തിൽ കൊടുക്കാൻ കഴിഞ്ഞുള്ളൂ എന്ന് അപ്പോഴാണ് എനിക്ക് ഓർമ്മവന്നത്. അങ്ങനെ വിട്ടുപോയ ഭാഗവും ശ്രീ തപോവനസ്വാമികളുടെ ചെറിയ ഒരു ജീവചരിത്രസംഗ്രഹവും കൂട്ടിച്ചേർത്ത് 'ഒരാഴ്ച—ശ്രീ തപോവനസ്വാമിസന്നിധിയിൽ' എന്ന പേരിൽ പുസ്തകം മുഴമിക്കാമെന്ന് ഞാൻ തീരുമാനിച്ചു, ശ്രീ സ്വാമിപാദങ്ങൾ രചിച്ച സൗമ്യകാശീശസ്തോത്രത്തിൻെറ മലയാള വ്യാഖ്യാനത്തിനു് ഞാൻ എഴുതിയ അവ

താരികയിൽ നിന്നാണ് ആ ചരിത്രഭാഗം ഇതിൽ ചേർത്തിരിക്കുന്നതു്. വിഷയക്രമമനുസരിച്ച്, ഈ ഗ്രന്ഥം ആറു ഭാഗങ്ങളായി തിരിച്ചിരിക്കുന്നു ഒന്നിൽ ചരിത്രസംഗ്രഹവും, രണ്ടിൽ ഇവിടെനിന്നു് ഉത്തരകാശിയിലേക്കുള്ള യാത്രയുടെ വിവരണവും, മൂന്നിൽ സന്ന്യാസികളുടെ ധർമ്മവും അനുഷ്ഠാനക്രമങ്ങളും, നാലിൽ ആത്മാനുഭൂതിയും സമാധിയും, അഞ്ചിൽ തപോമാഹാത്മ്യവും ശ്രീമദ് ഭഗവദ്ഗീതാ നിരൂപണവും, ആറിൽ ഉപസംഹാരവും മടങ്ങി കേരളത്തിൽ വന്നശേഷം ശ്രീ സ്വാമിജിയുമായി നടത്തിയ എഴുത്തുകുത്തുകളുമാണ് പ്രധാനമായി പ്രതിപാദിച്ചിരിക്കുന്നതു്.

ആത്മസാക്ഷാല്ക്കാരത്തിനുവേണ്ടി പ്രയത്നിക്കുന്നവർക്ക് സത്സംഗംകൊണ്ടുണ്ടാകാവുന്ന മഹത്തായ പ്രയോജനം ഈ ഗ്രന്ഥരചന വഴി വെളിപ്പെടുത്തണമെന്നുകൂടി എനിക്കു് ഉദ്ദേശ്യമുണ്ടു്. വേദാന്തശാസ്ത്രത്തിൽ എത്ര പാണ്ഡിത്യമുണ്ടായാലും ശരി, ഒരു മനുഷ്യനു് ശാന്തിരൂപമായ ആത്മനിഷ്ഠ്ബ്രഹ്മനിഷ്ഠന്മാരായസജ്ജനങ്ങളുടെ സംസർഗ്ഗംകൊണ്ടു മാത്രമേ ഉണ്ടാകുകയുള്ളു. അതുകൊണ്ടാണു്, ശ്രീ ശങ്കരാചാര്യസ്വാമികൾ വിവേകചൂഡാമണിയിൽ പറയുന്നതു്. മനുഷ്യത്വവും, മുമുക്ഷുത്വവും, മഹാപുരുഷസംശ്രയവും ദുർല്ലഭമാണെന്നും ദൈവാനുഗ്രഹം കൊണ്ടുമാത്രമേ അതുമൂന്നും സിദ്ധിക്കുകയുള്ളുവെന്നും. വേദാന്തശാസ്ത്രം ഒരുത്തർക്കും മനസ്സിലാകാത്ത വിഷയങ്ങളെക്കുറിച്ച് ദുർഗ്രഹമായ ശൈലിയിൽ ചർച്ചചെയ്തു ജിജ്ഞാസുക്കളെ ഭ്രമിപ്പിക്കുകയാണു ചെയ്യുന്നതെന്നു് ഇന്നു് ഏറെക്കുറെ പരിഷ്കാരികളെന്നു് അഭിമാനിക്കുന്ന

പലവിദ്വാന്മാരും പറയാറുണ്ട്. ഭ്രാന്തന്മാരുടെ കാര്യകാരണബന്ധമില്ലാത്ത ജല്പനങ്ങൾക്ക് വേദാന്തനാമകരണം നല്കി പരിഹസിക്കുന്നതിനുപോലും ഇന്നത്തെ അഭ്യസ്തവിദ്യരിൽ ഏറിയകൂറും മടിക്കാറില്ല. എന്നാൽ, ക്രാന്തദർശികളായ മഹർഷീശ്വരന്മാരുടെ ദീർഘകാലത്തെ തപസ്സിന്റെയും ഇന്ദ്രിയാതീതമായ യഥാർത്ഥാത്മാനുഭൂതിയുടെയും പരിണതഫലമാണ് അദ്വൈത വേദാന്തസിദ്ധാന്തമെന്ന് പാശ്ചാത്യരും പൗരസ്ത്യരുമായ മഹാപണ്ഡിതന്മാരെല്ലാം ഇന്ന് സശിരഃകമ്പം സമ്മതിക്കുന്നുണ്ട്. പക്ഷേ, വേദാന്തം സഹജവും ശാന്തിദായകവുമായ ആത്മാനുഭൂതിയാണെന്നുള്ള പരമാർത്ഥം ശ്രീ തപോവനസ്വാമിപാദങ്ങളെപ്പോലെയുള്ള മഹാപുരുഷന്മാരുടെ സഹവാസവും അനുഗ്രഹവും കൊണ്ടുമാത്രമാണ് ബോധ്യമാകുന്നത്. കാരണം, ശാസ്ത്രങ്ങളിൽ അങ്ങിങ്ങായി ചിതറിക്കിടക്കുന്ന വേദാന്തരഹസ്യങ്ങൾ സ്വാനുഭവരൂപത്തിൽ വെളിപ്പെടുത്തിത്തരുവാൻ ആത്മാനുഭൂതിസമ്പന്നന്മാരായ ജ്ഞാനയോഗികൾക്കേ സാധിക്കുകയുള്ളു. അനേകകാലം വേദാന്തശാസ്ത്രങ്ങൾ പഠിച്ചാൽതന്നെയും മനസ്സിലാകാത്ത വിഷയങ്ങൾ മഹാത്മാക്കളുടെ തിരുവായ്മൊഴികൾ അല്പകാലം കേട്ടാൽ ബുദ്ധിയും ശ്രദ്ധയുമുള്ള വ്യക്തിക്ക് പെട്ടെന്നു വെളിപ്പെടുന്നതാണ്. അദ്വൈതവേദാന്തരഹസ്യം സരളമായ രീതിയിൽ അനുഭവപ്പെടുത്തുവാനുള്ള മാർഗ്ഗം ഈ ഗ്രന്ഥത്തിൽ വ്യക്തമായി പ്രതിപാദിച്ചിട്ടുണ്ട്. പക്ഷേ, വേദാന്തശാസ്ത്രത്തിൽ കുറെയെല്ലാം പരിചയമുള്ള ജിജ്ഞാസുക്കൾക്കു മാത്രമേ ഇതിൽ വിവരിച്ചിരിക്കുന്ന വിഷയങ്ങൾ മനസ്സിലാവുകയുള്ളു. അങ്ങനെയുള്ളവർക്ക് പ്രയോജനപ്പെടണമെന്ന

ഉദ്ദേശത്തോടുകൂടിയാണ് ഈ നിബന്ധം ഇപ്പോഠം പ്രസിദ്ധപ്പെടുത്തുന്നതും.

ശ്രദ്ധേയമായ ഒരവതാരികകൊണ്ട് ഈ പുസ്തകത്തെ അലങ്കരിച്ചതു് പരമഹംസ പരിവ്രാജകാചാര്യർ ശ്രീ വിമലാനന്ദപുരിസ്വാമികളാണ്. പാശ്ചാത്യവും പൗരസ്ത്യവുമായ വിവിധ ഭാഷകളിലും ശാസ്ത്രങ്ങളിലും അഗാധവൈദുഷ്യം സമ്പാദിച്ചിട്ടുള്ള ശ്രീ സ്വാമികഠം ഇന്നു ജീവിച്ചിരിക്കുന്ന അഖിലഭാരത പ്രശസ്തന്മാരായ മഹാപണ്ഡിതന്മാരുടെ ഗണത്തിൽപെട്ട ഒരു പരമഹംസനത്രെ. ശ്രീരാമകൃഷ്ണമഠത്തിന്റെ ആഭിമുഖ്യത്തിൽ മൈസൂറിൽ നടത്തിയിരുന്ന വേദാന്ത മഹാവിദ്യാലയത്തിന്റെ കുലപതി എന്ന നിലയിലും ഇംഗ്ളീഷ്, മലയാളം, സംസ്കൃതംമുതലായ ഭാഷകളിൽ ധാർമ്മിക വിഷയങ്ങളെ അധികരിച്ച് എഴുതിയിട്ടുള്ള അനവധി ഗ്രന്ഥങ്ങളുടെയും ഉപന്യാസങ്ങളുടെയും പ്രണേതാവെന്ന നിലയിലും പ്രശസ്തസേവനം അനുഷ്ഠിച്ചിരുന്ന ശ്രീ വിമലാനന്ദപുരിസ്വാമികഠം ഇന്നു പ്രവൃത്തിമണ്ഡലങ്ങളിൽനിന്നെല്ലാം പിന്തിരിഞ്ഞു് ഉത്തരകാശിയിലുള്ള പ്രണവകുടീരത്തിൽ നിവൃത്തിപ്രധാനമായ സാധുചര്യയിൽ കഴിയുകയാണ്. ഒരു കേരളീയനായ അദ്ദേഹം ചിലപ്പോഴെല്ലാം ഈ നാട്ടിലേക്കും വരാറുണ്ട്. അങ്ങനെ ഈ അടുത്തകാലത്തും അദ്ദേഹം കേരളത്തിൽ പല സ്ഥലത്തും വന്നു വിശ്രമിച്ചിരുന്നു. ആ ഘട്ടത്തിൽ, ഈ പുസ്തകം വായിച്ചുനോക്കി വിജ്ഞേയമായ ഒരവതാരിക എഴുതിത്തരികയാണുണ്ടായതു്. എനിക്കേററവും അഭിവന്ദ്യനായ ശ്രീ വിമലാനന്ദപുരിസ്വാമികളുടെ ആശംസാപൂർവ്വകമായ ഈ അവതാ

രിക ലഭിച്ചതിൽ വളരെ കൃതാർത്ഥതയുണ്ട്. ഈ സംഭാവനസ്സ് ആ പരിവ്രാജകസാർവ്വഭൗമൻെറ മുമ്പിൽ നാരായണസ്മരണപൂർവ്വമായ എൻെറ കൃതജ്ഞത സാദരം പ്രകാശിപ്പിച്ചുകൊള്ളുന്നു.

സ്വന്തം ചെലവിൽ എന്നെ ശ്രീ തപോവനസ്വാമി സന്നിധിയിലേയ്ക്കു കൊണ്ടുപോയതും അവിടെ നടന്ന ശാസ്ത്രചർച്ചകൾ സംഗ്രഹിച്ച് ഈ വിധത്തിൽ എഴുതുവാൻ പ്രേരിപ്പിച്ചതും ത്യാഗശാലിയായ പെരുമ്പാവൂർ പുളിയനാട്ട ശ്രീ പി. കൃഷ്ണപിള്ളയാണ്. ശ്രീ തപോവനസ്വാമികൾ എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളെല്ലാം മലയാളഭാഷയിലും ഇംഗ്ലീഷിലും ഹിന്ദിയിലും വിവർത്തനം ചെയ്യിച്ച് പ്രസിദ്ധപ്പെടുത്തിയതും അദ്ദേഹമാണെന്ന് എല്ലാവർക്കും അറിയാമല്ലോ. എൻെറ പ്രേഷ്ഠസുഹൃത്തായ അദ്ദേഹം ശ്രീ തപോവനസ്വാമിപാദങ്ങളുടെ സവിശേഷമായ കാരുണ്യത്തിനും പൂർണ്ണമായ അനുഗ്രഹത്തിനും പാത്രീഭൂതനായിത്തീർന്ന ഒരു സുകൃതിയത്രെ. ഇന്ന് അദ്ദേഹം സ്വാമി മഹാദേവവനം എന്ന പേരിൽ സന്ന്യാസം സ്വീകരിച്ച് ഉത്തരകാശിയിലെ പ്രണവകുടീരത്തിൽ തപസ്സുചെയ്തുവരുന്നു. ഈ പുസ്തകത്തിൽ ചേർക്കുവാൻ ശ്രീ തപോവനസ്വാമികളുടെ ഫോട്ടോ അയച്ചുതന്നു സഹായിച്ചതും അദ്ദേഹമാണ്. അദ്ദേഹത്തിൻെറ സാഹായ്യവും പ്രേരണയും ഇല്ലായിരുവെങ്കിൽ ഇങ്ങനെ ഒരു ഗ്രന്ഥം എൻെറ കർത്തൃത്വത്തിൽ ഉണ്ടാകുമായിരുന്നില്ല. അതിനാൽ, ശ്രീ മഹാദേവവനസ്വാമികളോട് ഈ ഗ്രന്ഥരചനാവിഷയത്തിൽ എനിക്കുള്ള കടപ്പാട് വാക്കുകൾക്കു വിഷയമല്ലതന്നെ.

ഗ്രന്ഥപ്രസിദ്ധീകരണം ധനത്തെ ആശ്രയിച്ചാണു് നിലകൊള്ളുന്നതു്. പക്ഷേ ഗ്രന്ഥകാരന്മാരിൽ പലരും ദരിദ്രന്മാരാണു്. ധനമുള്ളവരിൽ അധികംപേരും സത്പാത്രദാനത്തിൽ വിമുഖരായിട്ടാണു് കാണപ്പെടുന്നതു്. എന്നാൽ, അവരിൽ ഒരു വിഭാഗം മതകാര്യങ്ങൾക്കായി കുറെയെല്ലാം ധനം വ്യയം ചെയ്യാതിരിക്കുന്നില്ല. പക്ഷേ, അവരിൽ ഏറിയകൂറും ക്ഷേത്രങ്ങളിൽ ഉത്സവം നടത്തുന്നതിലും വഴിപാടുകൾ കഴിപ്പിക്കുന്നതിലുമാണു് തങ്ങളുടെ ദാനപാടവം പ്രകടിപ്പിക്കുന്നതു്. മതവിഷയകമായി ദ്രവ്യം വ്യയം ചെയ്യുന്നതു് സദ്ഗ്രന്ഥപ്രകാശനത്തിനും വേദാന്തധർമ്മ പ്രചാരണത്തിനും വേണ്ടിയായിരുന്നെങ്കിൽ അതു ജനസാമാന്യത്തിനു് സ്ഥിരമായ പ്രയോജനം ഉണ്ടാകുമായിരുന്നു. എന്നാൽ, അതു ചെയ്യാൻ മനസ്സുള്ള സുകൃതികൾ ഇന്നു നമ്മുടെ നാട്ടിൽ വളരെ കുറവാണു്. അങ്ങനെയുള്ളവരിൽ ശ്രേഷ്ഠമായ ഒരു സ്ഥാനത്തിനു് അർഹയാണു് കുമാരി ഡോക്ടർ ഇ. വിജയലക്ഷ്മി അമ്മ. പ്രായം അധികം ഇല്ലെങ്കിലും ലോകക്ഷേമകരമായ ധാർമ്മികമാർഗ്ഗത്തിൽ ശ്രദ്ധയും ഈശ്വരനിൽ സവിശേഷമായ ഭക്തിയും വളർത്തിക്കൊണ്ടിരുന്ന ശ്രീ വിജയലക്ഷ്മി അമ്മക്കു് ഉന്നതവും ശോഭനവുമായ ഒരു ഭാവിയുണ്ടെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ആ മനസ്വിനി ചെയ്ത അനുകരണീയവും പ്രശംസനീയവുമായ ഈ ദാനകർമ്മത്തിൽ എന്നോടൊപ്പം ഈ പുസ്തകം വായിക്കുന്ന മഹാജനങ്ങളും സന്തോഷിക്കുമെന്നാണു് എന്റെ വിശ്വാസം. ശ്രീ വിജയലക്ഷ്മി അമ്മക്കു് കരുണാമയനും സച്ചിദാനന്ദസ്വരൂപനുമായ ശ്രീ പരമേശ്വരൻ നിത്യമായ പ്രേയസ്സും ശ്രേയസ്സും പ്രദാനം ചെയ്യട്ടെ

എന്നു് ആശംസിച്ചുകൊണ്ടു് എന്റെ ഹാർദ്ദമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു.

പുസ്തകം അച്ചടിപ്പിക്കാമെന്നുള്ള ശ്രീ വിജയലക്ഷ്മി അമ്മയുടെ എഴുത്തു കിട്ടിയതും ഉദാസീനനായിരുന്ന എന്നെ ഗ്രന്ഥം പരിശോധിച്ചു പ്രസ്സിൽ കൊടുക്കുവാൻ പ്രേരിപ്പിച്ചതു്. ശ്രീ ചിത്സ്വരൂപതീർത്ഥപാദസ്വാമിയും കൊല്ലം ഫാഷൻസിൽക്കു് സ്റ്റോഴ്സ് ഉടമസ്ഥൻ ശ്രീ എ ജനാർദ്ദനൻപിള്ളയുമാണു്. അതുപോലെ, ഈ ഗ്രന്ഥത്തിലെ പല ഭാഗങ്ങളും അച്ചടിക്കത്തക്കവണ്ണം പകർത്തിത്തന്നതു് കണ്ടറ ജൂനിയർ ഇഞ്ചിനീയരായ കൊട്ടാരക്കര മേലേക്കോയിക്കൽ ശ്രീ എൻ. ശ്രീധരൻനായരും നാവായിക്കുളം ബ്രഹ്മനികേതനത്തിൽ ശ്രീ ടി. ഗോപാലപിള്ളയും ആണെന്നുള്ള കാര്യവും ഇവിടെ അനുസ്മരിച്ചുകൊള്ളുന്നു. ഇതിന്റെ അച്ചടിയിൽ പ്രൂഫ് ഭംഗിയായി പരിശോധിച്ചു നോക്കിയതു് എന്റെ ആത്മസുഹൃത്തായ പന്നിശ്ശേരിൽ ശ്രീ എൻ. ശ്രീനിവാസക്കുറുപ്പാണു്. ഈ ഗ്രന്ഥം ഈ മട്ടിൽ വേണ്ടവണ്ണം അച്ചടിച്ചതു കൊല്ലം വി. വി. പ്രസ്സിലത്രേ. എത്രയും വേഗം സശ്രദ്ധം അതു നിർവ്വഹിച്ചതന്നെ പ്രസ്സു് മനേജർ ശ്രീ ബാലകൃഷ്ണറെഡ്യാരും സ്റ്റാഫും സർവ്വഥാ അനുമോദനാർഹരാണെന്നുള്ളതും ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ, ഇങ്ങനെ ഇതിന്റെ പ്രസിദ്ധീകരണവിഷയത്തിൽ എന്നെ സഹായിച്ചിട്ടുള്ള മേല്പറഞ്ഞ എല്ലാവർക്കും ഈശ്വരസ്മരണയോടുകൂടിയ ശുഭാശംസകളും കൃതജ്ഞതയും ഈ ഘട്ടത്തിൽ പ്രകാശിപ്പിക്കുന്നു.

ശ്രീ തീർത്ഥപാദീയഗ്രന്ഥാവലിയിലെ മററു പുസ്തകങ്ങളെപ്പോലെ ഈ ഗ്രന്ഥത്തിനും സഹൃദയന്മാരായ മഹാജനങ്ങളുടെ അംഗീകാരവും സ്വാഗതവും ലഭിക്കുമെന്ന പ്രതീക്ഷയോടുകൂടി ഈ പ്രസ്താവന ഇവിടെ നിറുത്തുന്നു.

തീർത്ഥപാദപുരം

വാഴൂർ, എന്നു്,

5-12-69 ഗ്രന്ഥകർത്താ (ഒപ്പ്)

ഈ രണ്ടാം പതിപ്പ് എത്രയും വേഗം ഭംഗിയായി അച്ചടിച്ചുതന്ന ആനിക്കാട്ട് വിജയം പ്രസ്സ് മാനേജർ, ശ്രീ എം. എൻ. വിജയകുമാരനോടും സ്റ്റാഫിനോടുമുള്ള ഹാർദ്ദമായ കൃതജ്ഞത ഇവിടെ രേഖപ്പെടുത്തിക്കൊള്ളുന്നു

എന്നു്

തീർത്ഥപാദപുരം, ഗ്രന്ഥകർത്താ

വാഴൂർ. (ഒപ്പ്)

30—6—78.



# അവതാരിക

ഭഗവദ്വിഭൂതികളെപ്പററി പരിഗണിക്കുമ്പോൾ ശ്രീകൃഷ്ണൻ, വിദ്യകളിൽവച്ച് അദ്ധ്യാത്മവിദ്യയാണ് ഏററവും പ്രധാനമായ തൻെറ വിഭൂതിയെന്ന്, ശ്രീമദ് ഭഗവദ്ഗീതയിൽ പ്രസ്താവിച്ചിരിക്കുന്നു. അദ്ധ്യാത്മവിദ്യയുടെ സാരം ബ്രഹ്മവിദ്യതന്നെയാണ്. ശ്രുതിപ്രമാണം മൂലം പരീക്ഷിക്കുന്നവർക്ക്, ആത്മവിദ്യയും ബ്രഹ്മവിദ്യയും രണ്ടല്ല എന്ന് നിർണ്ണയിക്കുവാൻ കഴിയുന്നു. ഇതുതന്നെയാണ് വേദാന്തം. വേദാന്തത്തിൽ ഇന്ന്, ഏതാണ്ട് അഭിരുചി പരക്കുന്നതായി തോന്നുന്നു. ഇത് ദൃഢവും ഫലപ്രദവുമാകണമെങ്കിൽ, പരോക്ഷജ്ഞാനത്തോടൊപ്പം തന്നെ, അപരോക്ഷാനുഭവത്തിലേക്ക് നയിക്കുന്നതിനുള്ള ഉപായങ്ങളും ആവശ്യമാണ്. ജ്ഞാനദാർഢ്യം ഉളവാക്കുന്നതിന് വേദനിഷ്ഠരായ ആചാര്യന്മാർ നാലുപ്രകാരത്തിലാണ് പ്രയത്നിച്ചിരിക്കുന്നത്. ശ്രുതി, യുക്തി, അനുഭവം, ഉദാഹരണം എന്നു നിർദ്ദേശിച്ച ഈ പ്രാധാന്യക്രമത്തിൽ വേദാന്തതത്ത്വം ജിജ്ഞാസുക്കളെ ഗ്രഹിപ്പിക്കുന്നതിനുവേണ്ടിയാണ് വിസ്തരം എല്ലാം.

അദ്വൈതാചാര്യന്മാർ ശ്രുതിശരണന്മാരായിരുന്നു. ശ്രുതിവിരുദ്ധമായ ശുഷ്കയുക്തികളെ അവർ അനുമോദിച്ചിരുന്നില്ല. ജ്ഞാനത്തിനു ശ്രദ്ധ അനിവാര്യമാണെന്നു്

അനുഭവംകൊണ്ടും ഉപദേശംകൊണ്ടും അവർ ബോധിപ്പിച്ചു. ശാസ്ത്രവും ഗുരുവാക്യവും ഫലപ്രാപ്തിക്കു് അമോഘമായ ഉപായമാണെന്നു് അവർ പഠിപ്പിച്ചു. ഇവ രണ്ടും സത്യമാണെന്നുള്ള ബോധമില്ലാത്തവന്നു് സംശയം ഒരിക്കലും ശമിക്കുകയില്ല. അതുകൊണ്ടു്, ശ്രദ്ധ ഉത്പാദിപ്പിക്കുന്നതിനു വിരുദ്ധമായിത്തീരാത്ത തർക്കങ്ങൾ ശ്രുത്യർത്ഥം ഗ്രഹിപ്പിക്കുന്നതിലേക്കു് ആചാര്യവര്യന്മാർ വേണ്ടിടത്തെല്ലാം പ്രയോഗിച്ചിട്ടുണ്ടു്. ധർമ്മജ്ഞന്മാരായ ശിഷ്ടന്മാർ അനുവദിക്കാത്ത ബാഹ്യയുക്തികൾ അവർ തള്ളിയിരുന്നു. ഒരു പ്രകരണത്തിൽ സാധുവായ യുക്തികൾ മറ്റൊരു പ്രകരണത്തിൽക്കൂടി അനുയോജ്യമാകണമെന്നില്ല. ഇന്നു് ശാസ്ത്രീയമെന്നു് അഭിമാനിക്കുന്ന വേദബാഹ്യമായ മാനദണ്ഡം വേദാർത്ഥനിർണ്ണയത്തിനുവേണ്ടി ഉപയോഗപ്പെടുത്തുന്നതു് ആശാസ്യമായിരിക്കയില്ലെന്നാണു് വേദാർത്ഥജ്ഞന്മാരുടെ നിർണ്ണയം. ഇങ്ങനെ തർക്കവും ശ്രുതിയും പരസ്പരവിരുദ്ധമാണെന്നു് അനഭിജ്ഞന്മാർക്കു് തോന്നാനിടയുണ്ടു്. അനുഭവത്തിൽ വിശ്വാസം കല്പിക്കുവാൻ ആർക്കാണു് കഴിയുക? അതുകൊണ്ടു്, വേദാന്തം അനുഭവത്തിനും വളരെ പ്രധാനമായ സ്ഥാനം നൽകുന്നുണ്ടു്. അനുഭവം എന്നു പറയുന്നതു് വിചാരവൈഭവമാണു്; പാമരന്മാരുടെ ദൈനംദിനവ്യവഹാരമല്ല. തലയെണ്ണി തത്ത്വം നിർണ്ണയിക്കുകയല്ല, വേദാന്തത്തിന്റെ പരിപാടി.

വിഭേദനഭേ വിലയിരുത്തുന്നതിന്ന് അനുഭവിയായ മററാരാരാംക്കേ സാദ്ധ്യമാകയുള്ളു. അനുഭവം അല്പവു മില്ലാത്തവർക്ക് ഉദാഹരണങ്ങൾമൂലം ക്രമേണ വേദാന്ത വിഷയങ്ങളിൽ താത്പര്യം ഉളവാക്കിക്കൊടുക്കേണ്ട ആവശ്യകതയുണ്ട്. ഇതിലേക്കുവേണ്ടി യോജിച്ച ഉദാഹ രണങ്ങളും അനുഭവികളുടെ ചര്യയും മററും ആഖ്യായികാമൂ ലമായും വിവരണങ്ങൾ വഴിയായും വർണ്ണിക്കുന്നതിനു വേണ്ടിയാണ് യോഗവാസിഷ്ഠം തുടങ്ങിയ വിപുലഗ്രന്ഥ ങ്ങൾ മുൻകാലത്തു് ഉടലെടുത്തിട്ടുള്ളതു്. അധികാരികളു ടെ ഗ്രഹണശക്തിക്കനുസരിച്ച് ഇതിൽ ഏതു പടിയിൽ നിന്നാണ് തുടക്കം ആവശ്യമായിത്തീരുന്നതെന്ന് സന്ദർ ഭംപോലെ നിർണ്ണയിക്കേണ്ടതാണ്.

ഇക്കാലത്തു് അംഗോപാംഗങ്ങളോടുകൂടി വേദാദ്ധ്യ യനം ചെയ്തശേഷം വിഹിതകർമ്മങ്ങൾമൂലം ചിത്തശുദ്ധി സമ്പാദിച്ച്ശമാദിഷട്കസമ്പന്നന്മാരായിത്തീർന്നിട്ടുള്ള മുമുക്ഷുക്കൾ അത്യന്തം വിരളമാണ്. അവർക്കുമാത്രം മുഖ്യ മായി പ്രയോജനപ്പെടുന്ന ആകരഗ്രന്ഥങ്ങളും പ്രകരണഗ്ര ന്ഥങ്ങളും, ശ്രോത്രിയനുംബ്രഹ്മനിഷ്ഠനുമായ ഗുരുവിൽ നിന്നും അഭ്യസിച്ച്, ശ്രവണമനനാദികൾ അനുഷ്ഠിച്ച് പരോക്ഷവും അപരോക്ഷവുമായ അദ്ധ്യാത്മവിദ്യ അഭ്യസിക്കുന്നവരോ അതിലേക്കു വേണ്ട അധികാര വും സൌകര്യവും ഉള്ളവരോ ഇക്കാലത്തു് കണ്ണി

കാണാൻകൂടി ദുർല്ലഭമായിത്തീർന്നിരിക്കുകയാണ്. എന്നിരുന്നാലും, സഞ്ചിതകർമ്മങ്ങളാൽ ഉളവാകുന്ന സാത്വികവാസനകൾ ചിലപ്പോൾ ഇക്കാലത്തും ചിലരിൽ കാണാറുള്ളതുകൊണ്ട്, ആവിധമുള്ള പുണ്യപരിപാകത്തെ വർദ്ധിപ്പിക്കുന്നതിന് ഇന്നും ഉപായം തേടുന്നവർ ഇല്ലാതില്ല. വിവാദങ്ങളെപ്പറ്റിയും അവർ ഉപദേശിക്കുന്ന സദ്യുക്തികളെപ്പറ്റിയും അവരുടെ മുഖത്തുനിന്നും ശ്രവിക്കുന്ന സമർപ്പകങ്ങളായ ഉദാഹരണങ്ങളെപ്പറ്റിയും വായിക്കാൻ സൌകര്യമുണ്ടാകുന്നതുതന്നെ ഇക്കാലത്ത് വേദാന്ത ജിജ്ഞാസുക്കൾക്കും മുമുക്ഷുക്കൾക്കും അനുഗ്രഹമാണ്. ചുരുങ്ങിയ തോതിലെങ്കിലും ഈ ഒരു പ്രയോജനം സമ്പാദിച്ചുകൊടുക്കുക എന്നുള്ളതാണ് ഈ ചെറിയ ഗ്രന്ഥത്തിന്റെ പ്രയോജനം.

സർവ്വസംഗപരിത്യാഗിയായി യതിധർമ്മനിഷ്ഠയിൽ മുഴുകി മുപ്പതിലധികം വർഷം ഹിമഗിരിയുടെ ഗംഭീരമായ അന്തർഭാഗത്തിൽ സുരധുനീതടനിവാസിയായി ബ്രഹ്മവിദ്യാവിശ്രാന്തി അനുഭവിച്ച തപോവൻജീ മഹരാജിന്റെ പാവനമായ സത്സംഗംകൊണ്ട്, ആദ്ധ്യാത്മികമായ ഉത്തേജനവും സ്വാന്തശാന്തിയും ലഭിച്ചിട്ടുള്ള ഭാഗ്യശാലികൾ ഇൻഡ്യയുടെ തെക്കെ അററത്തെ രാജ്യമായ കേരളത്തിൽ വളരെ അധികം പേരുണ്ടെന്ന തോന്നുന്നില്ല; അദ്ദേഹത്തിന്റെ മഹദ്ഗ്രന്ഥങ്ങൾ വായിച്ച്

അവയിലെ ഉദാത്തങ്ങളായ ആശയങ്ങളിലേക്ക് ആകർഷിക്കപ്പെട്ടിട്ടുള്ളവർ വളരെ ഉണ്ടായിട്ടുണ്ടെന്നിരുന്നാലും.

തത്വങ്ങൾ എത്രതന്നെ ഉത്കൃഷ്ടവും തർക്കശുദ്ധവുമായിരുന്നാലും, മതകാര്യങ്ങളിൽ അവയെ പ്രതിനിധീകരിക്കുന്ന വ്യക്തികളിൽക്കൂടിയാണ് അവയിലേക്ക് മുമുക്ഷുക്കൾ ആകൃഷ്ടരാകുന്നത്. ഗുരുവും ശാസ്ത്രവും പരസ്പരപോഷകങ്ങളാണ്. ദേശികൻ ചൂണ്ടിക്കാണിച്ചുകൊടുക്കാത്തപക്ഷം, സ്വകപോലകല്പിതങ്ങളായ യുക്തികളെ മാത്രം ആശ്രയിച്ച് ശാസ്ത്രാർത്ഥം തേടിപ്പിടിക്കാൻ ശ്രമിക്കുന്നവർ അപാകത്തിൽ വീഴുന്നത് നാം നിത്യവും കാണുന്നു. അതേപ്രകാരംതന്നെ, ശ്രോത്രിയനും അവ്രജിനനും അകാമഹതനും അല്ലാതെയുള്ള സ്വാനുഭവമാത്രാഭിമാനിയായ ഒരു ഗുരു ശാസ്ത്രവിരുദ്ധമായി പ്രഖ്യാപിക്കുന്ന അപൂർവ്വതത്വങ്ങളിൽമാത്രം വിശ്വസിച്ച് ശാസ്ത്രനിന്ദകരായിത്തീരുന്നവരും അന്ധപരമ്പരയിൽപ്പെടുന്നതായി കാണാം. ഈ രണ്ടു ദോഷങ്ങളും പരിഹരിക്കുന്നതിനു വേണ്ട വ്യവസ്ഥകൾ മഹാമഹിമശാലികളായ ഭാഷ്യകാരന്മാർ വേണ്ടത്രെ ചെയ്തിട്ടുണ്ട്. ശ്രീ തപോവനസ്വാമികളും ശ്രുതിയെ മുറുക്കിപ്പിടിച്ചുകൊണ്ട് ശ്രുത്യനുകൂലങ്ങളായ തർക്കങ്ങളെ അവലംബിച്ച് വിദ്വദനുഭവവും അനുയോജ്യമായ ഉദാഹരണങ്ങളും വേണ്ടിടത്തെല്ലാം ചേർത്താണ് വേദാന്ത

മാൎഗ്ഗം തെളിയിച്ചിട്ടുള്ളതു്, അദ്ദേഹത്തിൻെറ സാധാരണ സംഭാഷണങ്ങളിൽപ്പോലും ഇതു വ്യക്തമാണ്. ശ്രീ വിദ്യാനന്ദതീർത്ഥപാദസ്വാമികളുടെ ഈ ചെറിയ ഗ്രന്ഥം ഇതിനു വേണ്ടുവണ്ണം സാക്ഷ്യം വഹിക്കുന്നുണ്ടു്. ഗ്രന്ഥകാരൻെറ വർണ്ണന വായനക്കാരുടെ മനസ്സിൽ വിഷയഗ്രഹണത്തിനു യോജിച്ച ഭക്തിശ്രദ്ധാപൂർണ്ണമായ ഒരു മനോഭാവം ഉണ്ടാക്കിത്തീർക്കുവാൻ വേണ്ടത്ര സഹായിക്കുന്നു. അനവധി ജിജ്ഞാസുക്കളുടെ പ്രതിനിധി എന്ന നിലയിൽ ചോദിക്കുകയാണോ എന്നു തോന്നത്തക്കവിധം, അദ്ദേഹത്തിൻെറ ചോദ്യങ്ങൾ ഓരോന്നും നിഷ്കൃഷ്ടവും ഉദ്ദേശസിദ്ധിക്കു് ഏററവും യോജിച്ചതുമായിരിക്കുന്നു. ലഭിച്ചിട്ടുള്ള ഉത്തരങ്ങൾ ഉപദേഷ്ടാവിൻെറ ശാസ്ത്രബോധത്തെയും സൂക്ഷ്മദൃഷ്ടിയെയും വ്യവഹാരജ്ഞാനത്തെയും മാത്രമല്ല. ജിജ്ഞാസുവിൽ സംതൃപ്തി ഉളവാക്കുന്നതിനുള്ള ഒരു പ്രത്യേകശക്തിയും ഉൾക്കൊള്ളുന്നു. കഴിക്കാൻ പോകുന്ന മിഷ്ടാന്നം രസകരമാണെന്നു വർണ്ണിച്ചു് ഭോക്താവിനെ അക്ഷമപ്പെടുത്തേണ്ട കാര്യമില്ല. ഇത്രയും പറയുന്നതിനുതന്നെ ഈ സന്ദർഭത്തിൽ പ്രേരണയുണ്ടായതു്, ശ്രീ വിദ്യാനന്ദതീർത്ഥപാദരുടെ വേദാന്തപ്രവൎത്തനത്തിലുള്ള അപാരമായ താത്പര്യവും നിരന്തരപരിശ്രമവും അസാധാരണപാണ്ഡിത്യവും, ഗഹനമായ വിഷയങ്ങളെ സാമാന്യ ജനങ്ങൾക്കുപോലും ലളിതമനോഹരമായ ഭാഷയിൽ എഴുതിധരിപ്പിക്കാനുള്ള

പാടവവും ചിരപരിചയംകൊണ്ടു് അറിയുവാൻ കഴിഞ്ഞിട്ടുള്ളതിന്റെ ഫലമായിട്ടുമാത്രമാണ്, കത്തിക്കൊണ്ടിരിക്കുന്ന വിളക്ക കാണുന്നതിനു് തിരികൊളുത്തിക്കൊണ്ടുവരേണ്ട ആവശ്യമില്ല. എങ്കിലും, പ്രീതിവശ്യനായ ഒരുവൻ ഈവിധം ആചരിക്കുന്നതിൽ ആശ്ചര്യപ്പെടാനില്ല. ഫലപ്രദങ്ങളായ ഈവിധ ഗ്രന്ഥങ്ങൾ ഗ്രന്ഥകർത്താവിൽനിന്നും ഇനിയും വളരെ സിദ്ധിക്കുവാൻ സംഗതി വരട്ടെ!

ഉത്തരകാശി<br>ഹിമാലയം<br>3–12–1969.

വിമലാനന്ദപുരി<br>(ഒപ്പ്)



ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ
( ഗ്രന്ഥകാരൻെറ ദീക്ഷാഗുരു )

## ഒരാഴ്ച

# ശ്രീ തപോവനസ്വാമിസന്നിധിയിൽ

## ഒന്നു്

ദേവതാത്മാവായ ഹിമവാനും താപഹാരിണിയായ ഭാഗീരഥിയും ഭാരതത്തിന്റെ രണ്ടു ദിവ്യവിഭൂതികളാകുന്നു. അവ രണ്ടും അനാദികാലം മുതൽ മാനവഹൃദയത്തിൽ ഈശ്വര ചിന്തയെ ഉദ്ദീപിപ്പിച്ചുകൊണ്ടാണിരിക്കുന്നതു്. അതിനാൽ ഹിമാലയവും ഗംഗയും ഭാരതീയ സംസ്കാരത്തിന്റെ വിളനിലമാണെന്നുകൂടി കരുതാം. ഭാരതീയരായ നമ്മളുടെ സംസ്കാരത്തിന്റെ തികവ് ഈശ്വരദർശനത്തിലാണല്ലൊ പ്രകടമാവുക. പ്രപഞ്ചത്തിന്റെ നിമിത്തകാരണമായും ഉപാദാനകാരണമായും നിർണ്ണയിക്കപ്പെട്ടിട്ടുള്ള സച്ചിദാനന്ദസ്വരൂപനായ ഈശ്വരനും അവസ്ഥാത്രയത്തിൽ ക്രീഡിച്ചുകൊണ്ടിരിക്കുന്ന ജീവനും ഒന്നാണെന്നുള്ള നിശ്ചയദാർഢ്യം വന്ന മഹാപുരുഷന്മാർക്കു മാത്രമേ ഈശ്വരദർശനസുഖം അനുഭവിച്ച് കൃതകൃത്യത നേടാൻ കഴിയുകയുള്ളു. ആ നേട്ടം മനുഷ്യനെ അത്യുന്നതമായ ജീവന്മുക്തിപദത്തിൽ എത്തിക്കുന്നു.

"സാന്ദ്രാനന്ദാവബോധാത്മകമായ" ജീവന്മുക്തിക്കുള്ള ഏകസാധനം ബ്രഹ്മവിദ്യയാകുന്നു. ജീവേശ്വരൈക്യപ്രതിപാദകമായ ബ്രഹ്മവിദ്യ അഭ്യസിച്ച് ആരൂഢപദത്തിലെത്തുന്നതിനുള്ള ഏകാന്തസങ്കേതങ്ങൾ ഹിമാലയപർവ്വതത്തിലുള്ളതുപോലെ ലോകത്തിൽ മററൊരു സ്ഥലത്തും കാണപ്പെടുകയില്ല. അതുകൊണ്ടാണ് പ്രാചീന കാലം മുതൽതന്നെ ഹിമാലയം ബ്രഹ്മവിദ്യാലയം എന്നനിലയിൽക്കൂടിയും വിശ്വവിശ്രുതമായിത്തീർന്നിരിക്കുന്നത്.

വസിഷ്ഠവ്യാസാദിമഹർഷീശ്വരന്മാർബ്രഹ്മവിദ്യ അഭ്യസിച്ചും കഠിനതപസ്സുചെയ്തും ജീവന്മുക്തന്മാരായിത്തീർന്നത് ഹിമാലയത്തിൽവച്ചായിരുന്നു. ഹരിദ്വാരം, ഹൃഷീകേശം, ഉത്തരകാശി, ഗംഗോത്തരി, ബദരികാശ്രമം മുതലായ പുണ്യക്ഷേത്രങ്ങൾ ആ മഹർഷിവരേണ്യന്മാരുടെ തപോഭൂമികളായിരുന്നു എന്നാണ് വിശ്വസിക്കപ്പെട്ടുപോരുന്നത്. ആ പുണ്യധാമങ്ങളിൽ ഇപ്പോഴും അപൂർവ്വം ചില ജീവന്മുക്തന്മാരായ മഹർഷിശ്രേഷ്ഠന്മാർ ലോകാനുഗ്രഹാത്ഥം വിജയിച്ചരുളുന്നുണ്ട്. അങ്ങനെയുള്ള തീർത്ഥപാദന്മാരിൽവച്ച് ഏററവും പൂജ്യതമനായി സമാരാധിക്കപ്പെട്ടുപോരുന്ന ഒരു പരമഹംസപരിവ്രാജകാചാര്യവര്യനാണ് 1957 ജനുവരി 16-ാം നു- ഉത്തരകാശിയിൽവച്ച് വിദേഹമുക്തനായിത്തീർന്ന മഹാമഹിമശാലിയായ ശ്രീ തപോവനസ്വാമിപാദങ്ങൾ

മഹാതപസ്സിന്റെ പരിണതഫലങ്ങളായ വൈരാഗ്യവും ബോധവും ഉപരതിയും പ്രസ്തുത മഹാത്മാവിനെ സർവ്വദാസവിശേഷം സമാശ്ലേഷിച്ചുകൊണ്ടാണിരുന്നത്

''ഹിമവദ്വിഭൂതി''എന്നപേരിൽ പ്രഖ്യാതനായിത്തീർന്നിരിക്കുന്ന ശ്രീ സ്വാമികൾ ഒരു കേരളീയനാണെന്നുള്ള വസ്തുത കേരളീയർക്കാകമാനം അഭിമാനകരവും ആനന്ദജനകവുമാണല്ലൊ, ശ്രീ ശങ്കരഭഗവൽപാദരുടെ കാലശേഷം ഭാരതം ഒട്ടുക്ക് പരമാരാദ്ധ്യനായിത്തീർന്ന ഒരു കേരളീയ സന്ന്യാസിവര്യൻ ശ്രീ തപോവന സ്വാമികൾ മാത്രമാണെന്നുള്ളതു് പ്രത്യേകം പ്രസ്താവ്യമാണ്. അദ്ദേഹം 1889 മാർഗ്ഗശീർഷമാസത്തിലെ ഗീതാജയന്തിയെന്നു പ്രഖ്യാതമായ പുണ്യദിനത്തിൽ പാലക്കാട്ടുതാലൂക്കിൽപ്പെട്ട മുടപ്പല്ലൂരംശത്തിൽസമ്പൽസമൃദ്ധവും മാന്യവുമായ ഒരു നായർതറവാട്ടിലാണ്ജനിച്ചതു്. അതിബാല്യത്തിൽ തന്നെ അനിതരസാധാരണമായ ബുദ്ധിസാമർത്ഥ്യവും കർമ്മകൗശല്യവും അദ്ദേഹത്തിൽ തെളിഞ്ഞുകാണാമായിരുന്നു. യൌവ്വനാരംഭത്തോടുകൂടി സംസ്കൃതം, ഇംഗ്ലീഷ് തമിഴ്, മലയാളം ഈ ഭാഷകളിൽ ശ്രീ സ്വാമികൾ ഒരു തികഞ്ഞ പണ്ഡിതനായിത്തീർന്നു. 18-ാമത്തെ വയസ്സിൽ അദ്ദേഹം നിർമ്മിച്ച ''വിഭാകരൻ'' എന്ന ഖണ്ഡകാവ്യം കേരളത്തിലെ സുപ്രസിദ്ധന്മാരായ പലവിദ്വൽകവികളുടെയും പ്രശംസകൾക്കു വിഷയമായിട്ടുണ്ടു്. ആ യുവാവസ്ഥയിൽപ്പോലും അദ്ദേഹത്തിൻെറ ഹൃദയത്തിൽ പരമപ്രേമരൂപിണിയായ ഭക്തി വ്യക്തമായി പരിലസിക്കുന്നുണ്ടായിരുന്നു. 21-ാമത്തെ വയസ്സിൽ സ്വപിതാവു് പരലോകപ്രാപ്തനായതോടുകൂടി ശ്രീ സ്വാമികൾ ഒരു യഥാർത്ഥ മുമുക്ഷുവായിത്തീർന്നു, സജ്ജനസംസർഗ്ഗത്തിലും വേദാന്തശാസ്ത്രചിന്തയിലും അദ്ദേഹത്തിൻെറ ചിത്തം പൂർവ്വാധികം തീവ്രതരമായിവ്യാപരിക്കാൻ തുടങ്ങി. അന്നു

സൗരാഷ്ട്രത്തിലുള്ള ഭാവ്നഗരത്തെ അധിവസിച്ചിരുന്ന സർവ്വശാസ്ത്രപാരംഗതനും ബ്രഹ്മനിഷ്ഠനുമായ ശ്രീ ശാന്ത്യാനന്ദസരസ്വതിസ്വാമികളെ ഗുരുവായി വരിച്ച് അദ്ദേഹത്തിൽനിന്ന് വേദാന്തതത്വങ്ങൾ ശ്രവിച്ച് ആത്മതത്വാവധാരണം ചെയ്യുവാനുള്ള ഭാഗധേയം ശ്രീ സ്വാമികൾക്കുണ്ടായി. അതിനുശേഷം അദ്ദേഹം അചിരേണ വേദാന്തശാസ്ത്രത്തിലും ഒരു മികച്ച പണ്ഡിതനായിത്തീർന്നു. എന്നാൽ വേദാന്തപാണ്ഡിത്യംകൊണ്ടു മാത്രം അദ്ദേഹം സംതൃപ്തനായില്ല. പ്രാചീന മഹർഷിമാരെപ്പോലെ ഒരു യഥാർത്ഥജീവന്മുക്തനാകണമെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിലാഷം. ആ അഭിലാഷം സഫലമാകത്തക്ക വിധത്തിലുള്ള തപശ്ചര്യകളിൽ അവിടുന്നു നല്ലതുപോലെ ശ്രദ്ധിച്ചുകൊണ്ടും ഇരുന്നു.

അങ്ങനെ കഴിഞ്ഞുവരവെ 1923-ൽ ചിങ്ങമാസത്തിലെ ശ്രീകൃഷ്ണജയന്തിദിവസം പ്രസ്തുത മഹാപുരുഷൻ ലൌകികബന്ധമെല്ലാമുപേക്ഷിച്ചു സർവ്വസംഗപരിത്യാഗിയായ ഒരു പരിവ്രാജകന്റെ നിലയിൽ ഹിമാലയത്തിലേക്കുതന്നെ പുറപ്പെട്ടു. ഹൃഷീകേശത്തു ഗംഗാതീരത്തുള്ള ഒരു പുൽകുടിലിൽ ദുശ്ചരമായ തപശ്ചര്യയിൽ മുഴുകി അദ്ദേഹം വളരെനാൾ കഴിച്ചുകൂട്ടി. അക്കാലത്താണ് ശ്രീശങ്കരപരമ്പരയിൽപെട്ട ശ്രീജനാർദ്ദനഗിരിസ്വാമികളിൽനിന്നു സന്ന്യാസദീക്ഷ സ്വീകരിച്ചു ശ്രീതപോവനസ്വാമികൾ എന്ന അന്വർത്ഥനാമാവായ ഒരു പരമഹംസസന്ന്യാസിയായിത്തീന്നതു്.

മഹാതപസ്സ്, സർവ്വശാസ്ത്രപാരംഗതത്വം, അനന്യസാധാരണമായ വൈരാഗ്യം, സമദർശിത്വം, മുതലായവയിൽ ശ്രീതപോവനസ്വാമികളോടു തുല്യന്മാരായി അധികം മഹാത്മാക്കൾ ഈ കലികാലത്തുണ്ടായിട്ടില്ലെന്നാണ് ഉത്തരഖണ്ഡത്തിലുള്ള പല വൃദ്ധമഹാത്മാക്കളും പറയുന്നതു്. കന്യാകുമാരി മുതൽ കൈലാസംവരെയുള്ള പുണ്യക്ഷേത്രങ്ങൾ അദ്ദേഹം പലകുറി ദർശിച്ചിട്ടുണ്ടു്. അദ്ദേഹം മുഴുകാത്ത പുണ്യതീർത്ഥങ്ങൾ ഭാരതത്തിൽ ഇല്ലെന്നുതന്നെ പറയാം. പാശ്ചാത്യവും, പൗരസ്ത്യവുമായ ദർശനശാസ്ത്രങ്ങളിലെല്ലാം അദ്ദേഹത്തിനു നേടാൻകഴിഞ്ഞ ജ്ഞാനസിദ്ധി അത്ഭുതജനകമെന്നേ പറയേണ്ടൂ.

ഇന്നു ലോകത്തിലുള്ള വേദാന്തികൾക്കെല്ലാം ശ്രീ തപോവനസ്വാമികൾ പരമാരാദ്ധ്യനായിത്തീർന്നിരിക്കുകയാണ്. ആത്മാരാമന്മാരായ യതീന്ദ്രന്മാരെ ദർശിച്ച് ആത്മസന്തുഷ്ടി നേടുന്നതിനുവേണ്ടി ഹിമാലയത്തിലേക്കു തീർത്ഥയാത്രചെയ്തിരുന്ന ജിജ്ഞാസുക്കളെല്ലാം ശ്രീ തപോവനസ്വാമി സന്നിധിയിൽവച്ചാണു കൃതാർത്ഥരായിത്തീർന്നിരുന്നതു്. ലളിതകോമളമായ ഭാഷയിൽ ദുർഗ്രഹമായ വേദാന്തവിഷയങ്ങൾ പ്രതിപാദിച്ച് മന്ദമതികളായ ജിജ്ഞാസുക്കളെപ്പോലും ബ്രഹ്മനിഷ്ഠന്മാരാക്കിത്തീർക്കാനുള്ളശ്രീ സ്വാമികളുടെകഴിവ്അനന്യസാധാരണമായഒന്നായിരുന്നു. അവിടുത്തെ പ്രവചനങ്ങൾ കേട്ടുകഴിയുമ്പോൾ ഉപനിഷദ്വചനങ്ങൾ എല്ലാം "ആത്മകഥാകഥനങ്ങൾ" മാത്രമാണെന്നു് ഓരോ ശ്രോതാവിനും തോന്നിപ്പോകുമായിരുന്നു.

പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള വസിഷ്ഠവിശ്വാമിത്രാദി മഹർഷിമാരുടെ ശാന്തതയും ഗാംഭീര്യവും ബ്രഹ്മവർച്ചസ്സും അദ്ദേഹത്തിൻെറ മുഖത്തു് എപ്പോഴും കളിയാടിക്കൊണ്ടാണിരുന്നതു്. യതിധർമ്മങ്ങളുടെയെല്ലാം ഒരു മൂർത്തിമൽഭാവമായിരുന്നു ശ്രീ തപോവനസ്വാമികൾ എന്നു പറഞ്ഞാൽ അദ്ദേഹത്തിൻെറ സ്വരൂപം ഏതാണ്ടു വ്യക്തമാകും. വിരക്തനായ അദ്ദേഹത്തിൻെറ സ്നേഹപൂർണ്ണമായ പെരുമാററം ആരെയും അത്ഭുതപ്പെടുത്തുന്ന ഒന്നായിരുന്നു. ഭൂപാലനോടും അജപാലനോടും അദ്ദേഹം തുല്യനിലയിലാണു് പെരുമാറിയിരുന്നതു്.

സ്തുതിപാഠകന്മാരെ പുലർത്താതെ, വർത്തമാനപത്രങ്ങളിൽ സ്വമാഹാത്മ്യം പരസ്യപ്പെടുത്താതെ, ബഹിർമ്മുഖവ്യാപാരങ്ങളിൽ ഒന്നിലും ഇടപെടാതെ ഹിമാലയത്തിലുള്ള ഏകാന്തസങ്കേതങ്ങളിൽ മാത്രം സ്ഥിരാസനനായി വിശ്രമിച്ചുകൊണ്ടിരുന്ന ശ്രീ തപോവനസ്വാമികൾ ആദ്ധ്യാത്മികജ്ഞാനപ്രകാശം ലോകത്തിൻെറ നാനാഭാഗങ്ങളിലുള്ള അനവധി മനുഷ്യരുടെ ഹൃദയങ്ങളിലേയ്ക്കു് അനവരതം പകർത്തിക്കൊണ്ടിരുന്ന ഒരു ജംഗമബ്രഹ്മമഹാവിദ്യാലയംകൂടിയായിരുന്നു എന്നു പറഞ്ഞാൽ ലേശവും അതിശയോക്തിയില്ലെന്നാണു് എനിക്കു തോന്നുന്നതു്.

ഹിമഗിരിവിഹാരം, കൈലാസയാത്ര, ശ്രീസൗമ്യകാശീശസ്തോത്രം, ശ്രീ ബദരീനാഥസ്തോത്രം, ഗംഗോത്തരീയം ക്ഷേത്രമാഹാത്മ്യം, ശ്രീ ഗോമുഖീയാത്ര, ശ്രീ ഗംഗാസ്തോത്രം, ഈശ്വരദർശനം മുതലായ വിശിഷ്ടഗ്രന്ഥങ്ങളുടെ പ്രണേതാവെന്നനിലയിൽ ശ്രീ തപോവനസ്വാമികൾക്കു

സാഹിത്യക്ഷേത്രത്തിൽ സിദ്ധിച്ചിട്ടുള്ള സ്ഥാനം അന്യാദൃശമായ ഒന്നാണ്. ആ ഗ്രന്ഥങ്ങളിൽവച്ച് ഹിമഗിരിവിഹാരവും കൈലാസയാത്രയും മലയാളികളെമാത്രം ഉദ്ദേശിച്ച് മലയാളഭാഷയിൽ രചിച്ചിട്ടുള്ളതാണ്. മഹത്വപൂർണ്ണമായ ആ ഗ്രന്ഥം രണ്ടും ഇന്നു കേരളം ഒട്ടുക്ക് പ്രചുരപ്രചാരത്തിൽ ഇരിക്കയാണല്ലോ. ഉപനിഷൽസാരസർവ്വസ്വമായ ബ്രഹ്മവിദ്യയെ പ്രകാശിപ്പിക്കുന്ന തത്തുല്യങ്ങളായ ഗ്രന്ഥങ്ങൾ മലയാളഭാഷയിൽ വേറെയധികമില്ലെന്നുതന്നെ പറയാം. മറ്റുള്ള ഗ്രന്ഥങ്ങളെല്ലാം അദ്ദേഹം സംസ്കൃതഭാഷയിലാണു രചിച്ചിട്ടുള്ളത്. അവയിൽ മിക്കതും ഹിന്ദിവ്യാഖ്യാനത്തോടുകൂടി ഉത്തരഭാരതത്തിൽ പ്രചാരത്തിലിരിക്കുന്നുണ്ട്. ഇപ്പോൾ മലയാളഭാഷയിലും അദ്ദേഹത്തിന്റെ കൃതികൾ പ്രകാശിതങ്ങളായിവരുന്നു.

ശ്രീ സ്വാമികൾ ഒടുവിൽ അധികം സമയവും ഉത്തരകാശിയിലാണു നിവസിച്ചിരുന്നത്. വേനൽക്കാലത്ത് ഗംഗോത്രിയിലും ചെന്നു വിശ്രമിക്കുമായിരുന്നു. അദ്ദേഹം ആർക്കും സന്ന്യാസദീക്ഷ കൊടുത്തിട്ടില്ലെന്നാണറിവ്. എന്നാൽ ആത്മവിദ്യയിൽ അനവധി ശിഷ്യന്മാർ അദ്ദേഹത്തിനുണ്ട്. ശ്രീ ഗോവിന്ദഗിരി, ശ്രീ ചിന്മയാനന്ദസരസ്വതി, ശ്രീ മഹാദേവവനം മുതലായ സന്ന്യാസിശ്രേഷ്ഠന്മാർ അവരിൽ പ്രമുഖന്മാരാണ്.

# രണ്ടു്

ഹിമവദ്വിഭൂതി എന്ന പേരിൽ വിശ്വവിശ്രുതനായ പരമപൂജ്യ ശ്രീ തപോവനസ്വാമിപാദങ്ങളേക്കുറിച്ചുള്ള സാമാന്യപരിചയം എനിക്കാദ്യമായുണ്ടായതു് 1947മാച്ച് മാസത്തിലായിരുന്നു. സാഹിത്യകുശലൻ പണ്ഡിററ് ശ്രീ പി. ഗോപാലൻനായർ അവർകഠം (കൊല്ലങ്കോട്ടു്) മലയാളവ്യാഖ്യാനത്തോടുകൂടിപ്രസിദ്ധപ്പെടുത്തിയബദരീ നാഥസ്തോത്രഗ്രന്ഥംവഴിക്കാണു്. ആ പരിചയം സിദ്ധിച്ചതു്. ശ്രീ ഗോപാലൻനായർ പ്രസ്തുത ഗ്രന്ഥത്തിൻെറ ഒരു കോപ്പി എൻെറപേക്ഷയെച്ചുതന്നിരുന്നു. ആ ഗ്രന്ഥം ആദ്യവസാനം വളരെ ശ്രദ്ധയോടുകൂടിയാണു് ഞാൻ വായിച്ചുതീത്തതു്. വേദാന്തസാരസമ്പൂർണ്ണവും ഭക്തിരസനിർഭരവുമായ അതിലെസ്തോത്രങ്ങഠം എൻെറ ഹൃദയത്തിൽ അഖണ്ഡമായ പരമാനന്ദത്തെ ഉദ്ദീപിപ്പിക്കുക തന്നെ ചെയ്തു. പ്രസ്തുത ഗ്രന്ഥത്തിൻെറ രചയിതാവ് സർവശാസ്ത്രങ്ങളിലും അനിതരസാധാരണമായ അവഗാഹം സിദ്ധിച്ചിട്ടുള്ള ഒരു വിദ്വൽസന്ന്യാസിയാണെന്നുള്ള പരമാത്ഥം അതിലെ സ്തോത്രങ്ങളെല്ലാം ഒരുപോലെ വിളംബരം ചെയ്യുന്നുണ്ടു്.

ഒരു കേരളീയനായ ജഗദ്ഗുരു ശ്രീശങ്കരഭഗവൽപാദർ പരിഷ്കരിച്ചു പുനഃപ്രതിഷ്ഠനടത്തിയ ദേവമന്ദിരമാണല്ലോ പരിപാവനമായ ബദരീനാഥം. ആ ദേവമന്ദിരത്തിൽ തപോനിഷ്ഠയിലിരുന്നുകൊണ്ടു് ഭക്തവത്സലനായ

ആ ബദരീനാഥന്റെ മാഹാത്മ്യത്തെപ്രകീർത്തിക്കുന്ന യതീ ശ്വരൻ ഒരു കേരളീയനാണെന്നുകൂടി അറിഞ്ഞപ്പോഠം അദ്ദേഹത്തെ ഒന്നു ദർശിക്കണമെന്നുള്ള അഭിലാഷം എന്റെ ഹൃദയത്തിൽ അങ്കുരിച്ചു. പക്ഷേ അതു വളർന്നു് സഫലമാകുവാനുള്ള പുറപ്പാടു് ആയിട്ടെക്കെങ്ങും എനിക്കുണ്ടായിരുന്നില്ല.

1951 സെപ്റ്റംബർമാസത്തിൽ ഒരാഴ്ചയോളം കാലം ഞാൻ മലബാറിൽ വടവന്നൂർ വടക്കേപ്പാട്ടു ശ്രീ നാരായണൻനായരുടെ അതിഥിയായി നിവസിച്ചിരുന്നു. കേരളത്തിലെ പണ്ഡിതന്മാരിൽ പ്രമുഖനായ ശ്രീ നാരായണൻനായർ ഒരു മഹാവൈദ്യനെന്ന നിലയിൽ ഭാരതം ഒട്ടുക്കു പ്രഖ്യാതനാണു്. എന്നാൽ ഒരു വേദാന്തവിദ്യാവിചക്ഷണൻ കൂടിയാണദ്ദേഹം എന്നുള്ള വസ്തുത അധികം ആളുകഠം അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. പല ബ്രഹ്മനിഷ്ഠന്മാരുമായി പരിചയിക്കുന്നതിനും വേദാന്ത ചർച്ചകഠം നടത്തുന്നതിനും ഭാഗ്യം സിദ്ധിച്ചിട്ടുള്ള ഒരു സുകൃതിയാണു് ശ്രീ നാരായണൻനായർ. * അദ്ദേഹത്തിന്റെ വീടും ശ്രീ തപോവനസ്വാമികളുടെ പൂർവ്വാശ്രമവും അടുത്ത പ്രദേശങ്ങളിലാണു സ്ഥിതിചെയ്യുന്നതു്. അതിനാൽ ശ്രീ നാരായണൻനായർക്കു് ശ്രീ സ്വാമികളെ ബാല്യം മുതൽ അറിയുന്നതിനും അദ്ദേഹവുമായി ശാസ്ത്രചർച്ച നടത്തുന്നതിനും ധാരാളം അവസരങ്ങഠം സിദ്ധിച്ചിട്ടുണ്ടു്. ശ്രീ നാരായണൻനായരുടെ കൂടെ താമസിച്ചിരുന്ന കാല

* അദ്ദേഹം ഇഹലോകവാസം വെടിഞ്ഞിട്ടു് നാലഞ്ചു വർഷമായി.

ത്തു് എനിക്കു് ശ്രീ തപോവനസ്വാമികളുടെ വളരെയധികം വാർത്തകൾ അറിയുവാൻ സാധിച്ചു. അതോടുകൂടി ശ്രീ തപോവനസ്വാമികളെ ദർശിക്കുവാനുള്ള എന്റെ ആഗ്രഹം തീവ്രതരമായി വർദ്ധിച്ചു.

ആത്മവിദ്യാപഥത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന എന്നെപ്പോലെയുള്ള ഒരു സന്യാസിക്കു് ശ്രീ തപോവനസ്വാമികളെപ്പോലെയുള്ള ജീവന്മുക്തന്മാരായ പരമഹംസ പരിവ്രാജകന്മാരുടെ സമീപത്തിലെത്തി അവരുടെ അനുഗ്രഹം നേടുകയെന്നതു് ഏററവും അഭികാമ്യമാണല്ലോ. കാരണം താദൃശമാഹാത്മാക്കളുടെ അനുഗ്രഹം പാപിയേ പുണ്യവാനും, പുണ്യവാനേ ജിജ്ഞാസുവും, ജിജ്ഞാസുവിനേ ജ്ഞാനിയും, ജ്ഞാനിയേ ജീവന്മുക്തനുമാക്കിത്തീർക്കുന്നു.

എന്നാൽ ഇവിടെനിന്നു് ഏകദേശം രണ്ടായിരത്തിൽപരം നാഴിക വടക്കു് ഹിമാലയപർവ്വതത്തിന്റെ മദ്ധ്യത്തിലുള്ള ഏകാന്തസങ്കേതത്തിൽ സ്ഥിരാസനനായി വിശ്രമിച്ചുകൊണ്ടിരിക്കുന്നസ്വാമികളുടെ സന്നിധിയിൽ എത്തുന്നതിനുള്ള അവസരം ആശ്രമകാര്യവ്യഗ്രനായ എനിക്കെങ്ങിനെയാണുണ്ടാവുക എന്നിങ്ങനെയുള്ള ചിന്താശകലങ്ങൾ ആയിടെയെല്ലാം എന്നെ അലട്ടാതെയുമിരുന്നില്ല.

ഇങ്ങിനെ കഴിഞ്ഞുവരവെ 1952 മാർച്ചുമാസം 22-ാം തീയതി ഒരു ധർമ്മപ്രവചനത്തിനുവേണ്ടി ഞാൻ ഏററുമാനൂർക്ഷേത്രത്തിൽ എത്തിയിരുന്നു. രാവിലെ 9

മണിക്ക മഹാദേവദർശനംകഴിഞ്ഞു ക്ഷേത്രത്തിനുവെളിയി ലേക്ക വന്നപ്പോഠം ശ്രീമദ് ആഗമാനന്ദസ്വാമികളെ കാണുവാനിടയായി. അദ്ദേഹവും അവിടെ ധർമ്മപ്രവചനത്തിനു് വന്നിരിക്കയായിരുന്നു. ശ്രീ ആഗമാനന്ദജി എന്നെക്കണ്ടയുടനെ പറഞ്ഞതു് "വിദ്യാനന്ദസ്വാമികളെ ഇന്നുതന്നെ എൻെറ കാറിൽ പെരുമ്പാവൂരേക്ക കൊണ്ടു ചെല്ലണമെന്നു നമ്മുടെ പി. കൃഷ്ണപിള്ള എന്നെ ചുമതലപ്പെടുത്തിയിരിക്കയാണ്. അതുകൊണ്ടു സമ്മേളനം കഴിഞ്ഞാലുടൻ നമുക്ക് ഒരുമിച്ചുപോകണം. ശ്രീ തപോവനസ്വാമികളെ കാണുന്നതിനുവേണ്ടി ഉത്തരകാശിയിലേക്ക പോകുവാൻ ശ്രീ കൃഷ്ണപിള്ള തീരുമാനിച്ചിരിക്കയാണ്. ആ വാർത്ത പറയുവാനും, മററും ആയിരക്കണം കൃഷ്ണപിള്ള സ്വാമിയെ കാണുവാൻ ആഗ്രഹിക്കുന്നതെന്നു തോന്നുന്നു സൗകര്യമുണ്ടെങ്കിൽ വിദ്യാനന്ദസ്വാമിക്കും ഉത്തരകാശിക്കു പോകരുതോ?"

ശ്രീമദ് ആഗമാനന്ദസ്വാമികളുടെ അപ്രതീക്ഷിതങ്ങളായ ഈ വാക്കുകഠം എന്നിൽ വിവിധ വിചാരങ്ങളെ ജനിപ്പിച്ചു. കാരണം, ഹിമാലയവും ഗംഗാനദിയും, അതിബാല്യം മുതൽതന്നെ എൻെറ സങ്കല്പമണ്ഡലത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന രണ്ടു ദിവ്യവിഭൂതികളാണ്. പുരാണാദികളിൽ ബദ്ധശ്രദ്ധനായിരുന്ന ബാല്യകാലങ്ങളിൽപലപ്പോഴും സ്വപ്നപ്രപഞ്ചത്തിൽ ഗംഗാസ്നാനവും, ഹിമാലയപര്യടനവും ഞാൻ നടത്തിയിട്ടുണ്ടു്. ഒന്നുരണ്ടുഘട്ടങ്ങളിൽ ഹിമാലയത്തിൽ പോകുവാൻ തീരുമാനിച്ചതുമാണ്, പക്ഷേ പ്രാരാബ്ധം അന്നു് അതിനൊന്നും അനു

കുലരല്ലായിരുന്നു. ഇപ്പോഠം ഉത്തരകാശിയിലേയ്ക്കുള്ള തീത്ഥാടനംകൊണ്ടു് ശ്രീ തപോവനസ്വാമിദർശനത്തോടൊപ്പം ഹിമാലയദർശനവും, ഗംഗാതീർത്ഥസ്നാനവുംകൂടി സാധിക്കമല്ലോ. അതുകൊണ്ടു് എന്റെ ചിരാഭിലാഷങ്ങഠം സഫലങ്ങളാകുകയും ചെയ്യും. എന്നാൽ യാത്രയ്ക്കു ചില പ്രതിബന്ധങ്ങഠം ഉണ്ടതാനും. അതെല്ലാം തീരുമെന്നുള്ള പ്രതീക്ഷയോടുകൂടി പെരുമ്പാവൂർ ചെന്നു് എന്റെ മാന്യസുഹൃത്തായ * ശ്രീകൃഷ്ണപിള്ളയെക്കണ്ടു വിശദവിവരങ്ങഠം അറിയണമെന്നു തീരുമാനിച്ചു. അന്നു് ശ്രീ ആഗമാനന്ദസ്വാമിയുടെമാത്തു് പോകുവാൻ സാധിച്ചില്ലെങ്കിലും, പിറേറന്നാഠം രാത്രി 7 മണിക്കു് ഞാൻ പെരുമ്പാവൂരെത്തി ശ്രീ കൃഷ്ണപിള്ളയെക്കണ്ടു, അപ്പോഠം അദ്ദേഹം പറഞ്ഞതു് "ഈ മാച്ച് 31-നു് ശ്രീ തപോവനസ്വാമിതൃപ്പാദങ്ങളെ ദർശിക്കുന്നതിനുവേണ്ടി ഉത്തരകാശിക്കു തീത്ഥയാത്ര പുറപ്പെടുവാൻ ഞാൻ നിശ്ചയിച്ചിരിക്കയാണു്; സ്വാമീജികൂടി വരണമെന്നു് ഞാൻ നിർബ്ബന്ധപൂർവ്വം അപേക്ഷിക്കുന്നു" എന്നാണു്. ആലോചിച്ചു നാളെ രാവിലെ ഉത്തരം പറയാമെന്നായിരുന്നു എന്റെ മറുപടി. രാത്രി വളരെ ആലോചിച്ചതിനുശേഷം ഉത്തരകാശിക്കു പോകാമെന്നു ഞാനും തീരുമാനിച്ചു. ആ വിവരം രാവിലെ ശ്രീ കൃഷ്ണപിള്ളയെ അറിയിച്ചപ്പോഠം അദ്ദേഹം വളരെ സന്തോഷിക്കുകയും അഭിനന്ദിക്കുകയും ചെയ്തു. പെരുമ്പാവൂർ പുളിയനാട്ടു് ശ്രീ പി. കൃഷ്ണപിള്ള പുണ്യതീത്ഥാടനാദികളിലും സജ്ജനസംസർഗ്ഗത്തിലും വേദാന്ത

* അദ്ദേഹം ഇന്നു് ഉത്തരകാശിയിലുള്ള പ്രണവകുടീരത്തിൽവിശ്രമിക്കുന്ന ശ്രീ മഹാദേവവനസ്വാമികളാണു്.

ചിന്തയിലും മററും ഏററവും തല്പരനായ ഒരു സുകൃതിയാണ് മുൻപു കാശി, ബദരീനാഥം മുതലായ പുണ്യക്ഷേത്രങ്ങളിൽ അദ്ദേഹം പോയിട്ടുമുണ്ട്. എന്നാൽ ഞാനാകട്ടെ, അതിനുമുൻപ് കേരളത്തിന് വെളിയിലെങ്ങും പോയിട്ടില്ല. ഈശ്വരാനുഗ്രഹംകൊണ്ട് ഉത്തമനായ ഒരു സുഹൃത്തിനെ തീർത്ഥാടനത്തിൽ സഹപാഠിയായി ലഭിച്ചു. അതു് ഒരു മഹാഭാഗ്യമായിട്ടാണ് ഞാൻ ഇന്നും കരുതുന്നതു്.

ഞാനും ശ്രീ കൃഷ്ണപിള്ളയുംകൂടി മുൻനിശ്ചയം അനുസരിച്ച് 1952 മാർച്ച് 31-ാം നു- പകൽ രണ്ടുമണിക്ക് പെരുമ്പാവൂരിൽ നിന്നു് ഉത്തരകാശിയിലേക്ക പുറപ്പെട്ടു ആലുവായിൽനിന്നുംഹരിദ്വാരംവരെ തീവണ്ടിയിലാണ് സഞ്ചരിച്ചതു്. ഇടയ്ക്കു് മദ്രാസ്, ഡൽഹി മുതലായ സ്ഥലങ്ങളിൽ വിശ്രമിച്ച് അവിടെയുള്ള പ്രധാന ദേവമന്ദിരങ്ങളും ആശ്രമങ്ങളും മററും ദർശിച്ചതിനുശേഷം ഏപ്രിൽ 5-ാം നു- രാവിലെ ഞങ്ങൾ ഹരിദ്വാരം റെയിൽവേസ്റ്റേഷനിൽ ചെന്നുചേർന്നു, അപ്പോൾ കാലടി അദ്വൈതാശ്രമവാസിയായ ശ്രീ ഗണാനന്ദസ്വാമികൾ * ഞങ്ങളുടെ വരവുപ്രതീക്ഷിച്ച് അവിടെ നില്പുണ്ടായിരുന്നു. അദ്ദേഹം ബദര്യാശ്രമയാത്രയ്ക്കു തയ്യാറായി ഹരിദ്വാരം കംഖൽ ശ്രീരാമകൃഷ്ണസേവാശ്രമത്തിൽ അന്നു വിശ്രമിച്ചുവരികയായിരുന്നു. ശ്രീ ഗണാനന്ദജിയുമൊരുമിച്ച് ഞങ്ങൾ ശ്രീരാമകൃഷ്ണസേവാശ്രമത്തിലേക്കപോയി അവിടെ മൂന്നുദിവസം താമസിച്ച് ഹരിദ്വാരത്തിലുള്ള

*ഇദ്ദേഹമിന്നു് കാലടി അദ്വൈതാശ്രമം അദ്ധ്യക്ഷനാണ്

പ്രധാന തീർത്ഥങ്ങളിൽ സ്നാനവും, ദേവമന്ദിരങ്ങളിലും ആശ്രമങ്ങളിലും ദർശനവും നടത്തി.

ഹരിദ്വാരം ഹിന്ദുക്കളുടെ പ്രധാനപ്പെട്ട ഒരു പുണ്യക്ഷേത്രമാണല്ലോ. അവിടെ അനവധി സന്ന്യാസിമഠങ്ങളും മററു ധർമ്മസ്ഥാപനങ്ങളും ഉണ്ട്. ആ സന്ന്യാസിമഠങ്ങളിലെ പല മഹാത്മാക്കളേയും പരിചയപ്പെടുവാനുള്ള അവസരം അന്നു ഞങ്ങൾക്ക് ലഭിച്ചു. ശ്രീ തപോവനസ്വാമിദർശനത്തിനുവേണ്ടി ഉത്തരകാശിയിലേക്ക് പോകുകയാണെന്നറിഞ്ഞപ്പോൾ ഹരിദ്വാരവാസികളായ പല മഹാത്മാക്കൾക്കും ഞങ്ങളുടെ പേരിൽ വളരെ പ്രീതിയാണുണ്ടായതു്. അവർ എല്ലാം ശ്രീ തപോവനസ്വാമികളുടെ മഹാത്മ്യാതിശയം ഭക്തിപാരവശ്യത്തോടുകൂടി ഞങ്ങളെ വർണ്ണിച്ചു കേൾപ്പിച്ചു. അക്കൂട്ടത്തിൽ ഗംഗാതീരവാസിയായ ഒരു വൃദ്ധമഹാത്മാവ് പറഞ്ഞ വാർത്ത ഇവിടെ പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളട്ടെ. "ഇന്നു് ഈ ഭാരതത്തിൽ സന്ന്യാസിമാരുടെ കൂട്ടത്തിൽതന്നെ മഹാപണ്ഡിതന്മാരായ ആചാര്യന്മാരും, മണ്ഡലേശ്വരന്മാരും അത്യുന്നതപദത്തിൽ വിരാജിക്കുന്നുണ്ട്. എന്നാൽ ഒരു സാധുവെന്ന നിലയിൽ തപസ്സും വൈരാഗ്യവും ഉപരതിയും ജ്ഞാനവും ഒത്തിണങ്ങിയ ജീവന്മുക്തനായ ഒരു മഹാത്മാവ് ശ്രീ തപോവനസ്വാമികളെപ്പോലെ മററധികം കാണപ്പെടുന്നില്ല. യതിധർമ്മങ്ങളിൽ പ്രതിപാദിച്ചിട്ടുള്ള സന്ന്യാസികളുടെ എല്ലാ ലക്ഷണങ്ങളും ആ തപോധനനിൽ നിങ്ങൾക്കു കാണാൻ കഴിയും. അദ്ദേഹത്തെ ദർശിക്കുന്നതിനുതന്നെ പ്രത്യേകം ഒരു സുകൃതം

വേണം." ഉത്തരഭാരതീയനായ ഒരു സന്ന്യാസിയിൽ നിന്നു് കേരളീയനായ ഒരു സന്ന്യാസിയെക്കുറിച്ചു് ഇങ്ങനെയുള്ള പ്രശംസകൾ കേട്ടപ്പോൾ ഞങ്ങൾ സ്വദേശാഭിമാനവിജൃംഭിതരും പുളകിതഗാത്രരുമായിപ്പോയെന്നുള്ള പരമാർത്ഥം ഇവിടെ മറച്ചുവയ്ക്കുന്നില്ല.

ഞങ്ങൾ ഏപ്രിൽ 8-ാംനു- രാവിലെ ശ്രീ ഗണാനന്ദസ്വാമികളും രാമകൃഷ്ണമഠത്തിലെ മറ്റൊരുബങ്കാളിസന്ന്യാസിയുമൊരുമിച്ചു് ഹൃഷീകേശത്തെത്തി. അപ്പോൾതന്നെ ഗംഗാസ്നാനവും ഭരതമന്ദിരദർശനവും കഴിഞ്ഞു് അവിടെയുള്ള പ്രധാനപ്പെട്ട മഠങ്ങളും ധർമ്മസ്ഥാപനങ്ങളും ഒന്നു ചുററിനടന്നു കണ്ടു. പൂജ്യശ്രീ ശിവാനന്ദസ്വാമികൾ തുടങ്ങിയ ചില മഹാത്മാക്കളെക്കൂടി അന്നു് പരിചയപ്പെടുവാനിടയായി. അവിടെ തുളസീമഠത്തിലാണു് ഞങ്ങൾ വിശ്രമിച്ചതു്. ആ മഠത്തിൽവച്ചു് ഉത്തരകാശീനിവാസിയായ ശ്രീ നിത്യാനന്ദഗിരി എന്ന ഒരു സാധുവിനെ പരിചയപ്പെട്ടു. ശ്രീ തപോവനസ്വാമികളുടെ കുടീരത്തിന്നു സമീപമുള്ള ദേവീഗിരി ആശ്രമത്തിലെ ഒരംഗമാണു് അദ്ദേഹം. ഉത്തരകാശിയിലേക്കുള്ള വഴി പരിചയമില്ലാതിരുന്ന ഞങ്ങൾക്കു് ശ്രീ നിത്യാനന്ദഗിരിയെ മാർഗ്ഗദർശിയായി കിട്ടിയതു് ഈശ്വരാനുഗ്രഹമായിട്ടാണു തോന്നിയതു്. എന്തുകൊണ്ടെന്നാൽ ഹൃഷീകേശത്തുനിന്നും ഉത്തരകാശിയിലേക്കു് ഉദ്ദേശം 100 മൈൽ ദൂരം ഉണ്ടു്. കുറേവഴി ബസ്സുമാർഗ്ഗം പോകാം പക്ഷേ ബസ്സിലെ ജോലിക്കാരും, വഴിയിലുള്ള കൂലിക്കാരും പർവ്വതീയരാണു്. അവരുടെ ഭാഷ ഗ്രഹിക്കുവാൻ വളരെ പ്രയാ

സമുണ്ട്. ഞങ്ങൾക്ക് ശുദ്ധമായ ഹിന്ദി സാമാന്യം അറിയാമെങ്കിലും ഹിമാലയനിവാസികളുടെ "പഹാഡി" ഭാഷ ലേശവും വശമില്ല. അതിനാൽ ആ ഭാഷ അറിയാവുന്ന ഒരാളെ മാർഗ്ഗദർശിയായി ലഭിച്ചതു് വളരെ ഉപകാരമായിട്ടാണ് അനുഭവപ്പെട്ടതു്.

1952 ഏപ്രിൽ 9-ാം തീയതി രാവിലെ ബസ്സുവഴി ഞങ്ങൾ ഉത്തരകാശിയിലേയ്ക്കു പുറപ്പെട്ടു. 12 മണിയായപ്പോൾ ആ ബസ്സ് ഞങ്ങളെ ടെഹറിയിൽ എത്തിച്ചു. നിമ്നോന്നതങ്ങളായ പർവ്വതപാർശ്വങ്ങളിൽക്കൂടി വളഞ്ഞു പുളഞ്ഞുപോകുന്ന ആ വഴിയിൽ ബസ്സ് മന്ദം മന്ദമാണു പൊയ്ക്കൊണ്ടിരുന്നതു്. അതിനാൽ വലിയ വനങ്ങളിൽ നൃത്തം ചെയ്യുന്ന മയൂരങ്ങളേയും കൂത്താടുന്ന മാനുകളേയും തമ്മിൽതല്ലി അട്ടഹസിക്കുന്ന മക്കടസഞ്ചയത്തേയും അടുത്തുകാണുന്നതിനും വെള്ളിമാമലയിലെ ശൈത്യവും ഔഷ്ണ്യവും ഇടക്കിടെ അനുഭവിക്കുന്നതിനും ഞങ്ങൾക്കു സാധിച്ചു. ടെഹറിയിൽനിന്നു് അന്നു ധാരാസുവിലേക്കാണു ഞങ്ങൾക്കു പോകേണ്ടിയിരുന്നതു് ബസ്സുകിട്ടായ്കയാൽ ഉച്ചഭക്ഷണവും വിശ്രമവും കഴിഞ്ഞു് 3 മണിയോടുകൂടി ഞങ്ങൾ കാൽനടയായി യാത്ര തുടന്നു. അത്യുന്നതങ്ങളായ പർവ്വതങ്ങളുടെ മദ്ധ്യത്തിൽ നീണ്ടുകിടക്കുന്ന സസ്യശ്യാമളമായ വയലുകളിൽക്കൂടിയാണു ഞങ്ങൾ പൊയ്ക്കൊണ്ടിരുന്നതു്. അന്നു രാത്രി 'മാൻഗ്ഗുൺ' എന്ന ഗ്രാമത്തിലെത്തി വഴിയരികിലുള്ള ഒരു പീടികയുടെ വരാന്തയിൽ വിശ്രമിച്ചു. ശ്രീരാമതീർത്ഥസ്വാമി കുറേക്കാലം തപസ്സുചെയ്തിരുന്ന പുണ്യാശ്രമത്തിനടുത്തായിരുന്നു ഞങ്ങളുടെ വിശ്രമസ

ങ്കേതം. ഹിമാലയത്തിലെ ചന്ദ്രികാമണ്ഡിതമായ അന്ന ത്തെ രാത്രിയുടെ സൗന്ദര്യം ആസ്വദിച്ചുകൊണ്ടും ശ്രീ സ്വാമി രാമതീർത്ഥനെ സ്മരിച്ചുകൊണ്ടും വളരെ സമയം ഞങ്ങൾ വഴിയിൽഉലാത്തിക്കൊണ്ടിരുന്നു. പിറേറദിവസം രാവിലെ അവിടെനിന്നു പുറപ്പെട്ടു കാൽനടയായും, ബസ്സ് വഴിയായും സന്ധ്യയായപ്പോൾ ധരാസു എന്ന സ്ഥല ത്തെത്തി അവിടെയുള്ള ഒരു ധർമ്മശാലയിൽ രാത്രി താമ സിച്ചു. അവിടെനിന്നും ഗംഗോത്രിയിലേക്കുള്ള വഴിയി ലൂടെയാണ് ഉത്തരകാശിയിലേക്കു പോകേണ്ടതു്. 11-ാം തീയതി പ്രഭാതത്തിൽതന്നെ ഞങ്ങൾ യാത്ര പുറപ്പെട്ടു. ഭാഗീരഥീതടത്തിലൂടെയുള്ള ആ ചെറുവഴിയേ കുതിരകളും കഴുതകളുമല്ലാതെ ബസ്സും കാറും ഒന്നും ഇന്നും പോകാറില്ല* അതുകൊണ്ടു്, ഞങ്ങൾ അവിടംമുതൽ നടക്കുകയായിരുന്നു. 10 മണിയായപ്പോൾ ഡുംഡ എന്ന സ്ഥലത്തുചെന്നു് അ വിടെയുള്ള ധർമ്മശാലയിൽ വിശ്രമിച്ചു. ലഘുഭക്ഷണവും ഉച്ചഭക്ഷണവും കഴിഞ്ഞു $2\frac{1}{2}$ മണിയോടുകൂടി ഉത്തരകാശി യിലേക്കുപുറപ്പെട്ടു. ടെഹറിയിൽനിന്നു് ഒരു പർവ്വതീയബ്രാ ഹ്മണനെ സഹായത്തിനു ഞങ്ങൾ കൊണ്ടുപോന്നിട്ടുണ്ടാ യിരുന്നു. ആഹാരം തയ്യാറാക്കുക, ഞങ്ങളുടെ സാമാനങ്ങൾ എടുക്കുക മുതലായവയായിരുന്നു അയാളുടെ പ്രധാന ജോലി. അയാളും ഒരുമിച്ചു മന്ദം മന്ദം നടന്നും ഇടക്കി ടയ്ക്കു് പുണ്യക്ഷേത്രങ്ങൾ ദർശിച്ചും പ്രകൃതിസുഷമയനുഭ വിച്ചും ആണു് ഞങ്ങൾ യാത്ര തുടന്നതു്. അതുകൊണ്ടു

*ഇപ്പോൾ ബസ്സുകളിലും ജീപ്പുകളിലും പോകത്തക്കവി ധം യാത്രാസൌകര്യം വർദ്ധിച്ചിട്ടുണ്ടു്.

രാത്രിയിൽ 9 മണിയോടുകൂടി മാത്രമേ ഉത്തരകാശിയിൽ ചെന്നുചേരുവാൻ കഴിഞ്ഞുള്ളു. ആ പരിപാവനക്ഷേത്രത്തിൽ വികാരതരളിതഹൃദയന്മാരായിട്ടാണ് ഞങ്ങൾ പ്രവേശിച്ചതു്. രാത്രി അവിടെയുള്ള ദേവീഗിരി ആശ്രമത്തിൽചെന്ന് ആഹാരാദികൾ കഴിഞ്ഞു വിശ്രമിച്ചു.

മഹാമഹിമശാലിയായ ഹിമാലയപർവ്വതത്തിൻെറ മദ്ധ്യത്തിൽ 10 നാഴികയോളം നീണ്ടുകിടക്കുന്ന ഒരു പുണ്യപ്രദേശമാണ് ഉത്തരകാശി. പഴയകാലത്തു വളരെ വിരക്തന്മാരായ മഹാപുരുഷന്മാർ തപസ്സുചെയ്തിരുന്ന ഗുഹകളും ശിലാതലങ്ങളും അവിടെ പലയിടത്തും ഇന്നും കാണ്മാനുണ്ടു്. അത്യുന്നതമായി നിലകൊള്ളുന്ന വാരണാവതമെന്ന ഒരു പർവ്വതം ഉത്തരകാശിയുടെ മാഹാത്മ്യത്തെ പ്രകാശിപ്പിച്ചുകൊണ്ടു വിരാജിക്കുന്നു. ഗോമുഖിയിൽനിന്നുപുറപ്പെട്ടു ഗംഗോത്രിവഴി വളഞ്ഞുപുളഞ്ഞുവരുന്നഗംഗനദി പ്രസ്തുത പർവ്വതത്തിൻെറ കിഴക്കേപാർശ്വത്തിലൂടെ തെക്കുവടക്കായിട്ടാണ് ഒഴുകുന്നതു്. ആ ഗംഗയുടെ തീരത്തു വാരണാവതപർവ്വതത്തിൻെറ തെക്കും കിഴക്കുമുള്ള പാർശ്വങ്ങളിൽ സന്ന്യാസികളുടെ ധാരാളം കുടീരങ്ങൾ ഉണ്ടു്. കൈലാസാശ്രമം, തപോവനകുടീരം, ദേവീഗിരിആശ്രമം മുതലായവ അക്കൂട്ടത്തിൽ പ്രസിദ്ധങ്ങളാണ്. ധരാസുവിൽനിന്നു ഗംഗോത്തരിയിലേയ്ക്കു പോകുന്നവഴിയുടെ വടക്കുഭാഗത്തു പല കുടികൾ ചേർന്നുള്ള ഒരു സ്ഥാപനമാണ് ദേവീഗിരി ആശ്രമം. അതിൻെറ സ്ഥാപകൻ ഉത്തരകാശിയിൽ വിഖ്യാതനായിരുന്ന ദേവീഗിരി സ്വാമികളായിരുന്നു. അദ്ദേഹത്തിൻെറ ഭക്തന്മാരും ശിഷ്യന്മാരുമായ

ചില ബംഗാളിസന്ന്യാസികളുടെ ഭരണത്തിലാണ് ഇന്നു പ്രസ്തുത ആശ്രമകാര്യങ്ങൾ നടക്കുന്നതു്. ഞങ്ങൾക്കു താമസിക്കുവാൻ ഒരു കുടിൽ ഒഴിഞ്ഞുതന്നു. അവിടെ താമസിച്ചു് ശ്രീ തപോവനകുടീരത്തിൽ പോയിവരാമെന്നാണ് ഞങ്ങൾ പ്രതീക്ഷിച്ചിരുന്നതു്.

# മൂന്നു്

1952 ഏപ്രിൽ 12-ാംനു- രാവിലെ ഗംഗാതീർത്ഥസ്നാനവും അനുഷ്ഠാനാദികളും കഴിഞ്ഞു് 9 മണിയോടുകൂടി ശ്രീ നിത്യാനന്ദഗിരിസ്വാമികളുമൊരുമിച്ചു് ഞങ്ങൾ ശ്രീ തപോവനകുടീരത്തിലേക്കുപോയി. ഉന്നതമായ വാരണാവതഗിരിയുടെ തെക്കേ ചരിവിലുള്ള ഉയന്ന ഒരു സ്ഥലത്താണ് ശ്രീ തപോവനസ്വാമികളുടെ കുടിൽ സ്ഥിതിചെയ്യുന്നതു്. അതിൻെറ ചുററപാടും കൽക്കയ്യാലകൊണ്ടു ബന്ധിച്ചിരിക്കയാണ്. ആ കയ്യാലയുടെ മദ്ധ്യത്തിലായി ഒരു പടിപ്പുരകാണാം. പടിപ്പുരയ്ക്കു ചുററുമുള്ളസ്ഥലത്തു് ധാരാളം പനിനീർച്ചെടിലതകൾ തിങ്ങിപടന്നുകിടപ്പുണ്ടു്. ആ ചെടികളിൽ വെളുപ്പും ചുവപ്പും കലന്ന ധാരാളംപുഷ്പങ്ങൾ മന്ദമാരുതനിൽ കളിയാടുന്ന കാഴ്ച ഹൃദയാവജ്ജകമായ ഒന്നാണ്. അവിടെനിന്നു് ഞങ്ങൾ മൂന്നുപേരും ഓരോ പുഷ്പങ്ങൾ പറിച്ചുകൊണ്ടാണ് വാതിൽകടന്നു് ആ കുടീരത്തിൻെറ മുററത്തുചെന്നതു്. അവിടമോ, പ്രശാന്തരമണീയമായ

ഒരേകാന്തസങ്കേതം ! ആ മുററത്തുനിന്നു നോക്കിയാൽ പർവ്വതത്തിൻെറ കിഴക്കും തെക്കും പാർശ്വങ്ങളിൽ കൂടി സ്ഫടികം ഉരുകി ഒഴുകുന്നപോലെ തെളതെളെ വിലസുന്ന പതിതപാവനിയായ ഗംഗദ്ദതശക്തിയിൽ പ്രവഹിക്കുന്നതു കാണാം. ഉയൎന്നും താഴ്ന്നും കറങ്ങിത്തിരിഞ്ഞും പതപ്പുഞ്ചിരി പൊഴിച്ചും മൂളിപ്പാട്ടുപാടിയും പോകുന്ന ആ ഗംഗ എന്നും ബാല്യകേളീലോലുപയായിട്ടാണ് വിരാജിക്കുന്നതെന്നു തോന്നും. ഗംഗയുടെ പാർശ്വങ്ങളിൽ സ്ഥിതിചെയ്യുന്ന കുടിലുകളും ഗ്രാമങ്ങളും വയലുകളും അവയുടെ പിന്നിലായി മഹാരണ്യങ്ങളും നിറഞ്ഞ പർവ്വതപാർശ്വങ്ങളും ഹിമാച്ഛാദിതങ്ങളായ ഗിരിശൃംഗങ്ങളും ആ മുററത്തുനിന്നു നോക്കിക്കണ്ടു് ആക്കും ഹിമവാൻെറ വൈചിത്ര്യം നിറഞ്ഞ സൗന്ദര്യധോരണി ആസ്വദിക്കാവുന്നതാണ്. ഗംഗയിൽനിന്നു വരുന്ന കുളിർകാററ് ആ കുടീരപരിസരങ്ങളിൽ എപ്പോഴും ചാഞ്ചാടിക്കൊണ്ടാണിരിക്കുന്നതു്. യോഗികൾക്ക് അനുഭവപ്പെടുന്ന ശാന്തസുന്ദരമായ പ്രണവനാദംപോലെ ഗംഗയിൽനിന്നു മുഴങ്ങുന്നകളാരവംആ കുടീരാന്തരീക്ഷത്തിൽഅലതല്ലുന്നുണ്ടു്. മണ്ണും കല്ലുംകൊണ്ടു് നിർമ്മിച്ച ഒരു ചെറു കുടിലാണ് ശ്രീ തപോവനസ്വാമിജിയുടെ പുണ്യാശ്രമം. ഹിമാലയത്തിൽകിട്ടുന്ന ഒരുതരം കൽക്കഷണംകൊണ്ടാണ് അതു മേഞ്ഞിരിക്കുന്നതു്. അതിൻെറ തെക്കുവശത്തായി ഒരു ചെറിയ വരാന്തയുണ്ടു്. ആ വരാന്തയുടെ പടിഞ്ഞാറുവശത്തുള്ള ഭിത്തിയിൽ സർപ്പഭൂഷണനായ മഹാദേവൻെറ തേജോമയമായ ഒരു ചെറിയ ചിത്രം തൂങ്ങിക്കിടപ്പുണ്ടു്. ചന്ദ്രശേഖരനും ഭക്തവത്സലനുമായ ആ ഭഗവാൻ അത്യാ

ഗന്തരിൽ കരുണാകടാക്ഷം ചൊരിഞ്ഞുകൊണ്ടിരിക്കയാണോ എന്നു തോന്നും. ചാണകംകൊണ്ടു മെഴുകിയ ആ വരാന്തയിൽ കഷ്ടിച്ചുനാലുപേർക്കു ഇരിക്കുവാനുള്ള സ്ഥലസൌകര്യമേ ഉള്ളു. അതിന്റെ കിഴക്കുവശത്തു് ഒരു തട്ടുകും ഒരു ചെറിയ ചാക്കും വിരിച്ചിട്ടുണ്ടു്. ആ വരാന്തയുടെ പടിഞ്ഞാറുവശത്തു് ഒരു കംബളാസനത്തിൽ ഭിത്തിയും ചാരി പൂർവ്വാഭിമുഖമായി, ഒരു തേജസ്വിയായ യതീശ്വരൻ വിരാജിക്കുന്നതു ഞങ്ങൾ കണ്ടു. പാദംവരെ നീണ്ടുകിടക്കുന്ന കാഷായകഞ്ചുകമാണ് അപ്പോൾ അദ്ദേഹം ധരിച്ചിരുന്നതു്. വെളുപ്പും ചുമപ്പും കലന്ന ഇരുനിറം, ഉന്നതവും മുണ്ഡിതവുമായ ശിരസ്സ്, വിശാലവും ഭസ്മവിഭൂഷിതവുമായ ഫാലദേശം, താമരദളംപോലെ നീണ്ടു മനോഹരമായ കണ്ണുകൾ, ശുക്രനക്ഷത്രത്തെപ്പോലെ സമുജ്ജ്വലവും നിശ്ചലവുമായ കൃഷ്ണമണികൾ, ദീർഘമായ നാസിക, കഠിനമായ തപസ്യയുടേയും, നിത്യബ്രഹ്മചര്യനിഷ്ഠയുടേയും പ്രഭാവത്തെ പ്രദ്യോതിപ്പിക്കുന്ന ശാന്തഗംഭീരമായ മുഖഭാവം. മുട്ടുവരെ നീണ്ടുകിടക്കുന്ന ബാഹുക്കൾ, കൃശവും ദീർഘവുമായ ശരീരം ഇങ്ങനെ മഹാപുരുഷലക്ഷണങ്ങളെല്ലാം ഒത്തിണങ്ങിയ ഒരു മഹാത്മാവായിരുന്നു പ്രാതഃസ്മരണീയനായ അഭിവന്ദ്യ ശ്രീ തപോവനസ്വാമികൾ. അന്നു് കാഴ്ചയിൽ 55 വയസ്സ് തോന്നും. അപ്പോൾ ആ കുടീരത്തിൽ മററാരുമില്ലായിരുന്നു. ഏകാന്തതയിലിരുന്നു് സഹജാനന്ദരസമനുഭവിക്കുന്ന ആ ജീവന്മുക്തമഹാത്മാവിനെ ഒരു നോക്കുകണ്ടപ്പോൾത്തന്നെ ഞങ്ങൾ വിനമ്രശീർഷന്മാരും മുകുളിതഹസ്തന്മാരും പുളകിതഗാത്രന്മാരുമായിപ്പോയി. അല്പസമയം എന്റെ

മനസ്സ് നിശ്ചലവും പരമാനന്ദപൂർണ്ണവുമായിത്തീർന്നു. പിന്നീട് ഞങ്ങൾ ഓരോരുത്തരായി ആ തപോധനൻെറ പാദോപകണ്ഠത്തിൽ പനിനീർപുഷ്പങ്ങൾ അർപ്പിച്ചു സാഷ്ടാംഗം പ്രണമിച്ചു. കോരിത്തരിപ്പോടും ഉൾക്കുളിർ മയോടുംകൂടിയാണ് ഞങ്ങൾ അവിടെനിന്ന് എഴുന്നേററത്. എന്നാൽ, സാധാരണ സന്യാസികളെപ്പോലെ കൈ ശിരസ്സിൽവച്ചു ഞങ്ങളെ അനുഗ്രഹിക്കുകയോ ഭസ്മമോ, പഴമോ, പ്രസാദമായി തരികയോ ചെയ്തില്ല അദ്ദേഹം. പക്ഷേ, കാരുണ്യവും ആനന്ദവും വഴിഞ്ഞൊഴുകുന്ന ദൃഷ്ടിപാതംഅദ്ദേഹത്തിൽനിന്ന്പ്രസാദമായിട്ട് ഞങ്ങൾക്കു ലഭിച്ചു. അതിൻെറ മുദ്ര ഞങ്ങളുടെ ഹൃദയത്തിൽ ആജീവനാന്തം ശാന്തിപ്രദമായി സമുജ്ജ്വലിച്ചു കൊണ്ടുതന്നെയിരിക്കും.

"കൃഷ്ണപിള്ള ഇങ്ങോട്ടു വരുന്നുവെന്നു കേൾക്കാൻ തുടങ്ങിയിട്ട് കുറേനാളായി. ഇന്നാണ് അതു സാധിച്ചത്. ഒരു സാധുവും ഒന്നിച്ചു ഇവിടെ വന്നതിൽ വളരെ സന്തോഷമുണ്ട്." ഉടനെ ശ്രീ സ്വാമിജി ഞങ്ങളെനോക്കി പറഞ്ഞു. ശ്രീ കൃഷ്ണപിള്ള ഉത്തരകാശിയിലേയ്ക്ക് ചെല്ലുമെന്നുള്ള വിവരം ശ്രീ കൊല്ലങ്കോട്ടു ഗോപാലൻ നായരുടെ എഴുത്തുവഴിയായി വളരെ മുമ്പുതന്നെ സ്വാമിജി അറിഞ്ഞിരുന്നതാണ്. കണ്ടപ്പോൾ കൃഷ്ണപിള്ളയെ തിരിച്ചറിഞ്ഞു. പിന്നീട് എന്നെപ്പററി അദ്ദേഹം ചോദിച്ചു ശ്രീ കൃഷ്ണപിള്ള എന്നെ പരിചയപ്പെടുത്തിക്കൊടുത്തു. പരമഭട്ടാര ശ്രീ ചട്ടമ്പിസ്വാമിതിരുവടികളുടെ ഒരു പ്രശിഷ്യനാണ് ഞാൻ എന്നറിഞ്ഞപ്പോൾ അദ്ദേ

ഹം വളരെ സന്തോഷിച്ചു. "മഹാത്മാവായ ശ്രീ ചട്ട മ്പിസ്വാമികളെപ്പററി കേരളത്തിൽവച്ചുതന്നെ ഞാൻ കേട്ടിരുന്നു, എങ്കിലും കാണാൻ സാധിച്ചിട്ടില്ല" തുടർന്നു അദ്ദേഹം പറഞ്ഞു. അതിനുശേഷം, ശ്രീ സ്വാമിജിയു ടെ നിർബന്ധപൂർവ്വമായ നിർദ്ദേശം അനുസരിച്ച് ഞങ്ങരം ആ വരാന്തയിൽ വിരിച്ചിരുന്ന തട്ടക്കിലും ചാക്കിലും ഇരുന്നു. കേരളത്തിൽനിന്നും പുറപ്പെട്ട് ഉത്തരകാശിയിൽ വരുന്നതുവരെയുള്ള ഞങ്ങളുടെ യാത്രയിലെ കുശലസമാചാരങ്ങരം എല്ലാം അദ്ദേഹം ചോദിച്ചു മനസ്സിലാക്കി. വായിൽ പല്ല് ഒന്നും ഇല്ലെ ങ്കിലും സ്ഫുടവും ലളിതകോമളവുമായ ഭാഷാശൈലി യിലാണ് അദ്ദേഹം സംഭാഷണം നടത്തിയിരുന്നത്. ചെറിയ ചെറിയ വാചകങ്ങളോടുകൂടിയ, സ്നേഹവും കാരുണ്യവും ഔദാര്യവും നിറഞ്ഞുതുളുമ്പുന്ന ആ വാണീ വിലാസം ഏവരുടേയും മനസ്സിനെ ആകർഷിക്കുകയും ആനന്ദിപ്പിക്കുകയും ചെയ്യുന്ന ഒന്നായിരുന്നു. കേരള ത്തിലെ ഇന്നത്തെ ധർമ്മനിഷ്ഠയെക്കുറിച്ചും സന്ന്യാസിക ളെക്കുറിച്ചും ആശ്രമങ്ങളെക്കുറിച്ചും മററും ഓരോന്നു ചോ ദിച്ചുകൊണ്ട് 11 മണിവരെ അദ്ദേഹം അവിടെത്തന്നെ യിരുന്നു. അപ്പോരം അദ്ദേഹത്തിനുള്ള ഭിക്ഷാന്നം ഒരു പയ്യൻ സത്രത്തിൽനിന്ന് * അവിടെ കൊണ്ടുവന്നു.

* സന്ന്യാസികരംക്ക് ആഹാരാദികളും മററും കൊടു ക്കുന്ന "കാളികമ്പിളിവാലാ" അന്നസത്രത്തിന്റെ ഒരു ശാ ഖ ഉത്തരകാശിയിലും ഉണ്ട്. അവിടെ ചെന്നാണ് സാധാ രണ സാധുക്കരം ഭിക്ഷാന്നം സ്വീകരിക്കുന്നത്. എന്നാൽ സ്വാമിജിക്ക് ഇരിപ്പിടത്തു് കൊണ്ടുചെന്നു കൊടുക്കുകയാ യിരുന്നു പതിവ്.

അദ്ദേഹംതന്നെ അതു വാങ്ങിച്ച് ഒരു ചട്ടിയിൽ നിക്ഷേപിച്ചു.

ഇൻഡ്യയിലെ കോടീശ്വരന്മാരായ പല പ്രഭുക്കന്മാരും ശ്രീ തപോവനസ്വാമികളുടെ ഭക്തഗണത്തിൽ ഉൾപ്പെടുന്നുണ്ട്. ധനാദികൾകൊണ്ട് എല്ലാപ്രകാരത്തിലും സ്വാമിജിയേ ഉപചരിക്കുവാൻ അവർ എല്ലാവരും എപ്പോഴും സന്നദ്ധന്മാരുമായിരുന്നു. പക്ഷേ, അങ്ങിനെയുള്ള ഉപചാരങ്ങൾ ഒന്നും അദ്ദേഹം സ്വീകരിച്ചിരുന്നില്ല. വെറും ഒരു "തുറവിയായിട്ടു കഴിഞ്ഞുകൂടുകയായിരുന്നു. അദ്ദേഹത്തിനിഷ്ടം. ദിവസവും അന്നസത്രത്തിൽ നിന്നുകൊണ്ടുവരുന്ന നാലോ അഞ്ചോ റൊട്ടിയായിരുന്നു ശ്രീ. സ്വാമിജിയുടെ പ്രധാനപ്പെട്ട ഭിക്ഷാന്നം. (ഏതാണ്ട് ഒരു പപ്പടത്തിന്റെ ആകൃതിയിലുംവലിപ്പത്തിലും ആട്ടമാവുകൊണ്ടുണ്ടാക്കുന്ന ഒരുതരം പലഹാരത്തിനാണ് ഉത്തര ഇൻഡ്യയിൽ റൊട്ടിയെന്നു പറയുന്നതു്). ജലപാത്രമായി ഒരു ചെറിയ ചുരക്കുടുക്കയും ആഹാരം കഴിക്കുന്നതിനുള്ള പാത്രമായി ഒരുചെറിയ മൺചട്ടിയുമാണ് അദ്ദേഹം ഉപയോഗിച്ചിരുന്നതു്. അത്യുന്നതപദത്തിൽ ഏവക്കും പരമാരാധ്യനായി വിജയിച്ചിരുന്ന ശ്രീതപോവനസ്വാമിപാദങ്ങളുടെ തപോമയമായ ഏതാദൃശജീവിതചര്യകളെ അത്യത്ഭുതത്തോടുകൂടിയാണ് ഞങ്ങൾ വീക്ഷിച്ചതു്. ഞാൻ പല പല ആശ്രമങ്ങളിലും മഠങ്ങളിലും പോയി വളരെ സന്ന്യാസിശ്രേഷ്ഠന്മാരെ കണ്ടിട്ടുണ്ട്. അവിടെയെല്ലാം രാജോചിതമായ രാജസപ്രഭാവമാണ് എനിക്കുകാണുവാൻ കഴിഞ്ഞതു്. അതെല്ലാം കണ്ടു പരിചയിച്ച എന്റെ മനസ്സ് ശ്രീ തപോവനസ്വാമികളുടെ ചെറുകുടിലും ജീവിതക്രമവും കണ്ടപ്പോൾ

എങ്ങിനെ അത്ഭുതപ്പെടാതെയിരിക്കും. പക്ഷേ, ഒരു വാസ്തവം പറയാതിരിപ്പാൻ തരമില്ല. ഞാൻ കണ്ടതായ മറെറാരാശ്രമത്തിലും ഇല്ലാത്ത ഒന്നു് ആ ചെറിയ തപോവനകുടീരത്തിൽ ഉണ്ടായിരുന്നു —വിസ്മയജനകമായ ശാന്തി.

ശ്രീ തപോവനസ്വാമികൾക്കു് ഭിക്ഷാന്നം കൊണ്ടു വന്നപ്പോൾ ഞങ്ങൾ അവിടെ നിന്നു് എഴുന്നേററു് മിററത്തേക്കിറങ്ങിനിന്നു. "നിങ്ങൾ എങ്ങോട്ടു പോകാൻ ഒരുങ്ങുകയാണു്" അദ്ദേഹം ചോദിച്ചു. അതിനു് ഉത്തരം പറഞ്ഞതു് ശ്രീ നിത്യാനന്ദഗിരിസ്വാമികളായിരുന്നു. "ഇവർക്കുള്ള ആഹാരാദികൾ ഞങ്ങളുടെ ആശ്രമത്തിൽ തയ്യാറാക്കിയിട്ടുണ്ടു്." "എന്നാൽ പോയി ആഹാരംകഴിച്ചിട്ടുവരിക" എന്നു ശ്രീ സ്വാമികൾ ഞങ്ങളോടു പറഞ്ഞു. ഉടനെ ഞങ്ങൾ അദ്ദേഹത്തെ പ്രണമിച്ചിട്ടു് ദേവീഗിരി ആശ്രമത്തിൽപോയി ആഹാരവും വിശ്രമവും കഴിഞ്ഞു് പകൽ 2 മണിയോടുകൂടി വീണ്ടും ശ്രീ തപോവനസ്വാമി സന്നിധിയിൽ വന്നുചേർന്നു. അദ്ദേഹം അപ്പോൾ ഏതോ പുസ്തകം നോക്കിക്കൊണ്ടിരിക്കയായിരുന്നു. ഞങ്ങളെ കണ്ടപ്പോൾ ആ പുസ്തകം മടക്കിവച്ചിട്ടു്, ഇരിക്കുവാൻ പറഞ്ഞു. അദ്ദേഹത്തിൻെറ സമീപത്തിൽതന്നെ ഞങ്ങൾ ഇരുന്നു; ഉടനെ ശ്രീ സ്വാമിജി ചോദിച്ചു, 'നിങ്ങളുടെ യാത്രോദ്ദേശ്യം എന്താണ്?' എന്നു്. അതിനു ഞാനാണു് ഉത്തരം പറഞ്ഞതു്.

'അവിടുത്തെ ദർശിക്കണമെന്നുള്ളതായിരുന്നു യാത്രയുടെ പ്രധാനോദ്ദേശ്യം. അതു സാധിച്ചു. ഇനിയും

അവിടുത്തെസന്നിധിയിൽകുറച്ചുദിവസംകഴിച്ചുകൂട്ടി യാൽ കൊള്ളാമെന്നേ ആഗ്രഹമുള്ളൂ".

സ്വാമി—മററെങ്ങും തീർത്ഥാടനത്തിനു പോകണമെന്നുദ്ദേശിക്കുന്നില്ലേ?

ഞാൻ—ഇല്ല. തീർത്ഥാടനത്തിന്റെ ഫലം സത്സംഗമാണല്ലോ? അതിവിടെവച്ചു ഞങ്ങൾക്കു സിദ്ധിച്ചു. ഈ ഉത്തരകാശിയേക്കാൾ മാഹാത്മ്യമേറിയ മറെറാരു തീർത്ഥസ്ഥലത്തേക്കും ഇപ്പോൾ പോകണമെന്നു ഞങ്ങൾക്കാഗ്രഹമില്ല.

സ്വാമി—ഉത്തരകാശി മഹത്വമേറിയ ഒരു പുണ്യക്ഷേത്രമാണ്. ദക്ഷിണകാശിയിലുള്ളവിശ്വനാഥമന്ദിരം, മണികർണ്ണിക മുതലായവയെല്ലാം ഈ ഉത്തരകാശിയിലുമുണ്ട്. ഇവിടുത്തെ കാറേററാൽ സർവ്വ കല്മഷങ്ങളും നീങ്ങുമെന്നാണ് ശ്രദ്ധാലുക്കൾ വിശ്വസിക്കുന്നത്. മുകളിലോട്ടു ചെല്ലുന്തോറും ഗംഗാതീർത്ഥത്തിനു മാഹാത്മ്യം കൂടുമെന്ന് പുരാണങ്ങൾ ഉദ്ഘോഷിക്കുന്നുണ്ട്. ഗംഗയെ സർവ്വപാപഹാരിണിയായ ജഗന്മാതാവായിട്ടും ബ്രഹ്മപ്രതീകമായിട്ടും മററുമാണ് ഭക്തന്മാരും സാധുക്കളും ഉപാസിക്കുന്നത്. ഗംഗാജലത്തിനു് അവർണ്ണനീയമായ പ്രഭാവമുണ്ടെന്നു് ആധുനിക ഗവേഷകന്മാരുപോലും സമ്മതിക്കുന്നുണ്ട്. മുൻപു് ഈ ഉത്തരകാശിയിൽ അധികം സാധുക്കൾ വന്നു നിവസിക്കുക പതിവില്ലായിരുന്നു. കാശിയിലും മററും പോയി വേദാന്തം അഭ്യസിച്ച് ഹരിദ്വാരത്തിലും ഹൃഷീകേശത്തും താമസിച്ചു മനനംചെയ്തു് ജീവബ്രഹ്മൈക്യനിർണ്ണയം ചെയ്തിട്ടുള്ള വിരക്തന്മാരായ ചുരു

ക്കം ചിലസാധുക്കരം മാത്രമേ ഇവിടെവന്നു സ്ഥിരമായി വിശ്രമിച്ചിരുന്നുള്ളു. വേദാന്തശ്രവണാഭ്യാസത്തിനു ദക്ഷിണകാശിയും, മനനാഭ്യാസത്തിനു ഹൃഷീകേശവും ഹരിദ്വാരവും, നിദിധ്യാസനാഭ്യാസത്തിന് ഉത്തരകാശിയുമാണ് പണ്ടത്തെ വൃദ്ധമഹാത്മാക്കരം തിരഞ്ഞെടുത്തിരുന്നത് ഏകദേശം ഇരുപതുവർഷത്തിനു മുൻപുവരെ ഈ പ്രദേശം വെറും വിജനമായിരുന്നു. അന്നു ഗംഗോത്രീധാമത്തിലേക്കുപോകുന്ന ചില തീർത്ഥാടകരേയും ചില കച്ചവടക്കാരേയും മാത്രമേ ഇവിടെ കണ്ടിരുന്നുള്ളു. അതും ഗ്രീഷ്മകാലങ്ങളിൽമാത്രം മററുള്ള കാലങ്ങളിൽ ഇവിടെ സ്ഥിരവാസംചെയ്തു് തപസ്യയാചരിക്കുന്ന ചില സാധുമഹാത്മാക്കളും ഈ ഗ്രാമങ്ങളിലുള്ള പർവ്വതീയരും മാത്രമാണുണ്ടായിരുന്നതു്." ഇത്രയും പ്രസ്താവിച്ചിട്ടു് ശ്രീ സ്വാമിജി അല്പനേരം മൗനമായിരുന്നു. വീണ്ടും അദ്ദേഹം സംഭാഷണം ഇങ്ങനെ തുടന്നു. "ഇപ്പോരം ഈ പ്രദേശം ജനനിബിഡമായി വരികയാണ്. ധാരാളം സാധുക്കളും ഇവിടെ താമസിക്കുന്നുണ്ടു്. അവരിൽ സാധുലക്ഷണം ഉള്ളവർ വളരെ വിരളമാണ്. സത്രങ്ങളിൽനിന്നും ഗ്രാമങ്ങളിൽനിന്നും ആഹാരം ലഭിക്കും. ഈ പ്രദേശത്തെ ഗ്രാമീണരെല്ലാം വെറും ദരിദ്രന്മാരാണെങ്കിലും സാധുപൂജാവിഷയത്തിൽ വലിയ ധനികന്മാരെപ്പോലെയാണ്പെരുമാറുന്നതു്. തങ്ങരംക്കാഹാരമില്ലെങ്കിൽപ്പോലും സാധുക്കരംക്കു് ആഹാരം കൊടുക്കുവാൻ അവർ എപ്പോഴും സന്നദ്ധരാണ്. ദക്ഷിണേന്ത്യയിലുള്ള സാധാരണ മനുഷ്യക്കു് സാധുപൂജ എന്താണെന്നുപോലും അറിയുവാൻ പാടില്ലെന്നു തോന്നുന്നു. ഉപജീവനത്തിനു നിവൃത്തിയി

ല്ലാത്തതുകൊണ്ടാണ് സന്ന്യാസജീവിതം സ്വീകരിക്കുന്ന തെന്നു വിശ്വസിക്കുന്ന കൂട്ടരും അവിടെ കുറവല്ല. എന്നാൽ ഈ ഉത്തരപ്രദേശത്തു് അങ്ങനെയല്ല; സാധുവേഷം കണ്ടാൽമതി പൂജിക്കുവാൻ ജനങ്ങൾ ഓടിയെത്തും. അതുകൊണ്ടു് ധാരാളം സാധുവേഷധാരികൾ ഈ പ്രദേശങ്ങളിൽവന്നു് ജീവിതവൃത്തി നിർവ്വഹിക്കുന്നുണ്ടു്, അവരിൽ സുശിക്ഷിതന്മാരുടേയും സുസംസ്കൃതന്മാരുടേയും സംഖ്യ ക്രമേണ കുറഞ്ഞുവരികയാണു്."

ഞാൻ—ഇവിടെയുള്ള സാധുക്കളെല്ലാം ശാങ്കര സമ്പ്രദായത്തിൽപ്പെട്ടവരാണോ?

സ്വാമിജി—എല്ലാവരും അങ്ങനെയല്ല. ബഹുഭൂരിപക്ഷവും ശാങ്കരസമ്പ്രദായാഭിമാനികളാണ്.

ഞാൻ—ഇവിടെ എല്ലാ വർണ്ണികൾക്കും സന്ന്യാസ ദീക്ഷ കൊടുക്കുമോ?

സ്വാമിജി—ത്രൈവർണ്ണികന്മാർക്കു്—ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനുമാണ് സന്ന്യാസദീക്ഷ നൽകുക പതിവ്. എന്നാൽ യാഥാസ്ഥിതികന്മാരായ ദണ്ഡി സന്ന്യാസികൾ*ബ്രാഹ്മണർക്കു മാത്രമേ അതിനു് അധികാരമുള്ളുവെന്നു വാദിക്കുന്നു

ഞാൻ—കേരളത്തിലെ നായന്മാരേയും മററും ഇവിടെ ഏതു വർണ്ണത്തിലാണു പെടുത്തിയിരിക്കുന്നതു്.

---

*ശങ്കരസമ്പ്രദായത്തിൽ ദണ്ഡികൾ എന്നും പരമഹംസന്മാരെന്നും സന്ന്യാസികളിൽ രണ്ടു പിരിവുണ്ടു്. ദണ്ഡു ധരിക്കുന്ന ശങ്കരാചാര്യന്മാർ മുതലായവരാണ് ദണ്ഡികൾ

സ്വാമിജി-പഴയ കാലത്തു് കേരളത്തിൽനിന്നും ചില അബ്രാഹ്മണൻ ബ്രാഹ്മണവേഷം കെട്ടി ഇവിടെ വന്നു് സന്ന്യാസദീക്ഷ സ്വീകരിച്ചിട്ടുണ്ടു്. എന്നാൽ, ഇന്നു് കേരളത്തിലെ സ്ഥിതിഗതികളും ആചാരമര്യാദകളും അറിയാവുന്ന ഇവിടത്തെ മണ്ഡലേശ്വരന്മാരും മററു മഹാത്മാക്കളും ക്ഷത്രിയരായി കരുതിനായന്മാക്കു് സന്ന്യാസദീക്ഷ കൊടുത്തുവരുന്നു. യജ്ഞോപവീതമില്ലെങ്കിലും *വ്രാത്യന്മാരെന്ന നിലയിലാണു് നായന്മാരെ ക്ഷത്രിയ വർഗ്ഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതു്. വാസ്തവത്തിൽ കേരളത്തിലെ നായന്മാർ യഥാർത്ഥ ക്ഷത്രിയരായിരുന്നുവെന്നു് പഴയ ഗ്രന്ഥങ്ങളിൽനിന്നും പാശ്ചാത്യചരിത്രകാരന്മാരുടെ ലേഖനങ്ങളിൽനിന്നും മനസ്സിലാകുന്നതാണു്. അവരെ ബ്രാഹ്മണപ്രഭുക്കളാണു് ശൂദ്രവർഗ്ഗത്തിൽപ്പെടുത്തുവാൻ ശ്രമിച്ചതു്. ബുദ്ധികൊണ്ടും സംസ്കാരംകൊണ്ടും മററും ഭാരതത്തിലെ ഉയർന്ന മറേറതു വർഗ്ഗത്തേക്കാളുംപിൻപന്തിയിലല്ല, നായർസമുദായത്തിന്റെ സ്ഥിതിഎന്നതു് ഇന്നു പൊതുവേ സമ്മതിക്കപ്പെട്ടിട്ടുള്ള ഒരു പരമാർത്ഥമാണു്.

ഞാൻ-സന്ന്യാസ സമ്പ്രദായം പ്രാചീനകാലത്തില്ലായിരുന്നുവെന്നു് ചിലനവ്യശിക്ഷിതന്മാർ അഭിപ്രായപ്പെട്ടുകാണുന്നുണ്ടല്ലോ?

---

*ഉപനയത്തിൽ യജ്ഞോപവീതം ധരിക്കുവാൻ അർഹതയുണ്ടെങ്കിലും അതുധരിക്കാതിരിക്കുന്നവരെസ്മൃതികാരം വ്രാത്യന്മാർ എന്നു പറയുന്നു.

സ്വാമിജി-ആ അഭിപ്രായം ശരിയല്ല, അതിപുരാതനകാലത്തുപോലും വിരക്തന്മാരായ പരിവ്രാജകന്മാർ പരമാരാധ്യന്മാരായി വിജയിച്ചിരുന്നുവെന്ന് വൈദികഗ്രന്ഥങ്ങൾ പ്രഖ്യാപിക്കുന്നുണ്ട്. എന്നാൽ, ഇന്നത്തെപ്പോലെയുള്ള ആശ്രമങ്ങളോ സമ്പ്രദായമോ അന്നത്തെ പരിവ്രാജകന്മാർക്കില്ലായിരുന്നു. ആ മഹാത്മാക്കൾ സർവ്വസംഗപരിത്യാഗികളായി അനികേതന്മാരായി ലോകാനുഗ്രഹാർത്ഥം മിക്കവാറും സഞ്ചരിച്ചുകൊണ്ടിരിക്കയായിരുന്നു.

ഞാൻ – ഇന്നുകാണുന്ന സന്ന്യാസമഠങ്ങളുടേയും സമ്പ്രദായങ്ങളുടേയും ഉപജ്ഞാതാവ് ശ്രീ ബുദ്ധനാണെന്നു പറയുന്നതിൽ വല്ല പരമാർത്ഥവുമുണ്ടോ?

സ്വാമിജി-ശ്രീ ബുദ്ധൻ ഒരു വലിയ ത്യാഗിയായിരുന്നു. അദ്ദേഹം ഭിക്ഷുക്കളെ സംഘടിപ്പിച്ചും വിഹാരങ്ങൾ സ്ഥാപിച്ചും ധർമ്മബോധം ജനങ്ങളിൽ വളർത്തുവാൻ വളരെ പരിശ്രമിച്ചിട്ടുള്ള ഒരു മഹാത്മാവായിരുന്നുവെന്നു ചരിത്രകാരന്മാരെല്ലാം ഒരുപോലെ സമ്മതിക്കുന്നുണ്ട്. ആ നിലയിൽ ശ്രീ ബുദ്ധനെ സന്ന്യാസസമ്പ്രദായത്തിൻെറ ഉപജ്ഞാതാവ് എന്നു പറയുന്നതിൽ തെററില്ല. പക്ഷേ ഇന്നു കാണുന്ന ഹിന്ദുസന്ന്യാസി സമ്പ്രദായം വ്യവസ്ഥാനുരൂപം നടപ്പിൽവരുത്തിയതു് ശ്രീ ശങ്കരഭഗവൽപാദരാകുന്നു. സന്ന്യാസസമ്പ്രദായത്തിൻെറ നിലനില്പിനും ധർമ്മപ്രചരണത്തിനും വേണ്ടി ഭാരതത്തിൻെറ നാലുഭാഗത്തു് നാലുമഠങ്ങൾസ്ഥാപിക്കുകയും പ്രാചീന ബ്രഹ്മവിദ്യാസമ്പ്രദായത്തെ പുനഃപ്രതിഷ്ഠിക്കുകയും ചെയ്ത

ജഗൽഗുരു ശ്രീ ശങ്കരഭഗവൽപാദർതന്നെയാണ് ഇന്നു കാണുന്ന സാധുസന്ന്യാസിപരമ്പരയുടെ പരമാചാര്യൻ. എന്നാൽ കാലവ്യതിയാനംകൊണ്ട് ലോകത്തിനു പൊതുവെ എന്നപോലെ സന്ന്യാസസമ്പ്രദായത്തിനും പല മാററങ്ങൾ ഇന്നു സംഭവിച്ചിട്ടുണ്ട്. നമ്മുടെ വൈദിക ധർമ്മത്തിൽ പ്രവൃത്തിമാർഗ്ഗമെന്നും നിവൃത്തിമാർഗ്ഗമെന്നും രണ്ടു സമ്പ്രദായങ്ങളാണ് പ്രധാനമായിട്ടുള്ളത്. അവയിൽ പ്രവൃത്തിമാർഗ്ഗം നടപ്പിൽവരുത്തുന്നതിന് ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം ഈ ആശ്രമങ്ങളും, നിവൃത്തിമാർഗ്ഗം നടപ്പിൽവരുത്തുന്നതിനു സന്ന്യാസാശ്രമവുംസമുദായത്തിലംഗീകരിക്കപ്പെട്ടിരുന്നു. ബ്രഹ്മചാരിയുടേയും, ഗൃഹസ്ഥന്റേയും, വാനപ്രസ്ഥന്റേയും ധർമ്മങ്ങൾ ഈശ്വരാർപ്പണബുദ്ധ്യാ അനുഷ്ഠിച്ച് അന്തഃകരണശുദ്ധിവന്നതിന്നുശേഷം വിരക്തനായി സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുവാനാണ് ധർമ്മശാസ്ത്രം അനുശാസിക്കുന്നതു്. എന്നാൽ വൈരാഗ്യം അധികമാകുന്നപക്ഷം ഏതാശ്രമങ്ങളിൽനിന്നും എപ്പോൾ വേണമെങ്കിലും സന്ന്യാസാശ്രമത്തിൽ പ്രവേശിക്കാമെന്നുകൂടി ധർമ്മശാസ്ത്രങ്ങൾ വിധിക്കുന്നുണ്ട്.

ഞാൻ—അങ്ങനെയുള്ള ധർമ്മശാസ്ത്രവിധിയനുസരിച്ച് സന്ന്യസിക്കുന്നസാധുക്കൾ എല്ലാംഒരേനിലയിൽ പൂജ്യന്മാരാണോ?

സ്വാമിജി—സന്ന്യാസം ഗൌണമെന്നും, മുഖ്യമെന്നും രണ്ടുവിധമുണ്ട്. കുടീചകൻ, ബഹൂദകൻ, ഹംസൻ എന്നിങ്ങനെയുള്ള പേരിൽഅറിയപ്പെടുന്നവരുടെ സന്ന്യാസം ഗൌണവും പരമഹംസൻ എന്നപേരിൽ അറിയപ്പെടുന്നവരുടെ സന്ന്യാസം മുഖ്യവുമാകുന്നു. സന്ന്യാസഹേതുവായ വൈരാഗ്യത്തിന്റെ താരതമ്യമനുസരിച്ചാണ് ഗൌണമെന്നും, മുഖ്യമെന്നും സന്ന്യാസ സമ്പ്രദായം രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നതു്. കുടീചകനേക്കാളും ബഹൂദകനും. ബഹൂദകനേക്കാളും ഹംസനും, ഹംസനേക്കാളും പരമഹംസനും പൂജ്യനാണെന്നാണ് സ്മൃതികളിൽ കാണുന്നതു്. എന്നാൽ, ഈ പരമഹംസ സന്ന്യാസംതന്നെയാണ് ശാങ്കര സമ്പ്രദായത്തിലുള്ളതു്. അതു് വിവിദിഷാസന്ന്യാസമെന്നും വിദ്വൽ സന്ന്യാസമെന്നും രണ്ടുപ്രകാരത്തിലുണ്ട്.

ആത്മാവിനെ അറിയണമെന്നുള്ള തീവ്രതമമായ ഇച്ഛനിമിത്തം സർവ്വകർമ്മങ്ങളും ഉപേക്ഷിച്ച് സൽഗുരുവിനെ ഉപസാദിച്ച് ജ്ഞാനാഭ്യാസം നടത്തുകയാണ് വിവിദിഷാസന്ന്യാസത്തിന്റെ സാമാന്യസ്വരൂപം. ബുഭുക്ഷവർദ്ധിച്ചാൽ ആഹാരാദി സാധനങ്ങളിലല്ലാതെ മറെറാന്നിലും സാമാന്യമനുഷ്യന്റെ ശ്രദ്ധ പതിയുകയില്ല. അതുപോലെ ആത്മബുഭുക്ഷ അധികമായാൽ മററ യാതൊരു കർമ്മകലാപങ്ങളിലും വിവിദിഷാസന്ന്യാസിക്കഭിരുചിയുണ്ടാകാറില്ല. "ഞാൻ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെ"ന്നുള്ള ദൃഢനിശ്ചയം ഉണ്ടാവുകയാണ് വിവിദിഷാസന്ന്യാസത്തിന്റെ പ്രയോജനം.

ആ നിശ്ചയം തന്നെയാണല്ലോ ആത്മബോധവും. ആ ബോധം ഉപനിഷദഭ്യാസംകൊണ്ടുണ്ടാകേണ്ടതാണ്.

ഞാൻ— ഉപനിഷത്തുക്കളും ബ്രഹ്മസൂത്രവും ഭാഷ്യസഹിതം പഠിച്ച് ഉപസ്ഥിതിവരുത്തിയിട്ടുള്ള നല്ല പണ്ഡിതന്മാർപോലും പറഞ്ഞുകേട്ടിട്ടുണ്ട്. തങ്ങൾക്ക് ആത്മബോധം ഉണ്ടായിട്ടില്ലെന്ന്.

സ്വാമിജി—അവർ പറഞ്ഞതു ശരിയാണ്. ഉപനിഷത്തുക്കൾ പഠിച്ചതുകൊണ്ട് മാത്രം ആത്മജ്ഞാനം ഉണ്ടാകുകയില്ല. വിഷയാസക്തി, പ്രജ്ഞാമാന്ദ്യം, കുതർക്കം വിപര്യയദുരാഗ്രഹം ഇങ്ങിനെ നാലു പ്രതിബന്ധങ്ങളാണ് ആത്മജ്ഞാനം ഉണ്ടാകാതിരിക്കാനുള്ള പ്രധാന കാരണം. ആ പ്രതിബന്ധങ്ങൾകൊണ്ട്, ഞാൻ ആത്മാവാണെന്നുള്ള ദൃഢനിശ്ചയം സാധാരണ പണ്ഡിതന്മാർക്കുണ്ടാകാറില്ല. ഇവയിൽ ഒന്നാമത്തേത് ഇഹലോകവിഷയങ്ങളിലും, പരലോകവിഷയങ്ങളിലും ഉള്ള ആസക്തിയാണ്. അതുകൊണ്ട്, ആത്മാവിൽ മനസ്സ് ഉറയ്ക്കുകയില്ല. അതു നീക്കുന്നതിനുള്ള ഉപായം ശമാദിഷൾക്കസമ്പാദനമാണ്. ബോധിക്കപ്പെട്ട വേദാന്താർത്ഥത്തെ പിന്നീട് ഓർക്കാതിരിക്കയാണ് പ്രജ്ഞാമാന്ദ്യം. ശ്രവണാഭ്യാസംകൊണ്ടാണ് ആ പ്രതിബന്ധം നീക്കേണ്ടത്. ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ട അർത്ഥത്തെ വിപരീതമായി ഗ്രഹിക്കയാണ് കുതർക്കം-അതു മനനാഭ്യാസംകൊണ്ടാണ് നീക്കേണ്ടത്. ഞാൻ പണ്ഡിതനും ശ്രോത്രിയനും വിരക്തനും മററുമാണെന്നഭിമാനിച്ച ദേഹേന്ദ്രി

യാദികളിൽ ആത്മബുദ്ധിയുണ്ടാകുകയാണ് വിപര്യയദുരാഗ്രഹമെന്ന ദോഷം. ഈ ദോഷം നിദിധ്യാസനാഭ്യാസംകൊണ്ടു് മാറേറണ്ടതാണ്. ഇങ്ങിനെ ശമാദിഷൽക്കം സമ്പാദിച്ചു് അധികാരിയായിത്തീർന്ന വിരക്തപുരുഷൻ, ശ്രോത്രിയനും ബ്രഹ്മനിഷ്ഠനും ആയ സദ്ഗുരുവിൽനിന്നു്, ജീവബ്രഹ്മൈക്യരൂപമായ അദ്വൈതാത്മതത്വമാണ് ഉപനിഷത്തിൽ പ്രതിപാദിക്കുന്നതെന്ന് ശ്രവിക്കുകയും, ആ ശ്രവിക്കപ്പെട്ട തത്വത്തെ മനനം ചെയ്യുകയും, മനനംകൊണ്ടു് ശുദ്ധമായ അന്തഃകരണത്തെ ആത്മാവിൽ ഉറപ്പിച്ചു്, നിദിധ്യാസനം അഭ്യസിക്കുകയുംചെയ്താൽ ആത്മബോധം ഉറയ്ക്കുന്നതാണ് ഈ സമ്പ്രദായം വിട്ടു്, ഒരു ബുക്കഡിപ്പോവിൽനിന്നു് കുറെ ഉപനിഷത്തുകളും മററും വിലയ്ക്കുവാങ്ങി വായിച്ചു വാച്യാത്ഥം മാത്രംമനസ്സിലാക്കുകയുംഎന്നാൽ അതിലെ തത്വങ്ങൾ വേണ്ടതുപോലെ ഗ്രഹിക്കാതിരിക്കുകയും ചെയ്തിട്ടുള്ള വിഷയാസക്തന്മാരായ പണ്ഡിതന്മാരിൽനിന്നഭ്യസിച്ചാൽ ആർക്കും ആത്മബോധം ഉണ്ടാകുന്നതല്ല.

ഞാൻ—ആത്മബോധത്തിന് ബാഹ്യസന്ന്യാസം നിർബന്ധവിഷയമാണോ?

സ്വാമിജി— ഉത്തമാധികാരിയാണെങ്കിൽ ബാഹ്യസന്ന്യാസമില്ലാതെതന്നെ ആത്മജ്ഞാനം ഉണ്ടാവും. പക്ഷേ, വിക്ഷേപപ്രധാനമായ വ്യവഹാരങ്ങളിൽ മുഴുകിയിരിക്കുന്നമന്ദാധികാരിക്കു് ആത്മജ്ഞാനത്തിന്ബാഹ്യസന്ന്യാസം അത്യന്താപേക്ഷിതമാണ്. വിക്ഷേപം മാനസികമായ ഒരു ദോഷമാണ്. സംശയം, അസംഭാവന, വിപരീതഭാവന എന്നിങ്ങനെയുള്ള ദോഷങ്ങൾ ആ വി

ക്ഷേപത്തിൻെറ സന്താനങ്ങളാണ്; ആ ദോഷങ്ങൾ മൂന്നും നീങ്ങുന്നതിന് വിവിദിഷാസന്ന്യാസം സ്വീകരിച്ച് ഗുരുസന്നിധിയിലിരുന്ന് ശ്രവണാദിസാധനകൾ നിരന്തരം അഭ്യസിക്കേണ്ടതാണ്. ഉഭയകോടിജ്ഞാനമാണ് സംശയം: ഒരു കയർ കണ്ടിട്ട് അതു കയറാണോ, പാമ്പാണോ എന്നാശങ്കിക്കുന്നതു് സംശയത്തിനുദാഹരണമാണ്. അതുപോലെ തത്ത്വജ്ഞാനവിഷയകമായും സംശയങ്ങൾ ഉണ്ടാകാറുണ്ട്. ഒരു വിവിദിഷുവിന്ന് അവശ്യം അറിയേണ്ട വിഷയം അദ്വിതീയബ്രഹ്മതത്ത്വമാണല്ലോ. അതിനുള്ള മുഖ്യപ്രമാണം ഉപനിഷദ്വാക്യങ്ങളത്രെ. ആ പ്രമാണത്തിലും അവയാലറിയപ്പെടുന്ന പ്രമേയത്തിലും സംശയം ഉണ്ടാകുന്നു. ഇങ്ങനെ പ്രമാണഗതമായും പ്രമേയഗതമായും രണ്ടു വിധത്തിലുള്ളസംശയമുണ്ട് ഉപനിഷദ്വാക്യങ്ങൾ കർമ്മത്തെയാണോ ബ്രഹ്മത്തെയാണോ പ്രതിപാദിക്കുന്നതെന്നുള്ള അനിശ്ചിതമായ ചിത്തവൃത്തിയാണ് പ്രമാണത്തിലുള്ള സംശയം. ഉപനിഷത്തുകൾ ബ്രഹ്മത്തെയാണോ അതോ പ്രകൃതി, പരമാണു മുതലായവയെയാണോ ജഗൽകാരണമായി സിദ്ധാന്തിക്കുന്നതെന്നുള്ള നിശ്ചയമില്ലായ്മയാണ് പ്രമേയത്തിലുള്ള സംശയം. ഒരു വസ്തു ഉണ്ടാകാനിടയില്ലെന്നു തോന്നിക്കുന്ന മനോവൃത്തിയാണ് അസംഭാവന. ഇതും പ്രമാണവിഷയകമായും, പ്രമേയവിഷയകമായും ഉണ്ടാകാം. ബ്രഹ്മം മൂന്നുകാലത്തും വിളങ്ങിക്കൊണ്ടിരിക്കുന്ന ഒരു സിദ്ധവസ്തുവാണെങ്കിൽ, ഭൂമി മുതലായവപോലെ അതും പ്രത്യക്ഷാദിപ്രമാണങ്ങൾക്ക വിഷയമാകേണ്ടതാണ്. അങ്ങനെയാണെങ്കിൽമററുപ്രമാണങ്ങളാൽസിദ്ധിക്കപ്പെട്ട ആ ബ്രഹ്മത്തെ പ്രതിപാദിച്ചതുകൊണ്ട് ഉപനിഷദ്വാക്യങ്ങൾക്ക

ഒരു പ്രയോജനവുമില്ല. അതിനാൽ ആ വാക്യങ്ങളുടെ പരമമായ താൽപ്പര്യം ബ്രഹ്മപ്രതിപാദനമല്ലെന്ന് നിശ്ചയിക്കേണ്ടിവരുന്നു. ഇങ്ങിനെ നിശ്ചയരൂപത്തിലുള്ള ചിത്തവൃത്തിയെയാണ് പ്രമാണഗതമായ അസംഭാവന യെന്നു പറയുന്നത്. ബ്രഹ്മം പ്രപഞ്ചകാരണമല്ലെന്നുള്ള വിശ്വാസമാണ് പ്രമേയഗതമായഅസംഭാവന ബ്രഹ്മം പ്രപഞ്ചത്തിന്റെ കാരണമായിരുന്നെങ്കിൽ ആ ബ്രഹ്മത്തെപ്പോലെ കാര്യമായ പ്രപഞ്ചവും സച്ചിദാനന്ദസ്വരൂപമാകണമായിരുന്നു. കാരണധർമ്മങ്ങൾ കാര്യത്തിലും കാണണമല്ലോ? പ്രപഞ്ചത്തിൽ അങ്ങിനെ കാണാത്തതിനാൽ ബ്രഹ്മം പ്രപഞ്ചകാരണമാവാനിടയില്ലെന്നുള്ള വിചാരമാണ് പ്രമേയത്തിലുള്ള അസംഭാവന. ഒരു പ്രമേയത്തെ മറെറാരു വിധത്തിൽ ചിന്തിക്കുന്നതിനുവിപരീതഭാവനയെന്നു പറയുന്നു. ഇതും പ്രമാണത്തിലും പ്രമേയത്തിലും കാണപ്പെടുന്നുണ്ട്. സിദ്ധവസ്തുവായ ബ്രഹ്മത്തെ പ്രതിപാദിച്ചതുകൊണ്ട് ഉപനിഷദ്വാക്യങ്ങൾക്ക് ഒരു പ്രയോജനവുമില്ല. അതിനാൽ ആ വാക്യങ്ങൾ ബ്രഹ്മത്തെയല്ല കർമ്മത്തെയാണ് പ്രതിപാദിക്കുന്നതെന്നുള്ള നിശ്ചയം ഉണ്ടാകും. അതാണ് പ്രമാണഗതമായ വിപരീതഭാവന. ബ്രഹ്മം ജഗൽകാരണമല്ല; അയിരുന്നുവെങ്കിൽ നൂലും വസ്ത്രവുംപോലെ ബ്രഹ്മവും ജഗത്തും ഒരേ രൂപത്തിൽ കാണപ്പെടുമായിരുന്നു; അങ്ങനെ കാണാത്തതിനാൽ ബ്രഹ്മമല്ല, പ്രകൃതിയോ പരമാണുവോ മറേറാ ആണ് ജഗൽകാരണമായിരിക്കുന്നതെന്നുള്ളനിശ്ചയംപ്രമേയത്തിലുള്ള വിപരീതഭാവനയാകുന്നു. ഇങ്ങനെയുള്ള സംശയാദി മനോവൃത്തികൾനീക്കിജീവബ്രഹ്മൈക്യരൂപമായആത്മബോധം ഉത്പാദിപ്പിക്കുന്നതിനുള്ള മുഖ്യ സാധനകൾ

ശ്രവണവും മനനവും നിദിധ്യാസനവും മാത്രമാണെന്നുള്ള പരമാർത്ഥം ഒന്നുകൂടി പറഞ്ഞുകൊള്ളുന്നു.

ഞാൻ – ശ്രവണാദികൾകൊണ്ടുമാത്രം സംശയാദികൾ നീങ്ങുമോ?

സ്വാമിജി–തീർച്ചയായും നീങ്ങും. ഉപനിഷത്തുകൾ അദ്വിതീയബ്രഹ്മത്തെമാത്രമാണ് സിദ്ധാന്തപക്ഷമായി പ്രതിപാദിക്കുന്നതെന്നുള്ളപരമാർത്ഥം സദ്ഗുരുവിൽനിന്നു ശ്രവിച്ചിട്ട് അതു സത്യമാണെന്നു ദൃഢമായി നിശ്ചയിക്കുകയാണ് ശ്രവണമെന്ന പദത്തിന്റെ മുഖ്യമായ അർത്ഥം; അല്ലാതെ,ഗുരു പറയുന്ന വാക്കുകൾ കേൾക്കുക മാത്രമല്ല. ആ ശ്രവണാഭ്യാസത്താൽ സകലവിധ സംശയങ്ങളും നീങ്ങുന്നതാണ്. ശ്രവണത്താൽ നിർണ്ണയിക്കപ്പെട്ട അദ്വൈതബ്രഹ്മതത്വത്തിൽപ്രത്യക്ഷാദിപ്രമാണങ്ങളാലുണ്ടാകുന്ന അസംഭാവനാബുദ്ധിയെ നിരസിക്കുന്നതിനും. ആ അദ്വൈതബ്രഹ്മതത്വത്തെത്തന്നെസ്ഥാപിക്കുന്നതിനും അനുകൂലങ്ങളായ യുക്തികളെ അനുസന്ധാനം ചെയ്തുകൊണ്ടിരിക്കുന്ന മാനസവ്യാപാരമാണ് മനനമെന്നു പറയുന്നതു്. ഇതുകൊണ്ട് സകലവിധത്തിലുള്ള അസംഭാവനകളും നീങ്ങി മനസ്സ് ബ്രഹ്മകാരമായിത്തീരും. ശ്രവണംകൊണ്ടും മനനംകൊണ്ടും ബോധിക്കപ്പെട്ട അദ്വൈതബ്രഹ്മതത്വത്തിൽ ചിത്തസ്ഥൈര്യമുണ്ടാകുന്നതിനും, എല്ലാവിധത്തിലുള്ള വിപരീത ഭാവനകളും ഇല്ലാതാകുന്നതിനും അനുകൂലമായബ്രഹ്മാകാരവൃത്തിയാണുനിദിധ്യാസനമെന്നു പറയുന്നതു്. ഇതുകൊണ്ട് എല്ലാ പ്രകാരത്തിലുമുള്ള മാനസികദോഷങ്ങളുംനീങ്ങിഞാൻ ബ്രഹ്മമാണെന്നുള്ള നിശ്ചയം ഉറയ്ക്കും. അതിനാൽ വിവിദിഷാസന്ന്യാസിമാർ

എപ്പോഴും ശ്രവണ, മനന, നിദിധ്യാസനങ്ങളിൽ മാത്രം ശ്രദ്ധാലുക്കളായി വർത്തിക്കേണ്ടതാണ്. അങ്ങിനെ ചെയ്യെങ്കിൽ മാത്രമേ ജീവബ്രഹ്മൈക്യനിർണ്ണയരൂപമായ ആത്മബോധം സിദ്ധിക്കുകയുള്ളു.

ഞാൻ—ശ്രവണാഭ്യാസത്തിന് ഗുരുസന്നിധിയിൽ തന്നെ നിവസിക്കണമെന്ന നിയമമുണ്ടോ?

സ്വാമിജി – ഉത്തമാധികാരികൾക്ക് ഏകവാരശ്രവണംകൊണ്ടുതന്നെ ആത്മബോധം ഉണ്ടാകും. പക്ഷേ, അങ്ങിനെയുള്ള സുകൃതികൾ സുദുർല്ലഭം ആണ്. ഇന്ന് മധ്യമാധികാരികൾപോലും ഇല്ലാതായിവരികയാണ്. ഇന്നത്തെ വിവിദിഷാസന്ന്യാസിമാരിൽ ഭൂരിഭാഗവും കനിഷ്ഠാധികാരികളാണ്. അങ്ങിനെയുള്ള സാധുക്കൾ അഹങ്കാരാദി ദുരഭിമാനങ്ങൾനീക്കി ചിത്തശുദ്ധിസമ്പാദിക്കുന്നതിനും ആത്മബോധമാർജ്ജിക്കുന്നതിനും വേണ്ടി ബ്രഹ്മനിഷ്ഠനും വിരക്തനുമായ ഒരാചാര്യന്റെ സമീപത്തിൽതാമസിച്ച് അദ്ദേഹത്തിനെ സേവിക്കേണ്ടതാണ്.

ഗുരുസമീപത്തിൽനിവസിക്കുന്ന അവ്യുത്പന്നനായ ശിഷ്യൻ തന്റെ അന്തഃകരണവ്യാപാരത്തെ നാലായി വിഭജിക്കണം. അവയിൽ രണ്ടുഭാഗം ജീവനഹേതുക്കളായ ഭിക്ഷാദിവ്യാപാരങ്ങൾക്കും മൂന്നാമത്തെ ഭാഗം വേദാന്തശ്രവണാഭ്യാസനത്തിനും നാലാമത്തെ ഭാഗം ഗുരുശുശ്രൂഷയ്ക്കുംവേണ്ടി ഉപയോഗിക്കണം. ഇങ്ങനെ പരിശീലിച്ച് സാമാന്യംവ്യുത്പത്തിസിദ്ധിച്ചാൽ അന്തഃകരണവ്യാപാരത്തിന്റെ രണ്ടുഭാഗം ഗുരുശുശ്രൂഷയ്ക്കും ഒരു ഭാഗം വേദാന്തശ്രവണാഭ്യാസത്തിനും ഒരു ഭാഗം ഭിക്ഷാദികൾക്കും വേണ്ടി വിനിയോഗിക്കണം. ഈ വിധം പരിശീലിച്ച്

ക്രമേണ ബ്രഹ്മതത്വാവധാരണം സിദ്ധിച്ചാൽ അന്തഃകരണവ്യാപാരത്തിന്റെ ഒരു ഭാഗം വേദാന്ത ശാസ്ത്രചിന്തയ്ക്കും ഒരു ഭാഗം വൈരാഗ്യഭാവനയ്ക്കും ഒരു ഭാഗം ഗുരുശുശ്രൂഷയ്ക്കും ഒരു ഭാഗം നിദിധ്യാസനാഭ്യാസത്തിനും – സമാധി പരിശീലനത്തിനും-പ്രയോജനപ്പെടുത്തണം. ഇപ്രകാരം ശാസ്ത്രീയ മാർഗ്ഗത്തിൽക്കൂടി നിരന്തരം പരിശ്രമിച്ചുകൊണ്ടിരിക്കുന്ന ഒരു വിവിദിഷാസന്ന്യാസിക്ക് അചിരേണ ബ്രഹ്മജ്ഞാനം സിദ്ധിക്കുന്നതാണ്.

ഞാൻ—ഇങ്ങിനെയുള്ള ആത്മജ്ഞാനിയെത്തന്നെയല്ലെ വിദ്വൽസന്ന്യാസിയെന്നു പറയുന്നതു്?

സ്വാമിജി—ആത്മജ്ഞാനം സിദ്ധിച്ചസാധുവിനെ വിദ്വൽസന്ന്യാസിയെന്നു പറയാമെങ്കിലും വേദാന്തശാസ്ത്രത്തിലെ സാങ്കേതികഭാഷയിൽ അതു ശരിയല്ല. ഒരാൾക്കു "ഞാൻ ബ്രഹ്മമാണെ"ന്നുള്ള നിശ്ചയ ബുദ്ധി ഉണ്ടാകാമെങ്കിലും, പ്രാരബ്ധഭോഗജന്യമായ അന്തഃകരണവൃത്തികൾ ആ നിശ്ചയത്തിനു പലപ്പോഴും പ്രതിബന്ധമാകാറുണ്ട്. അതുകൊണ്ട്, ജ്ഞാനികൾപോലും ഓരോ കർമ്മങ്ങളിൽ പെട്ട് ബഹിർമ്മുഖന്മാരായി കഴിഞ്ഞുകൂടുന്നു. വൈരാഗ്യാധിക്യം നിമിത്തം ആ കർമ്മങ്ങളെയെല്ലാം ഉപേക്ഷിച്ച് മനോനാശജന്യമായ ജീവന്മുക്തിസുഖത്തിനുവേണ്ടി സന്ന്യസിക്കുന്നതിനാണ് വിദ്വൽസന്ന്യാസമെന്നു വേദാന്തികൾ പറയുന്നതു്.

ഞാൻ—ആത്മജ്ഞാനംകൊണ്ട് അജ്ഞാനവും, തത്കാര്യങ്ങളായ സകല പ്രപഞ്ചവാസനകളും നശിക്കുമെന്നാണല്ലോ വാർത്തികം മുതലായ വേദാന്തഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ളതു്.

സ്വാമിജി—അതു് ശരിയാണ്. "ഞാൻ ബ്രഹ്മമാണെ"ന്നുള്ള ബോധമുണ്ടാകുമ്പോൾ അവിദ്യയും തത്കാര്യങ്ങളും നശിക്കുന്നു. എന്നാൽ നാശം രണ്ടുവിധത്തിലുണ്ടു്. ലയവും, ബാധയുമാണവ. ദേഹാദിപ്രപഞ്ചം പ്രത്യക്ഷാദി പ്രമാണങ്ങൾക്കു വിഷയമാണെങ്കിലും ഇതു് സത്യമല്ലെന്നുള്ള നിശ്ചയബുദ്ധിയാൽ ബാധിക്കപ്പെടുന്നു. ഇങ്ങനെയാണവ നശിക്കുന്നതു്. എന്നാൽ, അങ്ങിനെ ബാധിക്കപ്പെടുന്ന അവിദ്യയും തത്കാര്യങ്ങളും പ്രാരബ്ധനാശംവരെ നിലനിൽക്കും. അതിനുശേഷം ആ ജ്ഞാനി മുക്തനാകുന്നു. അതുകൊണ്ടു് ആത്മജ്ഞാനത്തിൻെറ ഫലം വിദേഹമുക്തിയാണ്.

ഞാൻ — ആ പ്രാരബ്ധജന്യമായ വിക്ഷേപവൃത്തിയുള്ളപ്പോൾ ഒരാൾക്കു് ജീവന്മുക്തനാകാൻ സാദ്ധ്യമല്ലെന്നാണോ അവിടുത്തെ അഭിപ്രായം.

സ്വാമിജി— അങ്ങിനെതന്നെയാണു് അഭിപ്രായം. ജീവിച്ചിരിക്കുമ്പോൾതന്നെ വിക്ഷേപാവരണാദിവൃത്തികൾനീങ്ങി ശാന്തമായി വിലസുന്ന അന്ത:കരണത്തിൽ അനുഭവപ്പെടുന്ന ബ്രഹ്മരസം അനുഭവിക്കുകയാണു് ജീവന്മുക്തിയുടെ ലക്ഷണം, എങ്കിൽമാത്രമേ ജീവിച്ചിരിക്കുമ്പോൾ മുക്തനാകാൻ സാധിക്കുകയുള്ളു. യാജ്ഞവല്ക്യൻ മഹാജ്ഞാനിയായിരുന്നെങ്കിലും ലോകവ്യവഹാരങ്ങളിൽനിന്നെല്ലാം പിന്തിരിഞ്ഞു് വിദ്വൽസന്ന്യാസം സ്വീകരിച്ചതായി ഉപനിഷത്തുകൾ ഉദ്ഘോഷിക്കുന്നുണ്ടല്ലോ. അതിനാൽ കേവലം ആത്മജ്ഞാനംകൊണ്ടുമാത്രം ജീവന്മുക്തി സിദ്ധിക്കുന്നതല്ലെന്നുധരിക്കണം. ജീവന്മുക്തിക്കുള്ളമുഖ്യസാധനകൾ മനോനാശവും വാസനാക്ഷയവുമാ

കുന്നു. ആത്മജ്ഞാനം നേരത്തെ സിദ്ധിച്ച ഒരു മഹാത്മാവാണല്ലോ മനോനാശത്തിനും വാസനാക്ഷയത്തിനും വേണ്ടി സർവ്വകർമ്മപരിത്യാഗരൂപമായ വിദ്വൽസന്യാസം സ്വീകരിക്കുന്നതു്. അതിനാൽ വിദ്വൽസന്യാസി മനോനാശത്തിനും വാസനാക്ഷയത്തിനും അനുകൂലമായ അഭ്യാസങ്ങളിലാണു് കൂടുതൽ ശ്രദ്ധിക്കേണ്ടതു്.

ഞാൻ —മനോനാശംകൊണ്ടുതന്നെ വാസനാക്ഷയവും ഉണ്ടാകുകയില്ലേ?

സ്വാമിജി—തീർച്ചയായും ഉണ്ടാകും. അതുപോലെ, വാസനാക്ഷയംകൊണ്ടു് മനസ്സിനും നാശം ഉണ്ടാകും. വാസ്തവത്തിൽ, മനസ്സും വാസനയും ഒന്നാണു്, വ്യവഹാരസൗകര്യത്തിനുവേണ്ടിയാണു് രണ്ടായി അംഗീകരിച്ചിരിക്കുന്നതു്. അപഞ്ചീകൃതപഞ്ചഭൂതങ്ങളുടെ സാത്വികഭാഗം ചേർന്നുണ്ടായ ഒരു പദാർത്ഥമാണല്ലോ മനസ്സു്. അതുദീപജ്വാലപോലെ എപ്പോഴും വൃത്തിരൂപത്തിൽ പരിണമിച്ചുകൊണ്ടാണിരിക്കുന്നതു്. ആ മനസ്സിന്റെ മനനരൂപമായ വൃത്തി നശിക്കുന്നതിനു മനോനാശമെന്നു പറയുന്നു. അപ്പോൾ മനസ്സു് വൃത്തിരൂപമായ പരിണാമത്തെ ഉപേക്ഷിച്ചു് നിരുദ്ധരൂപമായ പരിണാമാവസ്ഥയെ പ്രാപിക്കുന്നു. ഒരു ഗ്ലാസിൽ കുറെ വെള്ളമെടുത്തു് "റെഫ്രിജെറേറ്ററിൽ" വച്ചു കുറേസമയം കഴിയുമ്പോൾ ആ വെള്ളം ഘനീഭവിച്ചു മഞ്ഞുകട്ടയായിത്തീരുന്നു. അപ്പോൾ ആ വെള്ളം ദ്രവത്വമുപേക്ഷിച്ചിരിക്കയാൽ അതിനുനാശം സംഭവിച്ചുവെന്നു പറയാം. അതുപോലെ, ആത്മാകാരമായി പരിണമിച്ചിരിക്കുന്ന മനസ്സു്, അതിന്റെ വൃത്തിപ്രവാഹരൂപമായ വിഷയാകാര പരിണാമത്തെ ഉപേക്ഷിച്ചു് അഖ

ണ്ഡവും നിർവികാരവുമായ ബ്രഹ്മാകാരപരിണാമത്തെ പ്രാപിക്കുന്നു. അതാണ് മനോനാശം. നിർവ്വികല്പസമാധിപരിശീലനംകൊണ്ടു് മനസ്സ് നിശ്ശേഷം നശിക്കുന്നതാണ്.

ഞാൻ—സമാധിയിൽനിന്നു് വ്യുത്ഥാനദശയിലേക്കു വരുന്ന മഹാത്മാവിനു മനോവ്യാപാരം ഉണ്ടു്. അതുകൊണ്ടാണല്ലോ അദ്ദേഹം ഭിക്ഷാദികളിലും മററും പ്രവൃത്തിക്കുന്നതു്. അതിനാൽ മനസ്സു നശിച്ചില്ലെന്നല്ലേ വിചാരിക്കേണ്ടതു്.

സ്വാമിജി—സമാധിയിൽ മനസ്സ് നശിച്ചിരുന്നു. വ്യുത്ഥാനദശയിൽ ആ മനസ്സ് വ്യാപരിക്കുന്നുണ്ടെങ്കിലും അതു *ബാധാരൂപമായ നാശമടഞ്ഞിരിക്കയാണ്. എന്തെന്നാൽ, മനസ്സിൻെറ അധിഷ്ഠാനരൂപമായ കൂടസ്ഥ സാക്ഷിസ്വരൂപം സമാധിദശയിൽ അനുഭവിക്കപ്പെട്ടു. ആ അനുഭൂതിബലംകൊണ്ടു മനസ്സ്-മൂന്നുകാലത്തിലും ഒരുപോലെ നിലനില്ക്കാതെ സമാധിയിൽ നശിച്ചതുകൊണ്ടു് - അസത്യമാണെന്നു തീരുമാനിക്കാം. കാനൽജലം കാണുമ്പോഴും അതിൻെറ വാസ്തവരൂപം അറിയുന്ന ആളുകൾക്കു് അതു് അസത്യമായിട്ടാണല്ലോ അനുഭവപ്പെടുന്നതു്. അതുപോലെ നിർവ്വികല്പസമാധിയിൽ മനോനാശം അനുഭവപ്പെട്ടിട്ടുള്ള ജ്ഞാനികൾക്കു വ്യുത്ഥാനദശയിൽ ആ മനസ്സ് പ്രവർത്തിക്കുന്നുണ്ടെന്നു തോന്നിയാലും അസത്യമാണെന്ന

*'ബാധം' എന്നും 'ലയം' എന്നും നാശം രണ്ടു വിധത്തിലുണ്ടു്. കാനൽജലം കാണുമ്പോഴും അതു് ജലമല്ലെന്നു നിശ്ചയിക്കുന്നതാണു 'ബാധം'. കാര്യം കാരണത്തിൽ അടങ്ങുന്നതിനു് 'ലയം' എന്നു പറയുന്നു. മിഥ്യയാണെന്നുള്ള നിശ്ചയം ബാധവും കാണാതാകുന്നതു് ലയവുമാണെന്നു സാമാന്യമായിപ്പറയാം.

റിയാം. ഈ ബാധരൂപത്തിലുള്ള നാശത്തിന സ്വരൂപ നാശമെന്നാണ് ശാസ്ത്രങ്ങളിലുള്ള സംജ്ഞ

ഞാൻ -അങ്ങനെയാണെങ്കിൽ സുഷുപ്തിമൂർച്ഛാദികളിലും നിർവ്വികല്പസമാധിയിലേപ്പോലെ മനോവ്യാപാരം ഇല്ലാത്തതിനാൽ, മനോനാശമുണ്ടെന്ന പറയണമല്ലൊ?

സ്വാമിജി—നാശം രണ്ടുവിധത്തിലുണ്ട്. ഒന്ന ലയം, മററൊന്ന ബാധ ഇങ്ങനെയാണ് അവ വ്യവഹരിക്കപ്പെടുന്നതു്. സുഷുപ്തിമൂർച്ഛാദികളിൽ അവിദ്യയിൽമനസ്സ് ലയിച്ചിരിക്കയാണ്. അതിനാൽ മനസ്സതന്നെ അപ്പോരം അവിദ്യാരൂപത്തിൽ ഇരിക്കുന്നുവെന്നാണ് ചിലആചാര്യന്മാരുടെഅഭിപ്രായം. അതു് ലയരൂപനാശമാകുന്നു, സുഷുപ്തിയിൽ, അവിദ്യയില്ലെന്നുള്ള പക്ഷത്തിൽ. മനോനാശം ഉണ്ടെന്ന് സുഷുപ്തി പരിശോധനകൊണ്ടുമനസ്സിലാക്കാം അതുകൊണ്ടാണ് ചില ആചാര്യന്മാർ സമാധിയിലേപ്പോലെ സുഷുപ്തിയിലുംനിർവ്വികൽപ്പാവസ്ഥയാണുള്ളതെന്നുപറഞ്ഞു മനോനാശത്തെ സ്ഥാപിക്കാൻഒരുങ്ങുന്നതു് അധികാരിഭേദം അനുസരിച്ച് രണ്ടുപക്ഷവും അംഗീകരിക്കാവുന്നതാണ്. ഈ രണ്ടുപക്ഷവും മനസ്സിൻെറ മിഥ്യാത്വത്തെയാണ് പ്രഖ്യാപിക്കുന്നതു്.

ഞാൻ—യോഗികളും മനസ്സിൻെറ ലയത്തെയാണല്ലോ അംഗീകരിച്ചിരിക്കുന്നതു്. അതുകൊണ്ടു് വേദാന്തജ്ഞാനമില്ലാതെതന്നെ മനോനാശം ഉണ്ടാകാമല്ലോ

സ്വാമിജി-വൃത്തിനിരോധത്തെയാണ്യോഗികരം സമാധിയെന്നുപറയുന്നതു്. ആ നിരോധാവസ്ഥയിൽ മനസ്സിന്് ആത്യന്തികനാശം സംഭവിക്കുന്നില്ല. കാരണം,

പ്രകൃതിയും പുരുഷനും നിത്യമെന്നു വാദിക്കുന്ന യോഗികൾ വ്യുത്ഥാനദശയിൽ കാണപ്പെടുന്ന പ്രപഞ്ചമെന്നപോലെ, മനസ്സും സത്യമാണ്. എന്നാൽ,നിർവ്വികല്പസമാധിയിൽ ആത്മസ്വരൂപം അനുഭവിച്ച് വ്യുത്ഥാനദശയിൽ വരുന്ന ജ്ഞാനി സർവ്വവും ബ്രഹ്മസ്വരൂപമാണെന്നു നിശ്ചയിക്കുന്നു. ബാഹ്യപ്രപഞ്ചമെന്നപോലെ മനസ്സും ജ്ഞാനിക്കു മിഥ്യയാണ്.

ഞാൻ—വാസിഷ്ഠത്തിൽ യോഗത്തേയും ജ്ഞാനത്തേയും മനോനാശസാധനമായി പ്രതിപാദിച്ചിട്ടുണ്ടല്ലോ.

സ്വാമിജി—വൃത്തിപ്രവാഹം ഇല്ലാത്തതുകൊണ്ടാണ് യോഗസമാധിയിൽ മനോനാശമുണ്ടെന്നു പറയുന്നതു്. പക്ഷേ അവിടെ വൃത്തിയില്ലെങ്കിലും മനസ്സുണ്ട്. ജ്ഞാനസമാധിയിലാകട്ടെ, വൃത്തിയെന്നപോലെ മനസ്സും അസത്യമാണ്. എന്നാൽ, വ്യാവഹാരിക ദൃഷ്ടിയിൽ വൃത്തിരഹിതമായ മനസ്സ് നശിക്കപ്പെട്ടതാണെന്ന് കരുതി യോഗമതത്തെ അവലംബിച്ചാണ് വാസിഷ്ഠത്തിൽ ജ്ഞാനത്തോടൊപ്പം യോഗത്തേയും മനോനാശസാധനമായി പറഞ്ഞിരിക്കുന്നതു്. ഈ മനോനാശം നിരന്തരമായ നിദിധ്യാസനാഭ്യാസംകൊണ്ടും പരമമായ വൈരാഗ്യം കൊണ്ടുമാണുണ്ടാകേണ്ടതു്. അഭ്യാസത്തിന്റേയും വൈരാഗ്യത്തിന്റേയും ദാർഢ്യക്കുറവുകൊണ്ട് മനോവൃത്തികൾ ഇടക്കിടെ ഉണ്ടായിക്കൊണ്ടിരിക്കും. ആ വൃത്തികളെ ഉല്പാദിപ്പിക്കുന്ന ചില സംസ്കാരവിശേഷങ്ങൾക്കാണുവാസനയെന്നു പറയുക. അവ മനസ്സിൽ ഒളിഞ്ഞുകിടക്കുകയാണ്. പൂർവ്വാപരബന്ധമില്ലാതെ പെട്ടെന്നുണ്ടാകുന്ന കാമക്രോധാദിമനോവൃത്തികൾക്ക് കാരണമായ മനസ്സിന്റെ

സംസ്കാരമാണ് വാസന. ആ വാസന താമസം, രാജസം, സാത്വികം ഇങ്ങിനെ മൂന്നുതരത്തിൽ ഉണ്ട്. മൂഢമായ മനോവൃത്തിയെ ഉല്പാദിപ്പിക്കുന്ന സംസ്കാരം താമസവും, കാമക്രോധാദികളെ ഉൽപ്പാദിപ്പിക്കുന്നസംസ്കാരം രാജസവും, ശാന്തിദാന്ത്യാദികളെ ഉൽപ്പാദിപ്പിക്കുന്ന സംസ്കാരംസാത്വികവുമാണെന്നുതീരുമാനിക്കാം. താമസവൃത്തികളെരാജസവൃത്തികൊണ്ടും, രാജസവൃത്തികളെസാത്വികവൃത്തികൊണ്ടും നശിപ്പിക്കണം പിന്നീട്സാത്വികവൃത്തിയെ "അഹംബ്രഹ്മാസ്മി" എന്ന അഖണ്ഡാകാരവൃത്തികൊണ്ട് നശിപ്പിക്കണം. ആ അഖണ്ഡാകാരവൃത്തിയേയും അഭ്യാസപാടവംകൊണ്ട് ഇല്ലാതാക്കിനിർവ്വികല്പസമാധി സമ്പാദിക്കണം. നരിംഗനമായും വൃത്തിരഹിതമായുമിരിക്കുന്ന നിർവ്വികൽപ്പസമാധിയിൽവാസനാക്ഷയവും മനോനാശവും സംഭവിക്കുന്നു. ആ സമാധിയിൽ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മചൈതന്യം അനുഭവപ്പെടുന്നു. ആ ബ്രഹ്മചൈതന്യമാണ് ജീവന്റെസഹജസ്വഭാവമെന്ന് വ്യുത്ഥാനദശയിൽ സുദൃഢമായി നിശ്ചയിച്ച് എപ്പോഴും സംശയവിപര്യയാദിപ്രതിബന്ധങ്ങൾ ലേശവും സ്പർശിക്കാതെ വർത്തിക്കുകയാണ് ഒരു വിദ്വത്സന്ന്യാസിയുടെ സന്ന്യാസജീവിതഫലം. ഈ പരമാർത്ഥം നല്ലതുപോലെ ബോധിച്ച സത്താസാമാന്യരൂപത്തിൽ വിളങ്ങുന്ന ബ്രഹ്മവസ്തുവിൽ അഭിന്നരൂപേണ വിശ്രമിച്ച് നിജാനന്ദരസമനുഭവിക്കുന്ന വിദ്വത്സന്ന്യാസിയാണ് ഉപനിഷദാദി ശാസ്ത്രങ്ങളിൽ ജീവന്മുക്തനെന്നു വ്യവഹരിക്കപ്പെട്ടിട്ടുള്ള മഹാത്മാവ്. സ്ഥിരപ്രജ്ഞൻ, ഗുണാതീതൻ, അത്യാശ്രമി, ബ്രഹ്മഭൂതൻ മുതലായ പല പേരുകളിലും അറിയപ്പെടുന്നതും ഈ ജീവന്മുക്തൻ തന്നെയാണ്.

"ഇങ്ങനെ, വിവിദിഷാസന്ന്യാസി ബ്രഹ്മജ്ഞാനം സാധിക്കുന്നതിനും വിദ്വത്സന്ന്യാസി ജീവന്മുക്തി സാധിക്കുന്നതിനും വേണ്ടിയുള്ള അഭ്യാസങ്ങളിൽതന്നെ നിരന്തരം നിരതന്മാരായി ജീവിതയാത്ര തുടരുവാനാണു് മുൻകാലങ്ങളിൽ ഹിമവൽപാർശ്വങ്ങളിലുള്ള ഭാഗീരഥീതടങ്ങളിൽ നിവസിച്ചിരുന്നതു്", എന്നു പറഞ്ഞിട്ടു്, "യതിധർമ്മം" അദ്ദേഹം സവിസ്തരം പ്രതിപാദിച്ചു് ഞങ്ങൾക്കു് ഉപദേശിച്ചുതന്നതിനുശേഷം ആ പ്രവചനം ഇങ്ങനെ തുടർന്നു. "ഇന്നു് ഈവക യതിധർമ്മങ്ങളെല്ലാം വിലോപിച്ചുവരികയാണ്. ചെറുപ്പക്കാരായ വളരെ സാധുക്കൾ താഴെയുള്ള നഗരങ്ങളിൽ നിന്നും ഗ്രാമങ്ങളിൽ നിന്നും ഇവിടെ വരാറുണ്ടു്. അവരിൽ നവീനശിക്ഷിതരും പ്രാചീനശിക്ഷിതരും അശിക്ഷിതരും കൂടിയുണ്ടു്. അവരിൽ പലരും ഗുരുശുശ്രൂഷചെയ്തു ബ്രഹ്മാഭ്യാസം ശീലിക്കുന്നതിനോ, സത്സംഗത്തിനുപോലുമോ തയാറുള്ളവരല്ല. ചിലർ സിദ്ധരൂപവും ലഘുകൌമുദിയും മററും പഠിക്കുവാൻ ഇവിടങ്ങളിലുള്ള പണ്ഡിതന്മാരെ സമീപിക്കുന്നതു കാണാം. അവ പഠിക്കുവാൻ ഇവിടെ വരണമെന്നുണ്ടോ ? ഇതിനേക്കാൾ എത്രയോ സൗകര്യമാണു താഴെയുള്ള പ്രദേശങ്ങളിൽ. ഇവിടെനിന്നു് ഒന്നോ രണ്ടോ ഉപനിഷത്തുകൾ ഉരുവിട്ടു് തിരികെ ഗ്രാമങ്ങളിലേക്കും ടൗണുകളിലേക്കും മടങ്ങിപ്പോകുന്ന സാധുക്കളും അപൂർവ്വമായിട്ടാണെങ്കിലും ഉണ്ടു്. അവർ അവിടെച്ചെന്നു്, ഹിമവാനിൽ തപസ്സിനുപോയി മടങ്ങിയിരിക്കയാണെന്നുപറഞ്ഞു സാധാരണഭക്തന്മാരുടെ ഗുരുക്കന്മാരാകാറുണ്ടെന്നു കേൾക്കുന്നു. അവരൊക്കെ വലിയ വേദാന്തികളാണെന്നായിരിക്കാം അശിക്ഷിതജനങ്ങൾ വിശ്വസിക്കുന്നതു്. ഇവിടെയുള്ള

സാധുമഹാത്മാക്കൾ "അഖ്ബാർ വേദാന്തികൾ എന്നാണ് അങ്ങിനെയുള്ളവരെക്കുറിച്ചു പറയുന്നതു്."
'സർവ്വേബ്രഹ്മവദിഷ്യന്തിസമ്പ്രാപ്തേതുകലൗയുഗേ നാന്ത തിഷ്ഠന്തി മൈത്രേയ, ശിശ്നോദരപരായണാ:"*എന്ന പുരാണവചനം ഇപ്പോൾ അക്ഷരംപ്രതി ശരിയായി വരികയാണെന്നു തോന്നുന്നു.''

ഇത്രയും പ്രവചിച്ചുകഴിഞ്ഞപ്പോൾ ഒരു ബ്രഹ്മചാരി വന്നു ഞങ്ങളെ ലഘുഭക്ഷണത്തിനു ക്ഷണിച്ചു. അപ്പോൾ സമയം 5 മണി കഴിഞ്ഞിരിക്കും. ശ്രീ തപോവനസ്വാമികൾ വിശ്രമിക്കുന്നകുടിലിനു് അല്പം വടക്കുകിഴക്കുമാറി വേറൊരു ചെറിയ കുടിൽകൂടിയുണ്ടു്. ശ്രീ സ്വാമിജിയെ ശുശ്രൂഷിക്കുന്നഏതെങ്കിലുംബ്രഹ്മചാരിയോസന്ന്യാസിയോ താമസിക്കുന്നതവിടെയാണ്. അന്നു സുന്ദരാനന്ദൻ എന്നൊരു ബ്രഹ്മചാരിയായിരുന്നു അവിടെയുണ്ടായിരുന്നതു്. ആന്ധ്രദേശീയനായ അദ്ദേഹം ബലിഷ്ഠനും ദീർഘകായനുമാണ്. അന്നു് അദ്ദേഹത്തിനു മുപ്പതോടടുക്കുന്ന വയസ്സുകാണുമെന്നു് തോന്നുന്നു ദാക്ഷിണാത്യനെന്നനിലയിൽ അദ്ദേഹത്തിനും ഞങ്ങളിൽ പ്രത്യേകം താൽപ്പര്യം ഉണ്ടായിരുന്നു. എന്നാൽ ആ ബ്രഹ്മചാരിയെപ്പോലുംബുദ്ധിമുട്ടിക്കരുതെന്നുവിചാരിച്ചു് ദേവീഗിരിആശ്രമത്തിൽ ആഹാരത്തിനുവേണ്ട ഏർപ്പാടുകൾ എല്ലാം ഞങ്ങൾ ചെയ്തിരുന്നു. പക്ഷേ, ശ്രീസ്വാമിജിയുടേയും, ബ്രഹ്മചാരിയുടേയും നിമന്ത്രണം ഉപേക്ഷിക്കുവാൻ

---

*ആഹാരത്തിലുംമൈഥുനത്തിലും മാത്രം തൽപ്പരന്മാരായി എല്ലാവരും കലിയുഗത്തിൽബ്രഹ്മതത്വത്തെക്കുറിച്ചുപറയും. പക്ഷേ ആതത്വം സാക്ഷാത്ക്കരിക്കാൻ ശ്രമിക്കാറില്ല.

ഞങ്ങൾക്ക സാധിച്ചില്ല. അതുകൊണ്ട്, ശ്രീ തപോവന കുടീരത്തിൽതന്നെ അന്നുമുതൽ ആഹാരം കഴിക്കവാൻ ഞങ്ങൾ നിർബന്ധരായി. അതനുസരിച്ച ബ്രഹ്മചാരിയുടെകുടിലിലേക്ക ലഘുഭക്ഷണത്തിന ഞങ്ങൾ പോയി. ഒരു ചെറിയ കുടിൽ; ഒരു മുറിയും ഒരു വരാന്തയുമുണ്ട് അതിന്. ആ മുറിയിൽ രണ്ടടുപ്പും കുറച്ചു പാത്രങ്ങളും ഉണ്ടായിരുന്നു. വരാന്തയിൽ മൂന്നുപേൎക്ക ഇരുന്നു ഭക്ഷണം കഴിക്കവാനുള്ള സ്ഥലസൗകര്യമേയുള്ളു. ആ കുടിലിൻെറയടുത്തു് ഒരു ചെറിയ ഉപജലകുണ്ഡം ഉണ്ട്. *എന്നും കുഴലിൽനിന്നുപായുന്നതുപോലെ ശുദ്ധമായ വെള്ളം മുകളിലേക്ക കുതിച്ചുകൊണ്ടിരിക്കുന്ന ഒന്നാണതു്. ആശ്രമോപയോഗത്തിനുള്ള വെള്ളം ആ കുണ്ഡത്തിൽനിന്നാണു കൊണ്ടുവരുന്നതു്. അതിൽനിന്നു ജലം എടുത്തുകൊണ്ടുവന്നു് കാലും മുഖവും കഴുകി ലഘുഭക്ഷണത്തിന ഞങ്ങൾ ഇരുന്നു. ചായയും ഉപ്പുമാവുമായിരുന്നു വിഭവങ്ങൾ. അതെല്ലാം ദാക്ഷിണാത്യരീതിയിൽതന്നെയായിരുന്നു പാകം ചെയ്തിരുന്നതു്. ഓട്ടുഗ്ലാസിൽചായയും പിത്തളതളികയിൽ ഉപ്പുമാവും വിളമ്പി. ലഘുഭക്ഷണമാണെന്നു പറയാമെങ്കിലും നെയ്യ്, അണ്ടിപ്പരിപ്പ് മുതലായ ഗുരുത്വമുള്ള പദാർത്ഥങ്ങൾആ വിഭവങ്ങളിൽകലൎന്നിരുന്നുവെന്നതാണ് സത്യം അവയെല്ലാം സംതൃപ്തിയോടുകൂടി ഭക്ഷിച്ചതിനുശേഷം ഞങ്ങൾ വീണ്ടുംസ്വാമിസന്നിധിയിൽ സന്നിഹിതരായി അൽപ്പം ആഹാരംകഴിച്ചിട്ടു് അദ്ദേഹം അപ്പോൾ വിശ്രമിക്കയായിരുന്നു. അതിനുശേഷം പതിവുള്ള സായന്തനപര്യ

* ഭൂമിയുടെ അടിയിൽനിന്നും മുകളിലേക്ക കുതിച്ചു കൊണ്ടിരിക്കുന്ന ജലധാര.

ടനത്തിന് ഒരുങ്ങി. കാലിൽ കാവിനിറത്തിലുള്ള ക്യാൻവാസ് ഷൂസ് ധരിച്ചു അദ്ദേഹം യാത്രപുറപ്പെട്ടു. ഞങ്ങളും അദ്ദേഹത്തെ അനുഗമിച്ചു. ഞങ്ങളെക്കൂടാതെ മററു രണ്ടു മൂന്നു സാധുക്കളും ഭക്തന്മാരുംകൂടി അദ്ദേഹത്തെ അനുഗമിക്കാനുണ്ടായിരുന്നു. "കാഷായലോഹ" പാദംവരെ നീട്ടിയിട്ട് ദീർഘകായനായ ആ മഹർഷീശ്വരൻ ആ കുടിലിൻെറ മുററത്തുനിന്ന് മന്ദംമന്ദം താഴോട്ടിറങ്ങിവരുന്നതു കാണുമ്പോഠം, അദ്ദേഹം സാക്ഷാദ് ഹിമവദ്വിഭൂതിയാണെന്ന് ആക്കും തോന്നിപ്പോകും. വഴിയുടെഇരുവശങ്ങളിലും തിങ്ങിനില്ക്കുന്ന പനിനീർചെടികൾപ്രഫുല്ലകുസുമങ്ങളിലൂടെ പുഞ്ചിരിതൂകി അദ്ദേഹത്തിനു സ്വാഗതമരുളിയിരുന്നു. ഭ്രമരങ്ങളുടെ ശംഖനാദവും, വൃക്ഷക്കൊമ്പുകളിലിരിക്കുന്ന കോകിലങ്ങളുടെ ഗാനാലാപങ്ങളും ആ യതിരാജൻെറ എഴുന്നെള്ളത്തിൽ മുഴങ്ങുന്നുണ്ടായിരുന്നു. മക്കടസംഘങ്ങളുടെ വിനോദനൎത്തനങ്ങഠം കണ്ടുകൊണ്ടും പന്തിപന്തിയായി പറന്നുപോകുന്ന പക്ഷിജാലങ്ങളുടെ പലതരത്തിലുള്ള നിനാദങ്ങഠം കേട്ടുകൊണ്ടും ഞങ്ങഠം ഒന്നരമൈലോളംനിർജ്ജനമായ ആ വനത്തിൽക്കൂടിമുകളിലേക്കുപോയി. പടന്നുനില്ക്കുന്ന ദേവദാരുവൃക്ഷങ്ങളും, പലതരത്തിലുള്ള പുഷ്പങ്ങളുംതളിരുകളുംനിറഞ്ഞുശോഭിക്കുന്ന വള്ളിക്കുടിലുകളും ധാരാളമുള്ള ഒരു സമതലത്തിൽ ഞങ്ങഠം എത്തിച്ചേന്നു. ഗംഗാതീരമാണവിടം. ഫാറസ്ററു ഡിപ്പാർട്ടുമെൻറുകാരുടെ ഒന്നുരണ്ടു ചെറിയ കെട്ടിടങ്ങഠം അവിടെയുണ്ടായിരുന്നു. ആ ഡിപ്പാർട്ടുമെൻറിലുള്ള ചില ഉദ്യോഗസ്ഥന്മാർ സ്വാമിജിയെ അഭിവാദനം ചെയ്യുവാൻ അവിടെ കാത്തുനിന്നിരുന്നു. കൃഷിസ്ഥലങ്ങ

ളിൽനിന്ന് പലതരത്തിലുള്ള ചുമടുകളുമായി സ്വഗൃഹങ്ങ ളിലേക്കു തിടുക്കത്തിൽപോകുന്ന ഗ്രാമീണകർഷകർ, സ്വാമിജിയെ കാണുമ്പോഠംഭക്തിപാരവശ്യത്താൽ ഭാവാവിഷ്ട രായി അഭിവാദനം ചെയ്യുന്ന കാഴ്ച പുളകോൽഗമത്തോടു കൂടിയാണു എനിക്കു കാണുവാൻ കഴിഞ്ഞതു്. അവരെ ല്ലാം ഒരു വനദേവതയേപ്പോലെയാണു ഹിമഗിരിവിഹാ രിയായ ശ്രീ തപോവന സ്വാമികളെ കരുതിയിരിക്കുന്ന തെന്നു് അവരുടെ ഭക്തിപ്രകടനങ്ങഠം സൂചിപ്പിക്കുന്നു ണ്ടു്. ഇടക്കിടെ ഹിന്ദിഭാഷയിൽ സാരസമ്പൂർണ്ണമയാ ചെറിയ ചെറിയ വാചകങ്ങഠം ഫലിതരസത്തിൽമുക്കി ശ്രീസ്വാമിജി ഞങ്ങഠംക്കുപ്രസാദമായിതന്നുകൊണ്ടിരുന്നു ആ പ്രസാദത്തിൻെറ സ്വാദ് ഇന്നും ഞാൻ തികട്ടുന്നുണ്ടു്.

മധ്യേമാർഗ്ഗം മഹാത്മാവായ ശ്രീ വിഷ്ണുദേവാ നന്ദഗിരിസ്വാമികളെ ഞങ്ങഠംക്കു് പരിചയപ്പെടുവാനി ടയായി. ഹൃഷീകേശത്തുള്ള സുപ്രസിദ്ധമായ കൈലാസ മഠത്തിലെ മണ്ഡലേശ്വരനായിരുന്നു അദ്ദേഹം. ഉത്തര ഭാരതീയർക്കു് ഏററവും അഭിവന്ദ്യനായ ആ വിദ്വൽ സന്ന്യാസി അന്നു മണ്ഡലേശ്വരസ്ഥാനമുപേക്ഷിച്ചു് ഉത്ത രകാശിയിലുള്ള കൈലാസമഠത്തിൽവിശ്രമിക്കുകയാണ് അദ്ദേഹവും സ്വായത്തനസഞ്ചാരത്തിനിറങ്ങിയിരിക്കയാ ണ്. ശ്രീ തപോവനസ്വാമികളും, വിഷ്ണുദേവാനന്ദ സ്വാമികളും പരസ്പരസൌഹൃദത്തോടുകൂടി വിജയിക്കുന്ന രണ്ടു മഹാപുരുഷന്മാരാകുന്നു. ''ഓം നമോ നാരായണായ' എന്നുള്ള അഭിവാദനമന്ത്രമുച്ചരിച്ചുകൊണ്ടു് അന്യോന്യം അടുത്തുവരുന്ന ആ പരിവ്രാജകപരിവൃഢന്മാരുടെ സാ ന്നിദ്ധ്യം ഞങ്ങളിൽ അനിർവചനീയമായ പരമാനന്ദ

മാണുളവാക്കിയതു്. ശ്രീ തപോവനസ്വാമികൾ ശ്രീ വിഷ്ണുദേവാനന്ദജിയേയും ഞങ്ങളെയുംപരസ്പരംപരിചയപ്പെടുത്തി. അപ്പോൾ ശ്രീ വിഷ്ണുദേവാനന്ദജികൈലാസാശ്രമത്തിലേക്കു ചെല്ലുവാൻ ഞങ്ങളെ ക്ഷണിച്ചു. അനന്തരം സായന്തനസമീരണന്റെ സമാശ്ലേഷം ഏറ്റുകൊണ്ടു് സന്ധ്യയോടുകൂടി ആ തപോവനകുടീരത്തിൽ ഞങ്ങൾ മടങ്ങിവന്നു. അപ്പോൾ അടുത്തുള്ള ആശ്രമങ്ങളിൽനിന്നു് മുഴങ്ങുന്ന വേദമന്ത്രധ്വനികളും ഘണ്ടാനാദങ്ങളും ഹിമവൽ പാർശ്വങ്ങളിൽ അലതല്ലുന്നുണ്ടായിരുന്നു. ആ കുടീരത്തിൽ അല്പം വിശ്രമിച്ചതിനുശേഷം ശ്രീ സ്വാമിജിയെ നമസ്കരിച്ചിട്ടു് രാത്രി വിശ്രമത്തിനുവേണ്ടി ഞങ്ങൾ ദേവീഗിരി ആശ്രമത്തിലേക്കു പോയി.

ദേവീഗിരി ആശ്രമത്തിൽ ഒരു ചെറിയ ശിവമന്ദിരമുണ്ടു്. അവിടെ നടന്ന ആരതിയിലും മന്ത്രസ്തോത്രപാഠങ്ങളിലും ഞങ്ങളും പങ്കുകൊണ്ടു. സന്ന്യാസിമാരും ബ്രഹ്മചാരികളും ചേർന്നു് താളമേളങ്ങളോടുകൂടി ഉദാത്താനുദാത്തസ്വരിതക്രമമനുസരിച്ചു പുരുഷസൂക്തവും, ശിവമഹിമസ്തോത്രവും ആലപിക്കുന്നതു് കേൾക്കുമ്പോൾ ഏതു ശിലാഹൃദയവും അലിഞ്ഞുപോകും. ഭക്തിപരങ്ങളായ ആ മന്ത്രസ്തോത്രപാഠങ്ങൾകേട്ടു സമാഹിതചിത്തവൃത്തികളായി ഞങ്ങൾ കുറച്ചുസമയം അവിടെ ഇരുന്നു. അതിനുശേഷം ഞങ്ങൾക്കു നിശ്ചയിക്കപ്പെട്ടിട്ടുള്ള കുടിലിൽ ചെന്നു് വിശ്രമിച്ചു. ഹിമാലയത്തിന്റെ പരിപാവനത്വംകൊണ്ടും ഗംഗാജിയുടെ സാമീപ്യം കൊണ്ടും മഹാപുരുഷന്മാരുമായുള്ള സംസർഗ്ഗംകൊണ്ടും പ്രയത്നം കൂടാതെതന്നെ ചിത്തം ശാന്തവും സമാഹിതവുമാവുക

യാൽ, ഞങ്ങൾ വളരെസമയം വിശ്രാന്തിസുഖംഅനുഭവി ച്ചിരുന്നപോയി ശ്രീ സ്വാമികൾ പകൽ പ്രതിപാദിച്ച വിഷയങ്ങളെക്കുറിച്ചെല്ലാം പിന്നീട് ഞങ്ങൾ രാത്രി പന്ത്രണ്ടുമണിവരെ ചർച്ചചെയ്ത് ആനന്ദിച്ചുകൊണ്ടാണ് കഴിഞ്ഞതു്. വൈശാഖകൃഷ്ണപക്ഷദ്വിതീയയിലെ പൂനി ലാവൊളി ചിന്തുന്ന ആ രാത്രി ഞങ്ങളെ അകമേയും പുറ മേയും ഒരുപോലെ കുളർപ്പിക്കുകയുണ്ടായി അതിനാൽ രാത്രിയിൽ അധികം ഉറങ്ങിയില്ല. എങ്കിലും ഉറക്കം ഇളച്ച ക്ഷീണം അൽപ്പവും ഇല്ലായിരുന്നു.

# നാലു്

13-ാംനു- പ്രഭാതത്തിൽതന്നെ ശൗചാദികൾകഴിഞ്ഞു വന്നു് ആ കുടിലിൽ ഇരുന്നു് ഞങ്ങൾ ധ്യാനവും സ്വാ ധ്യായവും നടത്തുകയായിരുന്നു. കൃത്യം ഏഴുമണിക്ക ശ്രീ സുന്ദരാനന്ദബ്രഹ്മചാരി വന്നു് ലഘുഭക്ഷണത്തിനു ക്ഷണിക്കുകയും ഉടനേ ഞങ്ങൾ ശ്രീ തപോവനകുടീര ത്തിലേക്ക പോകുകയും ചെയ്തു. സ്വാമിജിവെളുപ്പിനു് അ ഞ്ചുമണിക്കുതന്നെ ബാഹ്യശൗചാദികൾ കഴിഞ്ഞു ഭസ്മവും അണിഞ്ഞു് ആ വരാന്തയിലുള്ളആസനത്തിൽവന്നിരിപ്പു ണ്ടായിരുന്നു. ഞങ്ങൾ സമീപത്തുചെന്നപ്പോൾ അദ്ദേ ഹം''സഹജാനന്ദാവബോധാംബുധി''യിൽ നീന്തിക്കളി ക്കുന്നതുപോലെയാണ് എനിക്ക തോന്നിയതു്. ഞങ്ങൾ ശ്രീ സ്വാമിജിയെ വണങ്ങി അല്പസമയം വാർത്താലാപ ങ്ങൾ നടത്തിക്കൊണ്ടു് ആ വരാന്തയിൽ ഇരുന്നു. 7-30നു

ലഘുഭക്ഷണത്തിനു പോയി. 8 മണിയോടുകൂടി വീണ്ടും ശ്രീ സ്വാമിസന്നിധിയിൽ വന്നുചേർന്നു. "ഇവിടുത്തെ വാതാവരണമെല്ലാം നിങ്ങൾക്കു പിടിക്കുന്നുണ്ടോ"? എന്ന ദ്ദേഹം വാത്സല്യപൂർവ്വം ചോദിച്ചു. എല്ലാം സുഖകരമായിത്തോന്നുന്നുവെന്നു ഞങ്ങൾ മറുപടി പറഞ്ഞു. പിന്നീടു വേദാന്തചർച്ചയിലേക്കുതന്നെ ഞങ്ങൾ പ്രവേശിച്ചു. ഉപനിഷത്തുകളിലെ മുഖ്യസിദ്ധാന്തം ജീവബ്രഹ്മൈക്യരൂപമായ അദ്വൈതദർശനമാണെന്നു് ഉപക്രമോപസംഹാരാദി ഷഡ്വിധലിംഗങ്ങൾകൊണ്ടും, വിവർത്തവാദം, ദൃഷ്ടിസൃഷ്ടിവാദം, മായാവാദം, ആഭാസവാദം, ബിംബപ്രതിബിംബവാദം മുതലായയുക്തികൾകൊണ്ടും സമർത്ഥിച്ചിട്ടു് സ്വാമിജി ഞങ്ങളുടെ പൂർവ്വപക്ഷങ്ങൾക്കെല്ലാം സമുചിതമായരീതിയിൽ സമാധാനം നൽകി ഞങ്ങളെ അനുഗ്രഹിച്ചു. പിന്നീടു് അദ്ദേഹം പറഞ്ഞു. "ചാർവാകന്മാരുടെ ദേഹാത്മവാദം മുതൽ അദ്വൈതികളുടെ ബ്രഹ്മാത്മവാദംവരേയുള്ള ദർശനങ്ങൾ പരിശോധിച്ചുനോക്കിയാൽ അവയെല്ലാം മനുഷ്യരുടെ അധികാരിഭേദം അനുസരിച്ചുള്ള ചിന്തകളുടേയും അനുഭവങ്ങളുടേയും ക്രമപ്രവൃദ്ധമായ വളർച്ചയെയാണ് കാണിക്കുന്നതെന്നു മനസ്സിലാവും. ആ ചിന്തകളുടേയും അനുഭവങ്ങളുടേയും പൂർണ്ണത അദ്വൈതദർശനത്തിൽ നമുക്കു് അനുഭവപ്പെടുന്നതാണ്. "തത്വമസി' മുതലായ മഹാകാവ്യങ്ങൾ ഈ പരമാർത്ഥത്തെയാണ് പ്രഖ്യാപിക്കുന്നതു്. യുക്തിക്കും അനുഭവത്തിനും ഏററവും ഇണങ്ങിയ ഒന്നാണ് അദ്വൈതദർശനം. ഇന്നത്തെ ശാസ്ത്രീയയുഗത്തിൽ, വെറും വിശ്വാസപ്രമാണത്തെ അവലംബിച്ചുള്ള മതങ്ങൾക്കു് യാതൊരു സ്ഥാനവുമില്ല.

അന്ധമായ മതകലഹങ്ങരം നീങ്ങി പ്രേമപൂണ്ണമായ ഒരു ജീവിതം രൂപീകരിക്കുന്നതിനു്, അദ്വൈതമതത്തെപ്പോലെ അർഹതയുള്ള ഒരു മതം വേറെയുണ്ടെന്നു തോന്നുന്നില്ല." അപ്പോരം ഞാൻ ചോദിച്ചു. "സ്വാമിജി അദ്വൈതമതം സാധാരണജനങ്ങരംക്കു് അംഗീകരിക്കാവുന്ന ഒന്നാണോ"?

സ്വാമിജി—സാധാരണക്കാർ മാത്രമല്ല, സകലരും അംഗീകരിച്ചു് അനുഷ്ഠിച്ചുപോരുന്ന ഒരു മതമാണിതു്.

ഞാൻ–അവിടുന്നു് അരുളിച്ചെയ്തതു് എനിക്കത്ര വ്യക്തമായില്ല. വേദാന്തശാസ്ത്രം നല്ലതുപോലെ പഠിക്കാതെ അദ്വൈതതത്വം ബോധിക്കുവാൻ ആർക്കും സാധ്യമല്ലല്ലോ. ആ ശാസ്ത്രം പഠിക്കുന്നതിനു് സംസ്കൃതഭാഷാജ്ഞാനം വേണം. ആ ഭാഷയിൽ സാമാന്യം വ്യുത്പത്തിസമ്പാദിച്ചതിന്നുശേഷം പ്രസ്ഥാനത്രയമെങ്കിലും പഠിച്ചെങ്കിൽ മാത്രമേ അദ്വൈതമതത്തെക്കുറിച്ചു് അറിയുവാൻ കഴിയുകയുള്ളു. അതിനു കുറഞ്ഞപക്ഷം പത്തുവർഷമെങ്കിലും പരിശ്രമിക്കേണ്ടിവരും. ഇന്നത്തെ സാധാരണ മനുഷ്യൻെറ ബുദ്ധിയും ശ്രദ്ധയും ആ പരിശ്രമത്തിലേക്കു തിരിയുകയില്ലല്ലോ. അതുകൊണ്ടാണു് ഞാൻ ചോദിച്ചതു്, അദ്വൈതമതം എല്ലാവർക്കും അംഗീകരിക്കാവുന്ന ഒന്നാണോ എന്നു്.

സ്വാമിജി–ആത്മബോധത്തിലാണു് അദ്വൈതമതം പ്രതിഷ്ഠിതമായിരിക്കുന്നതു്. അതിൻെറ ഫലം ദു:ഖശാന്തിയും സുഖപ്രാപ്തിയുമാണു്. എല്ലാ ജീവജാലങ്ങളും

ആഗ്രഹിച്ചുകൊണ്ടിരിക്കുന്നതും അതാണല്ലോ. ആത്മാവില്ലെന്നുപറയുവാൻ ആരും ഒരുങ്ങുകയില്ല. അങ്ങനെ ഒരുങ്ങിയാൽ ഞാൻഇല്ലെന്നുസ്ഥാപിക്കുവാനുള്ള പരിശ്രമമായിരിക്കും അതു്, "ഞാൻ ചത്തു" 'എന്നെക്കൊന്നു" എന്നും മററും പറഞ്ഞുകരയുന്നതു് ഭ്രാന്തന്മാർ മാത്രമാണല്ലോ. അതുകൊണ്ടു് ആത്മസ്വരൂപം എല്ലാവരും അറിയുന്നുണ്ടെന്നു നിശ്ചയിക്കാം. *"സർവ്വോഹ്യാത്മാസ്തിത്വം പ്രത്യേതി, ന നാഹമസ്മീതി യദിഹി നാത്മാസ്തിത്വപ്രസിദ്ധി: സ്യാത്സർവ്വോലോകോനാഹമസ്മീതി പ്രതീയാത്." എന്ന ഭാഷ്യവചനംതന്നെ ഈ അനുഭവത്തെയാണു് പ്രകാശിപ്പിക്കുന്നതു്.

ഞാൻ—എല്ലാവരും "ഞാൻഉണ്ടെന്നു സമ്മതിക്കുന്നുണ്ടു്. പക്ഷേ, ആ ഞാൻ ആത്മാവാണെന്നു് സാധാരണക്കാർക്കു് ആർക്കും വിശ്വാസമില്ല അറിവില്ലായ്മയാണു് അതിനുള്ളകാരണം. അറിവുവേണമെങ്കിൽ വേദാന്തശാസ്ത്രം പഠിക്കണം.

സ്വാമിജി — വേദാന്തശാസ്ത്രം അനുഭവം ഇല്ലാത്ത ഒരു തത്ത്വത്തെയല്ല പ്രതിപാദിക്കുന്നതു്. അനുഭവം ഇല്ലാരത ഒന്നിനെ പ്രതിപാദിച്ചതുകൊണ്ടു് ആർക്കും ഒരു പ്രയോജനവുമില്ലല്ലോ. ശാസ്ത്രം അനുഭവത്തെ വ്യാഖ്യാ

---

* ആത്മാവുണ്ടെന്നുള്ള അനുഭവം എല്ലാവർക്കും ഉണ്ടു്. കാരണം ഞാൻ ഇല്ലെന്നു് ആർക്കും അനുഭവമില്ല. ആത്മാവു് ഇല്ലെന്നു സമ്മതിച്ചാൽ ഞാൻ ഇല്ലെന്നു് എല്ലാവരും സമ്മതിക്കണം.

നിക്കുക മാത്രമാണ് ചെയ്യുക. ഞാൻ ഇല്ലെന്നു പറയുവാൻ ആരും ധൈര്യപ്പെടുകയില്ല. അതിനാൽ എല്ലാവർക്കും അറിയാവുന്ന ഒന്നാണ് ഞാനുണ്ടെന്നുള്ള സത്യം. ആ സത്യത്തെ വിശ്വസിച്ചാണ് എല്ലാവരും ജീവിക്കുന്നതും. അതിനാൽ ആത്മാവിനെ എല്ലാവരും അറിയുന്നുണ്ടെന്നു സിദ്ധിക്കുന്നു.

ഞാൻ–ഞാനാത്മാവാണെന്നുള്ള ബോധം വേദാന്തശാസ്ത്രം പരിശീലിക്കാതെ ഉണ്ടാവുകയില്ലാ.

സ്വാമിജി—സംസ്കൃതഭാഷയോ. വേദാന്തശാസ്ത്രമോ പരിശീലിക്കാതെതന്നെ ആത്മബോധം എല്ലാവർക്കുമുണ്ട്. നമ്മളുടെ പാക്കനാരും മററും അതിനുദാഹരണമാണല്ലൊ.

ഞാൻ—പാക്കനാരും മററും അസാധാരണവ്യക്തികളായിരുന്നുവല്ലൊ. സാധാരണക്കാർ ‚‚ഞാൻ‚‚ എന്നു കരുതുന്നതു് ദേഹം, ഇന്ദ്രിയം മുതലായ അവയവങ്ങളോടുകൂടിയ ഒരു വ്യക്തിഭാവത്തെയാണ്. അതാത്മാവായിരുന്നുവെങ്കിൽ എല്ലാവർക്കും ദു:ഖശാന്തിയും ആനന്ദപ്രാപ്തിയുമുണ്ടാകണമായിരുന്നു. അങ്ങനെ കാണാത്തതിനാൽ ഞാൻ ആത്മാവല്ലെന്നാണ് വിശ്വസിക്കേണ്ടതു്.

സ്വാമിജി—ഞാൻ, ഞാൻ എന്നിങ്ങനെയുള്ള ഒരനുഭവം എല്ലാവർക്കും എപ്പോഴും ഉണ്ടല്ലോ. ഹിതമായും സ്ഫുടമായുംപ്രകാശിക്കുന്ന ആ അനുഭവംആത്മാവിൻെറ അസ്തിത്വത്തെയാണ് പ്രഖ്യാപനംചെയ്യുന്നതു്. ബാല്യം യൗവനം,വാർദ്ധക്യം ഈ അവസ്ഥകൾ വന്നുംപോയുമിരി

കുമ്പോഴും ആ അവസ്ഥകളിലനുഭവപ്പെടുന്ന ഞാൻ എന്ന പ്രകാശത്തിന് ഒരു മാററവും സംഭവിക്കുന്നില്ല. അതിനാൽ ഞാൻ ഈ ദേഹത്തിൽനിന്നു ഭിന്നനാണെന്നു നിശ്ചയിക്കാം. അതുപോലെ ഞാൻഇന്ദ്രിയങ്ങളിൽനിന്നും പ്രാണാപാനാദിവായുക്കളിൽനിന്നും അന്തഃകരണത്തിൽനിന്നും സുഷുപ്തിയിൽഅനുഭവപ്പെടുന്ന അജ്ഞാനത്തിൽനിന്നും ഭിന്നനും സ്വതന്ത്രനുമാണ് എന്നു കാണണം. എൻെറ ദേഹം, എൻെറ ഇന്ദ്രിയങ്ങൾ, എൻെറ പ്രാണാദിവായുക്കൾ എൻെറ അന്തഃകരണം എൻെറ അജ്ഞാനം എന്നിങ്ങനെയുള്ള അനുഭവത്തെ പരിശോധിച്ചുനോക്കുമ്പോൾ, ഞാൻ ദേഹാദിവസ്തുക്കളിൽനിന്നെല്ലാം വേറിട്ടു നിൽക്കുന്നവനാണെന്നു നിശ്ചയിക്കാവുന്നതാണല്ലോ. എൻെറ വസ്ത്രമെന്ന ബോധത്തെ പരിശോധിക്കുമ്പോൾ ഞാനും വസ്ത്രവും രണ്ടാണെന്നു മനസ്സിലാവും. അതുപോലെ പരിശോധിക്കുമ്പോൾ ഞാനും ദേഹാദി പദാർത്ഥങ്ങളും രണ്ടുതന്നെയാണെന്ന് നിർണ്ണയിക്കാം. അതിനാൽ "ദേഹം ഇന്ദ്രിയം" മുതലായ അവയവങ്ങളോടുകൂടിയ വ്യക്തിഭാവത്തെയല്ല ആരുംഞാനെന്നഭിമാനിക്കുന്നതെന്നു വ്യക്തമാകുന്നുണ്ടല്ലോ.

ഞാൻ—ആലോചിക്കുമ്പോൾ അവിടുന്ന് അരുളിച്ചെയ്തതു് യുക്തിയുക്തമായ ഒരുസിദ്ധാന്തമാണെന്ന്കാണുവാൻ വിഷമമില്ല. പക്ഷേ ഞാൻ ദേഹമാണ് എന്നുള്ളതാണ് എല്ലാവരുടേയും അനുഭവം.

സ്വാമിജി—അതു വളരെ വിചിത്രമായിരിക്കുന്നുവല്ലോ. സാധാരണ മനുഷ്യൻ ദേഹം എന്നു പറയുന്നതു്, ദേഹം, ഇന്ദ്രിയം മുതലായ പദാർത്ഥങ്ങളുടെ സമൂഹത്തെ

യാണല്ലോ. അവയിൽ ഏതെങ്കിലും ഒരവയവത്തിലോ അവയവസമൂഹത്തിലോ ആർക്കും ഞാൻ എന്ന അനുഭവമുണ്ടാകുന്നില്ല. ഞാൻ ദേഹം അല്ലെങ്കിൽ ഞാൻ കയ്യ്, ഞാൻ കാൽ, ഞാൻ ചെവി, ഞാൻ മനസ്സ് ഞാൻ ബുദ്ധി എന്നിങ്ങനെയുള്ള അഭിമാനം അഥവാ ബോധം ലോകത്തിൽ ഒരുത്തർക്കും ഉണ്ടാവുകയില്ല. എല്ലാവരും എന്റെ ദേഹം, എന്റെ ഇന്ദ്രിയം എന്നിങ്ങനെയാണ് അനുഭവിച്ചറിയുന്നത്. ഈ അറിവ് സഹജമാണ്. അതുണ്ടാകുന്നതിന് സംസ്കൃതഭാഷയോ വേദാന്തശാസ്ത്രമോ പഠിക്കണമെന്ന് നിർബന്ധമില്ല.

ഞാൻ—അവിടുന്ന് ഇപ്പോൾ ഉപദേശിച്ച തത്ത്വം ഏററവും ശരിയാണ്. എന്നാൽ അത് ശരിയാണെന്നുള്ള ബോധം ഉറയ്ക്കുന്നില്ല.

സ്വാമിജി—ശ്രദ്ധയും താത്പര്യവും ഇല്ലാത്തതാണ് അതിനുള്ള കാരണം. ഞാൻ ദേഹാദിപദാർത്ഥങ്ങളല്ലെന്ന് എല്ലാവർക്കും അറിയാമെങ്കിലും ആരും അതിൽ ശ്രദ്ധിക്കാറില്ല. ആ വിഷയത്തെക്കുറിച്ച് ഓർക്കാറുമില്ല. ശ്രദ്ധയും ഓർമ്മയും ഉണ്ടാക്കാനാണ് ശാസ്ത്രം പരിശ്രമിക്കുന്നത്. ഞാൻ ദേഹമാണെന്നുള്ള ബോധം വെറും ഭ്രമംകൊണ്ടുണ്ടായതാണ്. സൂക്ഷിച്ചുനോക്കുമ്പോൾ ആ വസ്തുത മനസ്സിലാകും. ദേഹാദിപദാർത്ഥങ്ങൾ എന്നിൽ നിന്നു ഭിന്നമാണെന്ന് മുൻപ് പറഞ്ഞുവല്ലോ. അതുപോലെ ഞാൻ ആ പദാർത്ഥങ്ങളെയെല്ലാം അറിയുന്ന ദ്രഷ്ടാവാണെന്നും ഗ്രഹിക്കേണ്ടതാണ്. ദേഹം ഇന്ദ്രിയം മുതലായ പദാർത്ഥങ്ങൾ മാറിക്കൊണ്ടിരിക്കുമ്പോഴും മാററ

മില്ലാതെതന്നെ ഞാൻ അവയെ കാണുന്നു. കണ്ടുന്ന എനിക്കു് കാണപ്പെടുന്ന വിഷയങ്ങളുടെ ധർമ്മങ്ങൾ ഇല്ലല്ലോ. ആ ദൃഷ്ടിയിൽ ദേഹാദിപദാർത്ഥങ്ങളുടെ യാതൊരു വികാരവും എന്നിൽ സംക്രമിക്കാത്തതുകൊണ്ടു് ഞാൻ അവയെ കാണുന്ന നിർവ്വികാരനായ ആത്മാവു മാത്രമാകുന്നു. ഇത്രയും മനസ്സിലാകുമ്പോൾ ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ട ആത്മാവു് തന്റെ സ്വരൂപമാണെന്നു് ബോധിക്കാമല്ലോ.

ഞാൻ—ഉവ്വു്, ബോധിക്കാൻകഴിയും. എന്നാൽ അത്രയും ബോധിച്ചതുകൊണ്ടു് ദുഃഖനാശമോ, സുഖപ്രാപ്തിയോ ഉണ്ടാകുന്നില്ല.

സ്വാമിജി—ദുഃഖമെന്നു പറയുന്നതെന്താണു്.

ഞാൻ—പ്രതികൂലമായിനില്ക്കുന്ന അനുഭവമാണു് ദുഃഖം.

സ്വാമിജി—നിങ്ങൾ ദേഹാദിപദാർത്ഥങ്ങളിൽനിന്നു ഭിന്നനും സ്വതന്ത്രനുമാണെന്നു് ബോധിക്കുമ്പോൾ ആ ദേഹാദികൾ എപ്പോഴും മാറുന്നതും അസത്യവുമാണെന്നു് ഗ്രഹിക്കാമല്ലോ. അങ്ങനെ ഗ്രഹിച്ചാൽ ദേഹാദികൾ ഒരിക്കലും നിങ്ങൾക്കു് പ്രതികൂലമായി നില്ക്കുന്നില്ലെന്നും എപ്പോഴും നിങ്ങൾ അവയെ കാണുന്ന സാക്ഷിമാത്രമാണെന്നും ഉറപ്പുവരും. അതിനാൽ ദുഃഖത്തിനവകാശമില്ല. ദുഃഖമനുഭവപ്പെടുന്നതും നിങ്ങൾ അനുഭവസ്വരൂപനമാകുന്നു. ജാഗ്രത്തു്, സ്വപ്നം, സുഷുപ്തി ഈ മൂന്നവസ്ഥകൾ നമുക്കനുഭവപ്പെടുന്നു. ജാഗ്രത്തുള്ളപ്പോൾ സ്വപ്നവും സുഷുപ്തിയുമില്ല. അതുപോലെ സ്വപ്നകാലത്തു ജാഗ്ര

ത്തും സുഷുപ്തിയും, സുഷുപ്തിസമത്തു് ജാഗ്രത്തും സ്വപ്ന വും അനുഭവപ്പെടുന്നില്ല. ഈ അവസ്ഥകൾ സത്യമല്ല. സത്യമായിരുന്നുവെങ്കിൽ അവ മൂന്നുകാലത്തും ഒരുപോലെ നിലനില്ക്കണമായിരുന്നു. അങ്ങിനെ നില്ക്കാത്തതിനാൽ ജാഗ്രദാദ്യവസ്ഥകൾ മൂന്നും അസത്യമാണെന്നു് ഗ്രഹി ക്കാൻ വിഷമമില്ലല്ലോ.

ഞാൻ — ആ അവസ്ഥകളെന്നപോലെ അവയെ കാണുന്ന ഞാനും അസത്യമല്ലേ?

സ്വാമിജി—അവയെ കാണുന്ന ഞാൻ അസത്യമല്ല കാരണം, ഞാൻ മൂന്നുകാലത്തും ആ അവസ്ഥകളുടെ ഉത്പ ത്തിയും, സ്ഥിതിയും, ലയവും കണ്ടുകൊണ്ടിരിക്കുന്ന സാക്ഷിയാണു്. കാണപ്പെടുന്ന വിഷയങ്ങളുടെ മാററം കാണുന്നവനിലും ഉണ്ടാകുമെന്നു പറഞ്ഞാൽ അതൊരു ഭ്രമംമാത്രമായിരിക്കും. ഇങ്ങനെ പരിശോധിച്ചുനോക്കി യാൽ ജാഗ്രൽകാലത്തിലും, സ്വപ്നകാലത്തും സുഷു പ്തികാലത്തും അനുഭവപ്പെടുന്ന ദേഹാദിപ്രപഞ്ചവസ്തുക്ക ളുടേയോ അവയിൽനിന്നുണ്ടാകുന്ന അനുകൂലപ്രതികൂലാനു ഭവങ്ങളുടേയോ സാക്ഷിമാത്രമാണു് ഞാനെന്നു് ഉറപ്പി ക്കാൻ ഒരു പ്രയാസവുമില്ല. ഈ സാക്ഷിയാണു് "ത്വംപ ദലക്ഷ്യാർത്ഥമായ,, ആത്മാവു്.

ഞാൻ—ഈ ആത്മാവ് സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാകുന്നതെങ്ങിനെയാണ്?

സ്വാമിജി—മൂന്നുകാലത്തും ബാധിക്കപ്പെടാത്തതാ ണല്ലോ സത്തു്. ഞാൻ ജാഗ്രദാദി മൂന്നവസ്ഥകളിലും മൂന്നുകാലത്തും ഒരു മാററവുമില്ലാതെ, ബാധിക്കപ്പെടാതെ,

നില്ക്കുന്നതുകൊണ്ടു് സത്താണ്. അതുപോലെ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നതുകൊണ്ടു് ഞാൻ ചിത്തുമാണ്. പരമപ്രേമത്തിനു് ആശ്രയമായിരിക്കുന്നതാണല്ലോ ആനന്ദം ബാഹ്യപ്രപഞ്ചത്തേക്കാളും ദേഹം ഇന്ദ്രിയം മുതലായവയേക്കാളും കൂടുതൽ പ്രേമിക്കുന്നതു് ഞാൻ എന്നെത്തന്നെയാണ്. അവയെല്ലാം എന്നോടുള്ള സംബന്ധം കൊണ്ടാണ് പ്രിയവസ്തുക്കളായിത്തീരുന്നതു്. അതിനാൽ എല്ലാററിനേക്കാളും നിരതിശയമായ പ്രേമത്തിനാശ്രയമായിരിക്കുന്നതിനാൽ ഞാൻ ആനന്ദവുമാകുന്നു. ഇപ്രകാരം സല്ലക്ഷണവും ചില്ലക്ഷണവും ആനന്ദലക്ഷണവും എന്നിൽ സമന്വയിക്കുന്നതുകൊണ്ടു് അവസ്ഥാത്രയസാക്ഷിയായ ഞാൻ സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെന്നു് നിശ്ചയിക്കാവുന്നതാണ്. ഈ നിശ്ചയം വിചാരശക്തിയുള്ള ആർക്കും ഉണ്ടാകാൻ വിഷമമില്ല. ബുദ്ധിയും ശ്രദ്ധയും മാത്രമാണ് ഇതിനുള്ള പ്രധാനസാധനം. ബാലനും വൃദ്ധനും പണ്ഡിതനും പാമരനും പുണ്യവാനും പാപിയും ശ്രദ്ധിച്ചാൽ ഈ തത്ത്വം മനസ്സിലാക്കുവാൻ കഴിയും.

ഞാൻ—അവിടുന്നു് അരുളിച്ചെയ്യുന്നതു് ഏററവും പരമാത്ഥമായ ഒരു വസ്തുതയാണ്. എന്നാൽ അധികം ആളുകൾ ഈ പരമാർത്ഥം മനസ്സിലാക്കുവാൻ ശ്രമിക്കാത്തതു് എന്തുകൊണ്ടാണാവോ?

സ്വാമിജി-സത്യവാത്തയേക്കാൾ മിഥ്യവാത്തകളിലാണ് മന്ദബുദ്ധികൾക്ക് ശ്രദ്ധകൂടുന്നതു്. ഓരോമനുഷ്യനും അവനേക്കാൾ പരമാത്ഥമായമറെറാരുവസ്തുവും അനുഭവമില്ലഎങ്കിലുംതന്നേക്കാൾ,തനിക്കു ദൃശ്യമായവിഷയങ്ങ

ളിലാണ് അധികം ശ്രദ്ധചെലുത്താറ്. പതിവ് തന്റെ ഗുണദോഷങ്ങളേക്കാൾ അന്യന്റെ ഗുണദോഷങ്ങളിൽ താത്പര്യം പ്രകടിപ്പിക്കുക സർവ്വസാധാരണമായ ഒരു സ്വഭാവമാണല്ലോ. അതു മാറണം. അതിനുള്ള ഉപായം സത്സംഗവും ശ്രദ്ധയും സദ്വാസനയുമാണ്. വേദാന്ത ശാസ്ത്രം പഠിക്കരുതെന്നല്ല, ഇത്രയും പ്രസ്താവിച്ചതിൽനിന്ന് മനസ്സിലാക്കേണ്ടത്. പിന്നെയോ ശാസ്ത്രം പഠിച്ചില്ലെങ്കിൽതന്നെയും മഹാത്മാക്കളുടെ ഉപദേശംകൊണ്ടുതന്നെ ശാസ്ത്രരഹസ്യം മനസ്സിലാക്കുവാൻ കഴിയുമെന്നുള്ളതാണ്. എല്ലാവർക്കും ആത്മാനുഭവമുണ്ട്. പക്ഷേ ആ അനുഭവം ബ്രഹ്മമാണെന്നുള്ള വസ്തുത ഏവരും വിസ്മരിച്ചിരിക്കയാണ്, ആ വിസ്മൃതി നീങ്ങുന്നതിന് അനുഭൂതിസമ്പന്നനായ ഒരു മഹാത്മാവിന്റെ ഉപദേശം മാത്രം മതിയാകും. സ്വാനുഭവത്തിന് ആ ഉപദേശം പര്യാപ്തമാണ്. എന്നാൽ അന്യരെ ബോധിപ്പിക്കുന്നതിനാണ് ശാസ്ത്രപാണ്ഡിത്യത്തിന്റേയും യുക്തിയുടേയും ആവശ്യകത. സംസ്കൃതം പഠിക്കാതിരുന്നതുകൊണ്ടോ ശാസ്ത്രപാഠം നടത്താതിരുന്നതുകൊണ്ടോ ഒരാൾക്ക് ആത്മബോധം ഉണ്ടാകാതിരിക്കയില്ല, അങ്ങിനെ വിചാരിച്ചു വല്ലായ്മപ്പെടേണ്ട കാര്യവുമില്ല. അതുകൊണ്ട് ഒന്നാമതായിട്ട ചിന്തിക്കേണ്ടതു് "ഞാൻ സച്ചിദാനന്ദസ്വരൂപമായ ആത്മാവാകുന്നു" എന്നാണ്. ആ ചിന്തയിൽനിന്നുണ്ടാകുന്ന അനുഭൂതിയിൽ ജീവകല്പിതവും ഈശ്വരകല്പിതവുമായ പ്രപഞ്ചമെല്ലാം മരുമരിചികപോലെ വെറും തോന്നലാണെന്നനുഭവപ്പെടും. അപ്പോൾ നാനാതരത്തിൽ കാണപ്പെട്ട ജീവജാലങ്ങളെല്ലാം കടലിൽ തിരപോലെ

ബ്രഹ്മ സ്വരൂപമായ തന്നിൽ കല്പിതമാണെന്നും, ആ കല്പിതവസ്തുക്കൾ അധിഷ്ഠാനസ്വരൂപമായ താൻ മാത്രമാണെന്നും വ്യക്തമാകും. അപ്പോൾ സഹജാനന്ദരസത്തിൽ മുഴുകാം. ഇതാണ് അദ്വൈതതത്തിന്റെ സാർവ്വജനീനമായ സ്വഭാവം."

ഈ തിരുവായ്മൊഴികൾ സശ്രദ്ധം ശ്രവിച്ചുകൊണ്ടിരുന്ന ഞാനും ശ്രീ കൃഷ്ണപിള്ളയും മൌനമുദ്രിതരായി സ്വസ്വരൂപത്തിൽ വിശ്രമിച്ചുപോയി. സ്വാമിജിയുടെ ശാന്തമായ പ്രവചനങ്ങളിലും മുഖഭാവങ്ങളിലും ദൃഷ്ടിയുടെ നിശ്ചലതയിലും നിന്ന് ഒരു കാര്യം ഊഹിക്കുവാൻ കഴിഞ്ഞു; തനിക്ക് ഏറ്റവും അനുഭവമുള്ള ഒരു വിഷയം സ്നേഹത്തോടും സംതൃപ്തിയോടും കൂടി അദ്ദേഹം ഞങ്ങൾക്ക് ഉപദേശിച്ചു തരികയായിരുന്നു എന്ന്.

ഇത്രയും വിഷയങ്ങൾ ചർച്ചചെയ്തുകഴിഞ്ഞപ്പോൾ മദ്ധ്യാഹ്നഭക്ഷണത്തിനുള്ള സമയമായിയെന്നു ബ്രഹ്മചാരി വന്നു ഞങ്ങളെ അറിയിച്ചു. അപ്പോൾ മണി പന്ത്രണ്ടു കഴിഞ്ഞിരുന്നു. എന്നാൽ അത്രയുംസമയം കടന്നുപോയ കഥ ഞങ്ങൾ ആരും അറിഞ്ഞില്ല.

"പരയുടെപാലുണ്ടകർന്ന ഭാഗ്യവാന്മാ–
ക്കൊരുപതിനായിരമാണ്ടൊരല്പനേരം,...

എന്നുള്ള ശ്രീനാരായണഗുരുസ്വാമികളുടെ വചനം അപ്പോൾ ഞാനോർത്തു സന്തോഷിച്ചു.

"ഇനിയും ആഹാരം കഴിച്ചിട്ടുവരിക." സ്വാമിജിയുടെ ഈ അരുളപ്പാടനുസരിച്ച് ബ്രഹ്മചാരിയുടെ കൂടിലിൽപോയി ഞങ്ങൾ ആഹാരത്തിനിരുന്നു. കേരളീയ

രീതിയിലായിരുന്നുഇന്നുഭക്ഷണം തയ്യാറാക്കിയിരുന്നതു്. ഹിമാലയത്തിൽ ''വസുമതിചാവൽ'' എന്നറിയപ്പെടുന്ന നെല്ലരികൊണ്ടുള്ള ചോറു്, പരിപ്പു്, പപ്പടകം സാമ്പാറു്, തൈരു്, ഉപ്പേരി, പാവയ്ക്കാവററൽ മുതലായ വിഭവങ്ങൾ ഒരു സദ്യയുടെ പ്രതീതി ഉളവാക്കി. ഉപ്പേരിയും പപ്പടകവും പാവയ്ക്കാവററലും ശ്രീ കൃഷ്ണപിള്ള ശ്രീസ്വാമിജിക്കു് തിരുമുൽക്കാഴ്ചവച്ച സാധനങ്ങളിൽ ഉൾപ്പെടുന്നവയായിരുന്നു. കേരളത്തിൽനിന്നു് തിരിച്ചതിനുശേഷം തനി കേരളീയരുടെ ആഹാരം അന്നാണു് ആദ്യമായി ഞങ്ങൾ ഭക്ഷിച്ചതു്. ഉത്തരകാശി തണുപ്പുപ്രദേശമായതുകൊണ്ടായിരിക്കാം, അവിടത്തെ താമസക്കാലത്തു ഞങ്ങൾക്കു നല്ല വിശപ്പുണ്ടായിരുന്നു. അതുകൊണ്ടു മദ്ധ്യാഹ്നാഹാരം വെടിപ്പായി കഴിച്ചു് ഒരു മണിക്കൂർ വിശ്രമിച്ചതിനുശേഷമാണു് ഞങ്ങൾ വീണ്ടും ശ്രീസ്വാമിസന്നിധിയിൽ എത്തിയതു്. അപ്പോൾ ശ്രീ സ്വാമിജിയും പതിവുള്ള മദ്ധ്യാഹ്നവിശ്രമം കഴിഞ്ഞു ഞങ്ങളെ പ്രതീക്ഷിച്ചിരിക്കയായിരുന്നു. ഞങ്ങൾ അടുത്തുചെന്നപ്പോൾ അദ്ദേഹം പറയുകയാണു്. ''നിങ്ങൾക്കു് ഇവിടത്തെ ആഹാരം ഒന്നും പിടിക്കുന്നില്ലായിരിക്കാം. ഇവിടം കാട്ടുപ്രദേശമല്ലേ. നാട്ടിലെപ്പോലെ വിഭവങ്ങൾ ഒന്നും കിട്ടുകില്ല.,, ആ വാക്കുകളിൽ കേരളീയത്വം നല്ലതുപോലെ സ്ഫുരിക്കുന്നുണ്ടായിരുന്നു. "വിഭവങ്ങൾ ധാരാളമുണ്ടായിരുന്നു, അവയെല്ലാം ഏററവും രുചികരങ്ങളുമായിരുന്നു. പക്ഷേ ഈ വിഭവങ്ങൾ തയ്യാറാക്കുവാൻവേണ്ടി ബ്രഹ്മചാരിയെ ബുദ്ധിമുട്ടിച്ചല്ലോ എന്നൊരു ഖേദമേ ഉള്ളൂ,,. ഇങ്ങനെ ഞങ്ങൾ മറുപടി പറഞ്ഞപ്പോൾ സ്വാമിജി പറഞ്ഞു, ''സുന്ദ

രാനന്ദൻ ദക്ഷിണിയാണ്, ഉത്സാഹിയും പാചകകലയിൽ വിദഗ്ദ്ധനുംകൂടിയാണ്. അതിനാൽ,അയാൾക്കു പാചകംചെയ്യുന്നതിൽ ഒരു ക്ലേശവും തോന്നുകയില്ല.'' തുടർന്നുസ്വാമിജിപറഞ്ഞു—''ഈ ഉത്തരഖണ്ഡം തപോഭൂമിയാണ്. തപസ്സിനനുകൂലമായ ആഹാരംമാത്രമേ ഇവിടെ സാധാരണ കിട്ടാറുള്ളു.സാധുക്കളും സാമാന്യ ഗൃഹസ്ഥന്മാരും വെറും*''സുക്കാറൊട്ടിയും'' ഗംഗാജലവും കൊണ്ടു മാത്രമാണ് ജീവിക്കുന്നത്.എന്നാൽ, ദക്ഷിണത്തിലെ സ്ഥിതി അതല്ല,അവിടംഭോഗ്യഭൂമിയാണ്. എങ്ങോട്ടു തിരിഞ്ഞാലും ചോറും കറിയുംകാപ്പിയും ഇഡ്ഢലിയും സുലഭമാണ്.അങ്ങിനെയുള്ളസ്ഥലങ്ങളിൽതപോവൃത്തിയിൽ കഴിയുവാൻ സാദ്ധ്യമല്ല. ഈ ഹിമാലയം തപസ്സിന് ഏററവും പററിയസ്ഥലമാണ്. ശൈത്യവും ഗംഗാജലവും പുണ്യധാമങ്ങളും ഗിരികളും വനങ്ങളും മനസ്സിനെ അന്തർമുഖമാക്കുവാൻ പ്രേരിപ്പിച്ചുകൊണ്ടാണിരിക്കുന്നതു'' എന്നുപറഞ്ഞു് തപസ്സിന്റെ മാഹാത്മ്യം അദ്ദേഹം വിസ്തരിച്ചു പ്രതിപാദിച്ചു. ''പുരാതനകാലംമുതൽ തന്നെ തപസ്വികൾ എല്ലാ ജനവിഭാഗങ്ങളിലുമുണ്ടായിരുന്നുവെന്നു് പ്രാചീനചരിത്രങ്ങൾ വെളിപ്പെടുത്തുന്നുണ്ടു് ഇന്നും ബുദ്ധഭിക്ഷുക്കളുടെ ഇടയിൽ വലിയ തപസ്വികളുണ്ടു്'', എന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു. അതിന് ടിബററിലെ ലാമമാരെയാണു് അദ്ദേഹം ഉദാഹരിച്ചതു്. കൈലാസയാത്രയിൽ തനിക്കു പരിചയപ്പെടാൻ കഴിഞ്ഞ ബുദ്ധവിഹാരങ്ങളുടേയും അവിടെ തപശ്ചര്യയിൽ കഴിയുന്ന ലാമമാരുടേയും സ്വഭാവം,ആചാരമര്യാദ മുതലായവ

* നെയ് ചേരാത്ത ഉണക്കറൊട്ടി.

യെക്കുറിച്ച് സ്വാമിജി ഞങ്ങളോട് വിസ്തരിച്ചു പറഞ്ഞു. അവരുടേയും ഹിന്ദുസന്ന്യാസിമാരുടേയും അനുഷ്ഠാനക്രമങ്ങൾ തമ്മിൽ വളരെ സാമ്യമുണ്ടെന്ന് ശ്രീ സ്വാമിജി പറഞ്ഞു. "പക്ഷെ ഒരു വ്യത്യാസമുണ്ട്. മിക്ക ലാമമാരും മാംസം ഭക്ഷിക്കുന്നവരാണ്" എന്നുകൂടി പറഞ്ഞപ്പോൾ ഞാൻ ചോദിച്ചു: അഹിംസാമൂർത്തിയായ ശ്രീ ബുദ്ധദേവൻെറ പരമ്പരയിൽപ്പെട്ട ഭിക്ഷുക്കൾ മാംസഭുക്കുകളാണോ എന്ന്. "അതല്ലാതെ മറെറാന്നുമിവിടെ കിട്ടുകയില്ലല്ലോ" എന്നായിരുന്നു സ്വാമിജിയുടെ മറുപടി. പിന്നീട്, അഹിംസാധർമ്മത്തിൻെറ ഉത്സർഗ്ഗാപവാദവിധികളെ ചൂണ്ടിക്കാണിച്ചുകൊണ്ട് അഹിംസയുടെ അന്തരാർത്ഥം സ്വാമിജി ഞങ്ങൾക്കു വെളിപ്പെടുത്തിത്തന്നു. അതിങ്ങനെയായിരുന്നു. "സർവ്വവും ബ്രഹ്മസ്വരൂപമാണെന്ന് സാക്ഷാത്കരിച്ചിട്ടുള്ള ഒരു ജീവന്മുക്തനുമാത്രമേ അഹിംസാധർമ്മത്തിൻെറ പാരമ്യത്തിൽ എത്താൻ കഴിയുകയുള്ളു. ഉത്പത്തിനാശരഹിതവും ഏകവും പൂർണ്ണവുമായ പരബ്രഹ്മത്തെ സ്വസ്വരൂപത്തിൽ സമീക്ഷിക്കുന്നവനാണല്ലോ ജീവന്മുക്തമഹാത്മാവ്. അദ്ദേഹത്തിന് തന്നിൽനിന്നു ഭിന്നമായി മറെറാന്നിനെ കാണാൻ കഴിയാത്തതിനാൽ ഹന്താവെന്നോ ഹന്തവ്യനെന്നോ ഉള്ള ഭേദബുദ്ധിയുണ്ടാകുന്നതല്ല.

"യസ്യ നാഹംകൃതോ ഭാവോ ബുദ്ധിര്യസ്യ ന ലിപ്യതേ
ഹത്വാപി സ ഇമാൻ ലോകാൻ ന ഹന്തി ന നിബ—
ദ്ധ്യതേ"

എന്ന ഭഗവദ്വചനത്തിൻെറ അർത്ഥവും ഇതുതന്നെയാണ്." ഇങ്ങനെ ആ വിഷയം അവസാനിപ്പിച്ചപ്പോൾ

ഹിമഗിരിപര്യടനത്തിൽ സ്വാമിജിക്കനുഭവപ്പെട്ട വിശേഷസംഭവങ്ങളെക്കുറിച്ച് ഞാൻ അദ്ദേഹത്തോടു ചോദിച്ചു. ''അതെല്ലാം ഹിമഗിരിവിഹാരത്തിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ അതു വായിച്ചിട്ടില്ലേ?'' എന്നായിരുന്നു അതിനുള്ളഉത്തരം 3-ാം ഭാഗംമാത്രം വായിച്ചിട്ടുണ്ടെന്നു ഞാൻ മറുപടിപറഞ്ഞു. മൂന്നുഭാഗവും ചേർത്തു ഒരു പുസ്തകമാക്കി പ്രസിദ്ധപ്പെടുത്തുവാൻ ശ്രീ. കൊല്ലങ്കോട്ടുഗോപാലൻനായർ ഒരുങ്ങുന്നുണ്ടെന്നും ഉടനേ അച്ചടിച്ചുകഴിയുമെന്നും സ്വാമിജി വെളിപ്പെടുത്തി. എങ്കിലും ഹിമഗിരിവിഹാരരൂപത്തിലുള്ള ആ കഠിനതപസ്യയുടെ ചില വിശേഷരൂപങ്ങൾ സ്വാമിജിയുടെ മുഖത്തുനിന്നുതന്നെ കേട്ടപ്പോൾ ഞങ്ങൾ അത്ഭുതപ്പെട്ടുപോയി. ഹിമഗിരിവിഹാരത്തിൽക്കൂടിവ്യക്തമാകുന്നതു്. ശ്രീ തപോവനസ്വാമികളുടെ ദേഹാഭിമാനരാഹിത്യവും ബ്രഹ്മാനുഭവദാർഢ്യവുമാണു്. ഒരിക്കൽ ഗോമുഖത്തിലേക്കു പോകുമ്പോൾ, വളരെ കരടികൾ അടുത്തുവന്നുവെന്നു പറഞ്ഞു. അതു കേട്ടു ഞാൻ പെട്ടെന്നു ചോദിച്ചുപോയി, അവിടത്തേക്കു ഭയമുണ്ടായില്ലയോ എന്നു്. ''അവയും ബ്രഹ്മസ്വരൂപത്തിലല്ലേ പ്രകാശിക്കുന്നതു്?'' അദ്ദേഹം ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു.

1 ''ദ്വിതീയാദ്വൈഭയം'', 2 ''തത്രകോമോഹഃ കശ്ശോകഃ ഏകത്വമനുപശ്യതഃ'' 3 ''അഭയം വൈ ജനക, പ്രാപ്തോസി''

---

1 രണ്ടെന്ന ബോധത്തിലാണു് ഭയം.

2 എല്ലാം ഒന്നെന്നു് കാണുന്നവനു് അവിടെ എന്തു മോഹമാണു്? എന്തു ശോകമാണു്?

3 അല്ലയോ ജനക, അങ്ങു് അഭയത്തെ പ്രാപിച്ചു.

എന്ന തുടങ്ങിയുള്ള ഉപനിഷന്മന്ത്രങ്ങളുടെ ശരിയായ പൊരുളം സ്വാമിജിയുടെ ആ ഉത്തരത്തിൽനിന്ന് ഞങ്ങൾക്ക് നല്ലതുപോലെ ഗ്രഹിക്കാൻ കഴിഞ്ഞു. അതിനുശേഷം ഞാനും സ്വാമിജിയും കൂടി ചില പ്രശ്നോത്തരങ്ങൾ നടത്തി. അവയുടെ ചുരുക്കം അടിയിൽ ചേർക്കുന്നു.

ഞാൻ—ശ്രീ സ്വാമിജി, ഈ ഹിമാലയം തപസ്വികളായ മഹാത്മാക്കളുടെ നിവാസഭൂമിയാണല്ലോ. ഇവിടെയുള്ള ഗിരിഗഹ്വരങ്ങളിലും മന്ദിരപ്രാന്തങ്ങളിലും ബാഹ്യബോധമില്ലാതെ സമാധിയിൽത്തന്നെ വിജയിച്ചരുളുന്ന ചിരംജീവികളായ മഹർഷീശ്വരന്മാരുണ്ടെന്നു കേട്ടിട്ടുണ്ട്. അങ്ങനെയുള്ള മഹാത്മാക്കളിൽ ആരെയെങ്കിലും അവിടുന്നു കണ്ടിട്ടുണ്ടോ?

ശ്രീ സ്വാമിജി — കണ്ടിട്ടില്ല. ബാഹ്യബോധമില്ലാതെസമാഹിതചിത്തവൃത്തിയായി വളരെക്കാലംജീവിച്ചിരിക്കുവാനു ഇന്നൊരാൾക്ക് സാധിക്കുമെന്നു എനിക്ക് അഭിപ്രായമില്ല.

ഞാൻ—വസിഷ്ഠവിശ്വാമിത്രാദി മഹർഷീശ്വരന്മാർ വളരെ വർഷങ്ങൾ ബാഹ്യപ്രജ്ഞ കൂടാതെ നിശ്ചേഷ്ടകാഷ്ഠങ്ങൾപോലെ തപസ്സിൽ മുഴുകിയിരുന്നുവെന്നു് പുരാണാദികളിൽ വർണ്ണിച്ചിട്ടുണ്ടല്ലോ.

ശ്രീ സ്വാമിജി—അങ്ങനെയുള്ള വർണ്ണനകൾ തപസ്സിൻെറ മഹാത്മ്യത്തെ പ്രകീർത്തിക്കുന്ന അർത്ഥവാദങ്ങളാകുന്നുവെന്നാണ് ഞാൻ വിചാരിക്കുന്നതു്. എന്തെന്നാൽ, മനുഷ്യശരീരം പ്രകൃതിനിയമങ്ങൾക്ക് വിധേയമായേ നിലനില്ക്കുകയുള്ളു. ആ നിയമങ്ങളെ ലംഘിക്കുന്നപക്ഷം

ശരീരം പെട്ടെന്ന് നശിച്ചുപോകും. ഈ സ്ഥൂലശരീരം അന്നമയകോശമാണല്ലോ. അന്നം ലഭിച്ചില്ലെങ്കിൽ, ശരീരത്തെ നിലനിർത്തുന്ന ധാതുക്കൾ നശിച്ച് രോഗം പിടിപെട്ട് ഇതു് വികൃതമായി പതിച്ചുപോകും. സത്യാഗ്രഹകാലത്തു് അനശനംകൊണ്ട് മരിച്ചിട്ടുള്ളവരുടെ കഥ നമുക്ക് ഓർമ്മയുണ്ടല്ലോ.

ഞാൻ—കല്പങ്ങൾ സേവിച്ച് ധാതുക്കൾക്ക് ബലവും പുഷ്ടിയും വർദ്ധിപ്പിച്ച ശരീരത്തെ അനശ്വരമാക്കാമെന്നു ചില ശാസ്ത്രങ്ങൾ അനുശാസിക്കുന്നുണ്ടല്ലോ.

ശ്രീസ്വാമിജി—ചില തന്ത്രഗ്രന്ഥങ്ങളിൽ അങ്ങനെ കാണുന്നുണ്ട്. ചില മനുഷ്യർ അതിലെ വിധിയനുസരിച്ച് പല ഔഷധങ്ങളും സേവിച്ച് മരിക്കയില്ലെന്നു പൊതുജനങ്ങളെ ധരിപ്പിച്ചതായിട്ടും അറിയാം പക്ഷേ, അങ്ങനെയുള്ളവരും മരിച്ചുപോയി. അഥവാ, അങ്ങനെയുള്ളആരെങ്കിലും ലോകത്തിൽ എവിടെയെങ്കിലും ഇന്നു ജീവിച്ചിരിപ്പുണ്ടെങ്കിൽ,അവരെ കണ്ടുപിടിച്ച് അവരുടെ ഫോട്ടോ എടുത്തു് പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതിനു നമ്മുടെ പത്രപ്രതിനിധികൾ മടിക്കുമോ? ഇതുപോലുള്ള പല അന്ധവിശ്വാസങ്ങളും സാധാരണജനങ്ങളുടെയിടയിൽ ഇന്നും നിലനില്ക്കുന്നുണ്ട്.

ഞാൻ—നിർവ്വികല്പസമാധിയിൽ ബാഹ്യബോധമില്ലാതെ അധികനാൾ കഴിഞ്ഞുകൂടാൻ സാധിക്കുമെന്നു ചില ഹഠയോഗികൾ പറഞ്ഞുകേട്ടിട്ടുണ്ടല്ലോ.

ശ്രീ സ്വാമിജി—ഹഠയോഗംകൊണ്ട് പ്രാണനെ നിരോധിച്ച് കുറച്ചുകാലം ജീവിച്ചിരിക്കാമെന്ന് ചില

ഹഠയോഗികരം പറയുകയും അനുഭവപ്പെടുത്തുകയും ചെയ്യാറുണ്ട്. എന്നാൽ, അവരുടെ സമാധി ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള നിർവ്വികൽപ്പ സമാധിയല്ല. വളരെനാളത്തെ പരിശീലനംകൊണ്ടു പ്രാണസംയമന സിദ്ധിനേടി ക്ലിപ്തമായ ഒരു കാലയളവുവരെ പ്രാണനെ നിരോധിക്കാനുള്ള ഒരു കഴിവാണ് അതു്. അങ്ങനെ പ്രാണനിരോധനസിദ്ധി പ്രദർശിപ്പിച്ചിട്ടുള്ള പല യോഗികളും യോഗഭ്രഷ്ടന്മാരായി പിൽക്കാലത്തു് അധഃപതിച്ചിട്ടുള്ളതായും അറിയാം. പ്രാണനിരോധനം ചെയ്തു് വെള്ളത്തിലധികസമയം മുങ്ങിക്കിടക്കുന്ന മുക്കുവക്കുട്ടികളെകണ്ടിട്ടില്ലേ? അത്രയുംസമയം പ്രാണനിരോധനംചെയ്യുന്നുകൊണ്ടു്, അവരും സമാഹിതന്മാരായ യോഗികളുടെ കൂട്ടത്തിൽ ഗണിക്കപ്പെടേണ്ടവരാണോ?

ഞാൻ—ആധുനികന്മാരായ ചില മഹാത്മാക്കരം ആറുമാസംവരെ ഒന്നും അറിയാതെനിർവ്വികൽപ്പസമാധിയിൽ കഴിഞ്ഞുവെന്നു് ആ മഹാത്മാക്കളുടെ ജീവചരിത്രങ്ങളിൽ കാണുന്നുണ്ടല്ലോ.

ശ്രീ സ്വാമിജി–പല മഹാത്മാക്കളുടേയും ജീവചരിത്രം വിരചിച്ച പണ്ഡിതന്മാർ ആ മഹാത്മാക്കളുടെ യഥാർത്ഥസ്ഥിതി വേണ്ടതുപോലെ ഗ്രഹിക്കുവാൻ കഴിവുള്ളവരല്ലെന്നുവരാം. ചിലർ ഗുരുക്കന്മാരുടെ മാഹാത്മ്യം ലോകത്തിൽ പ്രചരിപ്പിക്കുന്നതിനുവേണ്ടി ആ ഗുരുക്കന്മാക്കില്ലാത്ത സിദ്ധികരംപലതും അവരുടെ തലയിൽആരോപിച്ചു് അവരുടെ ജീവചരിത്രം വികൃതമാക്കിയെന്നും വരാം. സമാധിയെന്നും മററും പറഞ്ഞാൽ സാധാരണ

മനുഷ്യർക്ക് ഒന്നും മനസ്സിലാവുകയില്ലല്ലോ. അങ്ങനെയുള്ള കൂട്ടർ, ഒരു മഹാൻ നിർവ്വികല്പസമാധിയിൽ ആറുമാസം ഇരുന്നുവെന്നു കേൾക്കുമ്പോൾ അത്ഭുതപ്പെടാതിരിക്കുമോ? ഈശ്വരനെന്നോ, അവതാരപുരുഷനെന്നോ, സിദ്ധനെന്നോ പറഞ്ഞ് അദ്ദേഹത്തെ വാനോളം വാഴ്ത്താതിരിക്കുമോ പക്ഷേ, സത്സംഗംകൊണ്ടും ശാസ്ത്രജ്ഞാനംകൊണ്ടും അഭ്യാസംകൊണ്ടും സമാധിസിദ്ധിച്ചിട്ടുള്ള മഹാത്മാക്കൾ ഇങ്ങനെയുള്ള ചരിത്രകഥനങ്ങളിൽ ശ്രദ്ധിക്കാറില്ല. ആറുമാസമോ, നൂറു വർഷമോ സമാധിയിലിരുന്നുവെന്നു കേട്ടാൽപോലും ഒരു ബ്രഹ്മനിഷ്ഠനു് ഒരത്ഭുതവും തോന്നുകയില്ലല്ലോ

ഞാൻ—അവിടുന്നരുളിച്ചെയ്തതു് വളരെ ശരിയാണു്. ഹിമാലയത്തിൽ വിശ്രമിക്കുന്ന കേരളീയനായ ഒരു മഹാത്മാവിനെക്കുറിച്ചു ഇതുപോലെ ഒരു കഥ അടുത്തകാലത്തു ഞാനും കേട്ടിരുന്നു ഉന്നതബിരുദധാരിയും പണ്ഡിതനുമായ ഒരു സാധുമഹാത്മാവാണ് അക്കഥ എന്നോടു പറഞ്ഞതു്. "ആ കേരളീയമഹാത്മാവു് ഹിമാലയത്തിൽ ഉള്ള ഒരു ഗുഹയിൽ നിർവ്വികല്പസമാധിയിൽ കഴിയുകയാണു്. ഒന്നോ രണ്ടോ ആഴ്ച കൂടുമ്പോൾ വല്ലവരും നിർബ്ബന്ധിച്ചുകൊടുക്കുന്ന ഭിക്ഷാന്നം ചിലപ്പോൾ കഴിച്ചെന്നു വരും. ചിലപ്പോൾ അതും ഇല്ല.,, ഇതായിരുന്നു അക്കഥ. എന്നാൽ കൊല്ലവർഷം 1112—ൽ ആണെന്നു തോന്നുന്നു ആ മഹാത്മാവു കേരളത്തിൽ വന്നപ്പോൾ കുറച്ചുദിവസം അദ്ദേഹവുമായി അടുത്തു പരിചയിക്കുവാനുള്ള അവസരം എനിക്കുകിട്ടി. സംഭാഷണത്തിനിടയിൽ ഞാൻ കേട്ട "നിർവ്വികല്പസമാധിയെ,, സംബന്ധിച്ചു് അദ്ദേഹ

ത്തോട ചോദിച്ചു. അതുകേട്ട് പൊട്ടിച്ചിരിച്ചുകൊണ്ട ദ്ദേഹം പറഞ്ഞതു്, "ഇതൊരു വലിയ തമാശയാണല്ലോ" എന്നായിരുന്നു. ''ഞാൻസവികല്പഭാവത്തിൽതന്നെയാണ് കഴിഞ്ഞുകൂടുന്നതു്. ഒരു ഗുഹയിലിരുന്നു ഈശ്വരഭജനം നടത്തുന്നതു് സുഖമായിട്ട് എനിക്കു തോന്നുന്നതുകൊണ്ടാണ് ഞാൻ ഇന്നുംഅവിടെ വിശ്രമിക്കുന്നതു് ദീർഘമായ നിർവ്വികല്പകാവസ്ഥയിൽഞാൻ ഒരിക്കലും ഇരുന്നിട്ടില്ല' എന്നുകൂടി അദ്ദേഹം തുടർന്നു പറഞ്ഞു

ശ്രീ സ്വാമിജി—ഒരു മഹാത്മാവായതുകൊണ്ടാണ് അദ്ദേഹം അങ്ങിനെ പറഞ്ഞതു്.

ഞാൻ—ചില ഗുരുക്കന്മാർ സ്വശിഷ്യന്മാർക്ക് പെട്ടെന്നു് സമാധികൊടുക്കാറുണ്ടെന്നു് കേൾക്കുന്നു.

ശ്രീ സ്വാമിജി-സൂത്രശാലികളായ ചിലർ വല്ല മാസ്മരവിദ്യകൊണ്ടും മറ്റും ദുർബ്ബലഹൃദയന്മാരായ ചില ഭക്തന്മാരുടെ മനസ്സ് മയക്കിയെന്നുവരാം. ആ മയക്കം സമാധിയാണെന്നു് വിചാരശീലമില്ലാത്ത മനുഷ്യർ ധരിച്ചുപോകുന്നതിൽ അത്ഭുതമില്ലല്ലോ, സമാധി കൊടുക്കുകയും വാങ്ങുകയും ചെയ്യാവുന്ന ഒരു സാധനം അല്ല. ധാരണാധ്യാനാദികൾകൊണ്ടുണ്ടാകുന്ന മനസ്സിന്റെ ഏകാഗ്രതാപരിണാമമാണ് അതു്. ചിരകാലം നിരന്തരമഭ്യസിച്ചെങ്കിൽ മാത്രമേ അതു് സിദ്ധിക്കുകയുള്ളു. ആരെങ്കിലും ചെവിയിൽ വല്ല മന്ത്രവും ഉപദേശിച്ചതുകൊണ്ടോ തലയിൽ കൈവച്ച്, അനുഗ്രഹിച്ചതുകൊണ്ടോ മാത്രം ഒരാൾക്ക് സമാധി ഉണ്ടാകുന്നതല്ല.

ഞാൻ—സമാധി പരമപുരുഷാർത്ഥമാണെന്നത്രെ ഇന്നുപലരും ധരിച്ചിരിക്കുന്നത്.

ശ്രീസ്വാമിജി -ആത്മദർശനത്തിനുള്ള ഒരു ഉപായമെന്നനിലയിൽ മാത്രമേ സമാധിയെ വേദാന്തശാസ്ത്രം അംഗീകരിച്ചിട്ടുള്ളൂ. ഉപേയം ആത്മദർശനമാണ്. എന്നാൽ, ഉപായത്തെ ഉപേയമെന്ന് ഇന്നു പലരും തെററി ധരിച്ചിരിക്കുകയാണ്. സത്സംഗമില്ലാത്തതുകൊണ്ടാണ് അങ്ങനെ തെററിദ്ധരിച്ചുപോകുന്നത്. ഒരു മനുഷ്യന് ഹഠയോഗം, ലയയോഗം മുതലായവകൊണ്ട് പ്രാണവ്യാപാരത്തേയോ. മനോവ്യാപാരത്തെയോ നിയന്ത്രിച്ച് കുറേസമയം ഈ ലോകത്തെ വിസ്മരിക്കുവാൻ സാധിച്ചേക്കാം, പക്ഷേ, വിസ്മൃതിരൂപമായ ആ സമാധിയിൽ നിന്നു വിരമിക്കുമ്പോൾ, ആ യോഗിക്ക് ഈ ലോകവും വ്യവഹാരങ്ങളും പഴയതുപോലെ സത്യമായിത്തോന്നും. പ്രാപഞ്ചികദുഃഖം അയാളെ വിട്ടുപിരിയുകയുമില്ല, അതിനാൽ, പ്രപഞ്ചവിസ്മൃതിരൂപത്തിലുള്ള വെറും സമാധികൊണ്ട് ഒരു മുമുക്ഷു തൃപ്തനാകുന്നില്ല. അപ്രകാരമുള്ള സമാധിയെ സുഷുപ്തി സമാനമായ ഒരവസ്ഥയായിട്ടു മാത്രമേ, സാധുമഹാത്മാക്കൾ പരിഗണിക്കുകയുമുള്ളൂ.

ഞാൻ—സമാധിയും സുഷുപ്തിയും ഒരുപോലെയാണോ?

ശ്രീസ്വാമിജി- പ്രപഞ്ചബോധമില്ലാത്തതിനാൽ, ആ അവസ്ഥകൾക്കുതമ്മിൽ സാമ്യമുണ്ട്.

ഞാൻ—സുഷുപ്തിക്കുശേഷം, "ഇതുവരെയും താനൊന്നുമറിയാതെ ഉറങ്ങുകയായിരുന്നു" എന്നുള്ള സ്മരണ

ഓരോ വ്യക്തിക്കുമുണ്ടാകുന്നു. എന്നാൽ, സമാധിക്കുശേഷമുണ്ടാകുന്ന സ്മരണ, "ഞാൻ ഇതുവരെയും സമാഹിതനായിരുന്നു" എന്നാണല്ലോ. അതിനാൽ, സുഷുപ്തിയിൽ അജ്ഞാനവും സമാധിയിൽ ജ്ഞാനവുമുണ്ടെന്നു് ഊഹിക്കാം. ആ ഊഹം ശരിയാണെങ്കിൽ, സുഷുപ്തിക്കും സമാധിക്കും സാമ്യമുണ്ടെന്നു പറയാമോ?

ശ്രീസ്വാമിജി-ആ നിലയിൽ സാമ്യമുണ്ടെന്നു പറയുവാൻ പാടില്ല. സുഷുപ്തിയിൽ, ചിത്തവൃത്തി അവിദ്യയിൽ ലയിച്ചിരിക്കുകയാണു്. സമാധിയിൽ ആ വൃത്തി നിരോധിക്കപ്പെട്ടിരിക്കുകയാണല്ലോ. അതുകൊണ്ടു്, സുഷുപ്തിയിൽ മനസ്സില്ലെന്നും സമാധിയിൽ മനസ്സുണ്ടെന്നും പറയപ്പെടുന്നു. എന്നാൽ, ജ്ഞാനപൂർവ്വകമല്ലാത്ത നിരോധസമാധിക്കും സുഷുപ്തിക്കും തമ്മിൽ ഫലത്തിൽ ഒരു വ്യത്യാസവുമില്ല. രണ്ടിന്റെയും ഫലം പ്രപഞ്ചവിസ്മൃതിയാണു്.

ഞാൻ - സമാധിയുടെ സ്വരൂപം പ്രപഞ്ചവിസ്മൃതിയാണെന്നു് ചില ആചാര്യന്മാർ ഉപദേശിക്കാറുണ്ടു്.

ശ്രീ സ്വാമിജി-ആരുടേയും ഉപദേശമില്ലാതെതന്നെ സുഷുപ്തിമൂർച്ഛാദികളിൽ അങ്ങനെയുള്ള സമാധി സംഭവിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നതു്, അതാണു് പരമപുരുഷാർത്ഥമെങ്കിൽ, എല്ലാവരും സുഷുപ്ത്യാദ്യവസ്ഥകളിൽ ശാസ്ത്രചിന്തയോ, ഗുരൂപദേശമോ കൂടാതെ, തന്നിമിത്തം മുക്തന്മാരാകേണ്ടതാണു്. പക്ഷേ, സുപ്തോത്ഥിതന്മാരാരും അതു് സമ്മതിക്കുന്നില്ല.

ഞാൻ - വേദാന്തികളും സമാധിയഭ്യസിക്കാറുണ്ടല്ലോ?

ശ്രീ സ്വാമിജി-പ്രപഞ്ചവിസ്മരണത്തിനുവേണ്ടിയല്ല; പ്രപഞ്ചം മിഥ്യയാണെന്നും ആത്മാവു് സത്യമാണെന്നുമുള്ള ദൃഢനിശ്ചയമുണ്ടാകുന്നതിനുവേണ്ടിയാണ് വേദാന്തികൾ സമാധി പരിശീലിക്കുന്നതു്.

ഞാൻ-സമാധികൊണ്ടു് അതു് എങ്ങിനെയാണു് ഉണ്ടാകുന്നതു്?

ശ്രീ സ്വാമിജി-ചിത്തത്തിൽ യാതൊരുവിധത്തിലുമുള്ള വൃത്തിയും-വിചാരങ്ങളും-ഇല്ലാതിരിക്കുന്ന സമാധിയിൽ ഏകവും അദ്വിതീയവുമായ ആത്മസ്വരൂപം പ്രതിബന്ധമില്ലാതെ പൂർണ്ണമായി പ്രകാശിക്കും. അപ്പോൾ, സമാഹിതനായ വേദാന്തിക്കു് ആത്മാവു് തന്റെ സ്വരൂപമായിട്ടാണു് അനുഭവപ്പെടുക. ആ അവസ്ഥയിൽ പ്രപഞ്ചാനുഭവം ലേശവുമില്ലതാനും. വ്യുത്ഥാനദശയിൽ എത്തുമ്പോൾ, സമാധിയിൽ അനുഭവപ്പെട്ട ആത്മസ്വരൂപത്തെ സ്മരിച്ചു് ആ ആത്മാവിന്റെ സത്യസ്വരൂപവും പ്രപഞ്ചത്തിന്റെ മിഥ്യാസ്വരൂപവും നിശ്ചയിക്കുന്നു. ഇങ്ങനെ സമാധിപരിശീലനംകൊണ്ടു് പ്രപഞ്ചമിഥ്യാത്വവും ആത്മസത്യത്വവും വേദാന്തിക്കു് നിശ്ചയിക്കാം. അതിനാൽ, ആത്മജ്ഞാനത്തിനുള്ള സാധനങ്ങളിലൊന്നായിട്ടാണു് സമാധി അംഗീകരിക്കപ്പെടുന്നതു്.

ഞാൻ - ആസനപ്രാണായാമാദി സാധനകൾകൊണ്ടാണോ വേദാന്തികളും സമാധി പരിശീലിക്കുന്നതു്?

ശ്രീസ്വാമിജി—അങ്ങനെ പരിശീലിക്കുന്നവരും കണ്ടേക്കാം. എന്നാൽ, ശാങ്കരസമ്പ്രദായാവലംബികളായ പരമഹംസസാധുക്കൾ മുഖ്യമായും ശ്രവണാദിസാധനകൾകൊണ്ടാണ് സമാധിയഭ്യസിക്കുന്നത്. ഗുരുമുഖത്തുനിന്ന് "തത്ത്വമസ്യാദി' മഹാവാക്യങ്ങൾ ശ്രവിച്ച് മനനംകൊണ്ട് ആത്മനിശ്ചയംവരുത്തി ചിത്തവൃത്തിയെആത്മാകാരമാക്കിത്തീർക്കുകയെന്നതാണ് സമാധിപരിശീലനത്തിന്റെ ക്രമം.

ഞാൻ—അത് നിദിദ്ധ്യാസനമല്ലേ?

ശ്രീ സ്വാമിജി—യോഗപരിഭാഷയിലെ സമാധിശബ്ദവും വേദാന്തപരിഭാഷയിലെ നിദിദ്ധ്യാസനശബ്ദവും ഒരേ അർത്ഥത്തെ കുറിക്കുന്നുവെന്നതാണ് പരമാർത്ഥം. വേദാന്തസമ്പ്രദായത്തിൽ ലയമെന്നും ബാധയെന്നും സമാധി രണ്ടുവിധത്തിൽ വിഭജിക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മത്തിൽനിന്ന് ഉണ്ടാകുന്ന പ്രപഞ്ചത്തിന്റെ സൃഷ്ടിക്രമത്തെ വിപരീതമായി ചിന്തിച്ച് കാര്യത്തെയെല്ലാം കാരണത്തിൽ ലയിപ്പിച്ച് സർവ്വകാരണകാരണമായ ബ്രഹ്മത്തെ സ്വസ്വരൂപമായി ധ്യാനിക്കുന്നതാണ് ലയസമാധി

ഞാൻ—ആ സമാധിയിൽ അവിദ്യ നശിക്കുന്നതെങ്ങനെയാണ്?

ശ്രീസ്വാമജി— ലയസമാധിയിൽ മഹാവാക്യാർത്ഥജ്ഞാനമില്ലാത്തതിനാൽ, അവിദ്യ നശിക്കുന്നില്ല. അത് സുഷുപ്തിയിലെപ്പോലെ ബീജരൂപത്തിൽഅവശേഷിക്കുന്നു. അതിനാൽ, ലയസമാധിക്ക് സബീജസമാധിയെന്നുകൂടി പേരുണ്ട്. എന്നാൽ ബാധപൂർവ്വകമായ

സമാധിയിൽ ആദ്യം അവിദ്യയാണ് നശിക്കുന്നത്, ഗുരുമുഖത്തിൽനിന്ന് ശ്രവിക്കപ്പെടുന്ന "തത്ത്വമസി" മഹാവാക്യത്തിന്റെ അർത്ഥത്തെ മനനംചെയ്യുമ്പോൾ "അഹം ബ്രഹ്മാസ്മി" എന്നുള്ള പ്രത്യഭിജ്ഞ ഉത്തമാധികാരിയായ ശ്രോതാവിനുണ്ടാകുന്നു. ആ പ്രത്യഭിജ്ഞോദയത്തിൽ തന്നെ അജ്ഞാനം നശിക്കും.

ഞാൻ-അങ്ങനെയുള്ള പ്രത്യഭിജ്ഞയുണ്ടായാൽ, പ്രപഞ്ചപ്രതീതിയുണ്ടാകുമോ?

ശ്രീ സ്വാമിജി-ഉണ്ടാകും; എന്നാൽ, ആ പ്രതീതി ബാധിതരൂപത്തിലാണ് വിളങ്ങുന്നതെന്നുള്ള വസ്തുത മുമ്പു പറഞ്ഞിട്ടുള്ളതാണല്ലോ,

ഞാൻ-"ഞാൻ ബ്രഹ്മമാണ്," എന്ന് ബോധിച്ചാലും, ഇടയ്ക്കിടെ ദേഹാത്മബുദ്ധി ഉണ്ടാകാറുണ്ടല്ലോ.

ശ്രീ സ്വാമിജി – നിരന്തരമുള്ള സമാധിപരിശീലനംകൊണ്ട് അതും മാറും.

ഞാൻ—അതെങ്ങനെ സാധിക്കും?

ശ്രീ സ്വാമിജി-ശ്രവണാദികളാൽ ബോധിക്കപ്പെട്ട ബ്രഹ്മസ്വരൂപത്തിൽ തദാകാരത്തിലുള്ള ചിത്തവൃത്തിയുടെ പരിണാമമാണ് സമാധിയെന്നു പറയപ്പെടുന്നത്. ഇതു് സവികല്പകമെന്നും നിർവ്വികല്പകമെന്നും രണ്ടുവിധത്തിലുണ്ട്. വികല്പഭാവത്തോട്-വിശേഷഭാവത്തോട് കൂടിയ ബ്രഹ്മവസ്തുവിലുള്ള ചിത്തവൃത്തിപ്രവാഹത്തിന് സവികല്പകസമാധിയെന്നും, നിർവിശേഷമായ ബ്രഹ്മത്തിലുള്ള ചിത്തവൃത്തിപ്രവാഹത്തിന് നിർവികല്പകസമാധിയെന്നും പറയാം. ഇവയിൽ സവികല്പകസമാധിതന്നെ ദൃശ്യാനുവിദ്ധമെന്നും ശബ്ദാനുവിദ്ധ

മെന്നും രണ്ടു തരത്തിൽ ഉണ്ട്. വേദാന്തവിചാരംകൊണ്ട് ''ഞാൻ ദ്രഷ്ടാവാകുന്നു'' എന്നുള്ള ചിത്തവൃത്തിയുടെ പരിണാമമാണ് ദൃശ്യാനുവിദ്ധസമാധിയെന്നു പറയപ്പെടുന്നത്. സുഖം, ഔദാര്യം, വൈരാഗ്യം മുതലായശാന്തവൃത്തികളും കാമം, ക്രോധം, ലോഭം തുടങ്ങിയ ഘോരവൃത്തികളും മോഹം ഭ്രമം മുതലായ മൂഢവൃത്തികളും ഹൃദയത്തിൽ സ്ഫുരിച്ചാലും, അവയെല്ലാം അന്തഃകരണധർമ്മങ്ങളാണെന്നും താൻ അവയെ കാണുന്ന ദ്രഷ്ടാവു മാത്രമാണെന്നും വിവേചിച്ച് അറിയണം. ആ വിവേകംകൊണ്ട്, ഞാൻ അവസ്ഥാത്രയത്തിലും അനുഭവപ്പെടുന്ന വിഷയങ്ങളുടെയെല്ലാം സാക്ഷിയാണെന്നുള്ള ചിത്തവൃത്തി ദൃഢമാകും. അതാണ് ദൃശ്യാനുവിദ്ധസമാധി, ദൃശ്യത്തോടുചേർന്നിരിക്കുന്നതുകൊണ്ടാണ് ഈ പേരു സിദ്ധിച്ചതു്.

ഈ ദൃശ്യാനുവിദ്ധസമാധിയിൽ അനുഭവപ്പെട്ട അവസ്ഥാത്രയസാക്ഷിയായ ''ഞാൻ'', വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെടുന്ന സച്ചിദാനന്ദസ്വരൂപമായ ബ്രഹ്മമാണെന്നു നിശ്ചയിച്ച് ''അഹംബ്രഹ്മാസ്മി'' എന്ന് നിരന്തരം ധ്യാനിക്കുകയാണ് ശബ്ദാനുവിദ്ധസമാധിയുടെ സ്വരൂപം. ''അഹംബ്രഹ്മാസ്മി''യെന്നശബ്ദത്തോടുകൂടിയുള്ള സമാധിയായതുകൊണ്ടാണ് ഇതിന് ശബ്ദാനുവിദ്ധമെന്ന പേരു സിദ്ധിച്ചതു്. ''അഹംബ്രഹ്മാസ്മി''എന്ന മഹാവാക്യത്തെ അർത്ഥവിചാരപൂർവ്വം നിരന്തരം ധ്യാനിച്ച് അഭ്യാസദാർഢ്യം സിദ്ധിച്ചാൽ ആ മഹാവാക്യത്തെ സ്മരിക്കാതെതന്നെ ബ്രഹ്മാകാരമായവൃത്തിപ്രവാഹം അന്തഃകരണത്തിൽ തുടർന്നു നിലകൊള്ളും, അപ്പോഴം

സവികൽപസമാധി പരിപക്വമായിരുന്നു് നിശ്ചയിക്കാവുന്നതാണു്.

ഞാൻ—വേദങ്ങളിൽനിന്നു് ഇന്ദ്രാദിദേവതകളെ അറിയുന്നതുപോലുള്ള പരോക്ഷജ്ഞാനമല്ലേ ഈ സമാധിയിൽ നിന്നു് ബ്രഹ്മത്തെക്കുറിച്ചുണ്ടാകുക?

ശ്രീസ്വാമിജി—അല്ല; ഈ സമാധിയിൽ നിന്നു് ബ്രഹ്മത്തിന്റെ അപരോക്ഷജ്ഞാനംതന്നെയുണ്ടാകുന്നു. എന്തെന്നാൽ, ബ്രഹ്മത്തെ ആത്മസ്വരൂപത്തിലാണറിയുന്നതു്. അതിനാൽ, ഈ ജ്ഞാനമൊരിക്കലും പരോക്ഷമാകുന്നതല്ല,

ഞാൻ-"ഞാൻ ദേഹമാണ്" എന്നുള്ള ബുദ്ധി ഉണ്ടാകുമ്പോഴം "ഞാൻ ബ്രഹ്മമാണ് എന്നുള്ളബുദ്ധി ബാധിക്കപ്പെടുകയില്ലേ?

ശ്രീ സ്വാമിജി—"ഞാൻ ദേഹമാണെന്നുള്ള ബുദ്ധി" ഭ്രമംകൊണ്ടുണ്ടായതാണ്. അതിനാൽ,അതു് അവിദ്യാവൃത്തിയാകുന്നു."ഞാൻബ്രഹ്മമാണെന്നുള്ള ബുദ്ധി''വേദാന്തവിചാരംകൊണ്ടുണ്ടായതാണ്. അതിനാൽ,അതുവിദ്യാവൃത്തിയാകുന്നു. വിചാരജന്യമായ ജ്ഞായം ഭ്രമജ്ഞാനത്തെ നശിപ്പിക്കുന്നു. എന്നാൽ, ഭ്രമജ്ഞാനത്തിനു വിചാരജന്യമായ ജ്ഞാനത്തെ നശിപ്പിക്കുവാൻ സാധിക്കുന്നതല്ല. അതുകൊണ്ടു്, ഞാൻ ബ്രഹ്മമാണെന്നുള്ള ബുദ്ധി ദേഹാത്മബുദ്ധിയെ നശിപ്പിക്കുന്നു. ദേഹാത്മബുദ്ധി ബ്രഹ്മാത്മബുദ്ധിയെ ഒരിക്കലും നശിപ്പിക്കുകയില്ല.

ഞാൻ—ഞാൻ ബ്രഹ്മമാണെന്നുള്ള ബുദ്ധിയും നശിക്കുകയില്ലേ?

ശ്രീസ്വാമിജി—നശിക്കും. പക്ഷെ, ആ ബുദ്ധി അജ്ഞാനത്തെ നശിപ്പിച്ചതിനുശേഷമാണത് സ്വയം നശിക്കുന്നതെന്നുള്ള ഒരു വിശേഷമുണ്ട്. അതിനാൽ, ബ്രഹ്മബുദ്ധി—ബ്രഹ്മാകാരമായ ചിത്തവൃത്തി—മിഥ്യയാണെങ്കിലും, അജ്ഞാനനിരസനദ്വാരാ സത്യമായ ബ്രഹ്മത്തെ ബോധിപ്പിക്കുവാനുള്ള കഴിവതിനുണ്ട്. മന്ദാന്ധകാരത്തിൽ ഒരു കയറുകണ്ടിട്ട്, "ഇതു് പാമ്പാണു്" എന്നു് തെററിദ്ധരിക്കുന്നു. തന്നിമിത്തം ഭയകമ്പാദികളും ഉണ്ടാകുന്നു. വിളക്കുകൊണ്ടുവന്നു, ശരിയായിനോക്കുമ്പോഴാ, "ഇതു് കയറാണു്" എന്നു നിശ്ചയിച്ചാശ്വസിക്കാം. ഈഅനുഭവംപരിശോധിച്ചാൽ "ഇതു്" എന്നതു സാമാന്യബുദ്ധിയും "കയറു്" എന്നതു് വിശേഷബുദ്ധിയുമാണെന്നു് കാണാം. സപ്പബുദ്ധിയെ കയറെന്ന ബുദ്ധി നശിപ്പിച്ചിട്ട് അതും സ്വയം നശിക്കുന്നു. അങ്ങനെ നശിച്ചാലും, ഭയകമ്പാദികളെ ഇല്ലാതാക്കാനുള്ള കഴിവു് അതിനുണ്ട്. അതുപോലെ ഞാൻ ദേഹമാണെന്നുള്ള ഭ്രമജ്ഞാനംനിമിത്തം ദേഹാദിധർമ്മങ്ങൾ സ്വധർമ്മങ്ങളാണെന്നു കരുതി ഓരോ മനുഷ്യനും ദു:ഖിക്കുന്നു. ഗുരൂപദേശംകൊണ്ടു സിദ്ധിച്ച സമാധിയിൽ ഞാൻ ബ്രഹ്മമാണെന്നുള്ള അഖണ്ഡാകാരബുദ്ധിയുണ്ടാകുന്നു. അതു ഞാൻ ദേഹമാണെന്നുള്ള ബുദ്ധിയെനശിപ്പിച്ചു് സ്വയം ഇല്ലാതാകുന്നു. അതിനാൽ, ബ്രഹ്മബുദ്ധി നശ്വരമാണെങ്കിലും, ദു:ഖമില്ലാതാക്കി സുഖം നൽകുന്ന ഒന്നാണതു്.

ഞാൻ— ദേഹബുദ്ധിയെന്നപോലെ ബ്രഹ്മബുദ്ധിയും നശിക്കുമെങ്കിൽ, പിന്നീടവശേഷിക്കുന്നതു് അഭാവബുദ്ധിയല്ലേ?

ശ്രീ സ്വാമിജി–ഒരിക്കലുമല്ല. ഞാൻ ദേഹമാണെന്നുള്ള ബുദ്ധിയെയും ഞാൻ ബ്രഹ്മമാണെന്നുള്ളബുദ്ധിയെയും ഒന്നു പരിശോധിച്ചുനോക്കിയാൽ ഈ പരമാത്ഥം മനസ്സിലാകും. "ഞാൻ ദേഹമാണു്" എന്നുള്ള ബുദ്ധിയിൽ "ഞാൻ" എന്നതു സാമാന്യവും "ദേഹ"മെന്നതു് വിശേഷവുമാണല്ലോ. അതുപോലെ, "ഞാൻ ബ്രഹ്മമാണു്" എന്നുള്ള ബുദ്ധിയിലും തുടൎന്നുനില്ക്കുന്ന "ഞാൻ" സാമാന്യവും "ബ്രഹ്മം" വിശേഷവുമാകുന്നു. ദേഹമെന്ന വിശേഷബുദ്ധിയെ ബ്രഹ്മമെന്ന വിശേഷബുദ്ധി ഇല്ലാതാക്കിയിട്ടു് അതും നശിക്കുന്നു. സാമാന്യരൂപത്തിൽ വിളങ്ങുന്ന "ഞാൻ" എന്ന അനുഭവത്തെ ഇല്ലാതാക്കാൻ ദേഹബുദ്ധിക്കോ ബ്രഹ്മബുദ്ധിക്കോ സാധിക്കയില്ല. എന്നാൽ,ദേഹബുദ്ധി ഞാനെന്ന അനുഭവത്തിൻെറപൂൎണ്ണതയെ മറച്ചിട്ടാണു് സ്വയം പ്രകാശിക്കുന്നതു്. ആ മറവിട്ടകുന്ന-നശിപ്പിക്കുന്ന–ജോലിയാണു് വിദ്യാവൃത്തിയായ ബ്രഹ്മബുദ്ധികളുള്ളതു്. മറവു നീങ്ങുമ്പോഠ,ഞാൻ പൂൎണ്ണമായി, ബ്രഹ്മസ്വരൂപമായി പ്രകാശിക്കും. അതിനാൽ, അഭാവബുദ്ധിയുണ്ടാകുകയില്ല.

ഞാൻ—ബ്രഹ്മബുദ്ധിയിൽ ത്രിപുടിയുണ്ടല്ലോ. അതെങ്ങനെ വിദ്യാവൃത്തിയാകും?

ശ്രീ സ്വാമിജി–"ഞാൻ ബ്രഹ്മമാകുന്നു"വെന്ന അനുഭവത്തിൽ,"ഞാൻ" എന്ന ജ്ഞാതാവും "ബ്രഹ്മം" എന്ന ജ്ഞേയവും "ആകുന്നു" എന്ന ജ്ഞാനവും പ്രകാശിക്കുന്നു. അതിനാൽ, അതു് ത്രിപുടിരൂപത്തിലാണു് ഇരിക്കുന്നതെന്നുതോന്നാം,എന്നാൽ, ഐക്യജ്ഞാനത്തിൽ

ആ തോന്നൽ ബാധിക്കപ്പെട്ടിരിക്കുകയാണ്. കളിമണ്ണു കൊണ്ടുണ്ടാക്കിയ ആനയും, ആനക്കാരനും, തോട്ടിയും മൂന്നായി തോന്നിയാലും കളിമണ്ണെന്നുള്ള ബോധത്താൽ അവ മൂന്നും ബാധിക്കപ്പെടുന്നുണ്ടല്ലോ. അതുപോലെ, ശ്രവണമനനാദികൾകൊണ്ടു് "തത്പദ"ലക്ഷ്യാർത്ഥമായ ശുദ്ധബ്രഹ്മചൈതന്യവും "ത്വംപദ"ലക്ഷ്യാർത്ഥമായ കൂടസ്ഥചൈതന്യവും ഒന്നാണെന്നുള്ള ബോധം ദൃഢമായിരിക്കുകയാൽ "ഞാൻ ബ്രഹ്മമാകുന്നു" എന്ന ബുദ്ധിയിൽ തോന്നുന്ന ത്രിപുടി ബാധിത രൂപത്തിലാണ് വർത്തിക്കുന്നതു്. അതിനാൽ, ഇതു് വിദ്യാവൃത്തിയാകുന്നു.

ഞാൻ—ത്രിപുടിബാധിതമാണെന്നറിഞ്ഞാലും ചിലപ്പോൾ, അതു സത്യമാണെന്നു തോന്നിപ്പോകും. അപ്പോൾ സുഖദുഃഖാദിപ്രതീതി ഉണ്ടാകാറുമുണ്ടു്.

ശ്രീ സ്വാമിജി-അതു് അദ്ധ്യാസംകൊണ്ടു് ഉണ്ടാകുന്നതാണ്. നിർവ്വികല്പസമാധിയിൽ ആ തോന്നലുപോലും ഇല്ലാതാകും. "അഹംബ്രഹ്മാസ്മി" എന്നുള്ള സവികല്പസമാധിയുടെ ദാർഢ്യത്തിൽ ഞാനെന്നോ, ബ്രഹ്മമെന്നോ, ഉള്ള വൃത്തിപോലും ഇല്ലാതാകും. ആ അവസ്ഥ നിർവ്വികല്പസമാധിയാണ്.

ഞാൻ—അതു ശൂന്യാകാരവൃത്തിയല്ലേ?

ശ്രീസ്വാമിജി—ഒരിക്കലുമല്ല. എന്തെന്നാൽ, വിശേഷാനുഭവമില്ലാതിരുന്ന നിർവ്വികല്പസമാധിയിൽനിന്നു് വ്യുത്ഥാനദശയിലേക്കു വരുന്ന ജ്ഞാനിക്കു് "താനിതുവരെയും സമാഹിതനായിരുന്നു" എന്നുള്ള സ്മരണയുണ്ടാകുന്നു. ആ സ്മരണപരിശോധിച്ചുനോക്കിയാൽ, സമാധിദശ

യിൽ താൻ സത്താസാമാന്യരൂപേണ പ്രകാശിക്കുന്നുണ്ടായിരുന്നുവെന്ന് തീരുമാനിക്കാവുന്നതാണ്. അതുകൊണ്ട് നിർവ്വികല്പസമാധി ശൂന്യാനുഭവമല്ലെന്ന് നിർണ്ണയിക്കപ്പെടേണ്ടതാണ്. പ്രത്യക്ഷാദിപ്രമാണങ്ങൾ, വിപര്യയം, വികല്പം, നിദ്ര, സ്മൃതി ഇങ്ങനെയുള്ള വൃത്തികളൊന്നുംതന്നെ അന്തഃകരണത്തിലുദിക്കാതിരുന്നാൽ ആ അവസ്ഥ നിർവ്വികല്പസമാധിയാണെന്ന് നിശ്ചയിച്ചുകൊള്ളണം. ഈ അവസ്ഥയിൽ അനുഭവപ്പെടുന്ന ചൈതന്യമാണ് ഉപനിഷത്തുകളിൽ സിദ്ധാന്തരൂപത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ബ്രഹ്മസ്വരൂപമെന്നു വ്യുത്ഥാനദശയിലുറപ്പായി നിശ്ചയിച്ച് പരമാനന്ദപൂർണ്ണനായിവിഹരിക്കുകയാണ് ഒരു വേദാന്തിയുടെ ജീവിതലക്ഷ്യം. ആ ലക്ഷ്യപ്രാപ്തിക്കുള്ള ഒരുപായമായിട്ടുമാത്രമാണ് വേദാന്തി സമാധിയെ പരിഗണിക്കുന്നത്.

ഞാൻ—ഒരാളുടെ സമാധിജന്യമായ ആത്മാനുഭവത്തെ മറ്റൊരാൾക്ക് ബാഹ്യചക്ഷുസ്സുകൊണ്ടറിയുവാൻ കഴിയുമോ?

ശ്രീ സ്വാമിജി—സമാധി സ്വസംവേദ്യമാണ്. അത് അന്യനറിയുവാനോ അന്യനെ വാക്കുകൊണ്ട് പറഞ്ഞു മനസ്സിലാക്കുവാനോ സാധിക്കുകയില്ല. അതു തനിയെ അനുഭവിച്ചറിയേണ്ട ഒരവസ്ഥയാണ്. ശാസ്ത്രജ്ഞാനംകൊണ്ടും ആചാര്യോപദേശംകൊണ്ടും ശമദമാദികൾകൊണ്ടും സംസ്കരിക്കപ്പെട്ട മനസ്സ്, ഇളക്കവും മയക്കവും കലരാതെ, സാമാന്യബോധസ്വരൂപത്തിൽ വർത്തിക്കുമ്പോൾ, അതു് നിർവ്വികല്പസമാധിദശയെ പ്രാപിക്കുന്നുവെന്ന് മനസ്സിലാക്കണം.

ഞാൻ—ഈ സമാധിയും ആത്മാനുഭൂതിയും സഹജമല്ലല്ലോ. അതിനാൽ, ഇവ കൃത്രിമമാണെന്നു് ചിലർ പറയുന്നുണ്ടു്.

ശ്രീ സ്വാമിജി—സാമാന്യദൃഷ്ടിയിൽ കൃത്രിമമാണെന്നു തോന്നാം. എന്നാൽ, അന്തഃകരണത്തെ നല്ലതുപോലെ പരിശോധിച്ചു നോക്കിയാൽ, സമാധിയും ആത്മാനുഭൂതിയും സഹജമാണെന്നു് മനസ്സിലാകും. ഒരു കുടം ഉണ്ടാകുമ്പോൾതന്നെ അതു് തനിയെ ആകാശത്താൽ പൂർണ്ണമായിട്ടുതന്നെയാണു് ഇരിക്കുന്നതു്. അങ്ങനെ ഉണ്ടായ കുടത്തിൽ വെള്ളം ഒഴിച്ചു നിറയ്ക്കുന്നതിനും വെള്ളമില്ലാതാക്കുന്നതിനും നമുക്കു കഴിയും. എന്നാൽ ആ കുടത്തിലെ ആകാശത്തെ ഇല്ലാതാക്കുവാൻ നമുക്കു സാധിക്കയില്ലല്ലോ. കുടത്തിൻെറ വായു് മൂടിക്കെട്ടിയാലും, അതിൻെറ ഉള്ളിൽ ആകാശം ഉണ്ടു്. അതുപോലെ, ചിത്തം ഉണ്ടാകുമ്പോൾതന്നെ അതു ചൈതന്യപൂർണ്ണമായിട്ടാണിരിക്കുന്നതു്. ആ ചിത്തമുണ്ടായതിനുശേഷം, അതിൽ അനേകതരത്തിലുള്ള വൃത്തികളുണ്ടാകുന്നു. ആ വൃത്തികളെ ഇല്ലാതാക്കുവാൻ നമുക്കു സാധിക്കും. എന്നാൽ, ചിത്തത്തിൽ നിറഞ്ഞിരിക്കുന്ന ആത്മചൈതന്യത്തെ ഇല്ലാതാക്കാൻ ആർക്കും സാധിക്കുന്നതല്ല. ആ ചൈതന്യം വൃത്തികൾ ഉള്ളപ്പോഴും ഇല്ലാത്തപ്പോഴും ചിത്തത്തിൽ പരിപൂർണ്ണമായി പ്രകാശിക്കുന്നുണ്ടു്. പക്ഷേ, ആ പരമാത്മം ബഹിർമ്മുഖബുദ്ധികൾക്കറിയുവാൻ സാദ്ധ്യമല്ല. എന്നാൽ, സമാധിപരിശീലനംകൊണ്ടു് ചിത്തവൃത്തി നിരോധിക്കപ്പെട്ടാൽ, അതിസൂക്ഷ്മമായ ചിത്തംകൊണ്ടു് പരിപൂർണ്ണമായ ആത്മസ്വരൂപം ആർക്കും അനുഭവിക്കാവുന്നതാണു്.

ഞാൻ—അങ്ങനെയാണെങ്കിൽ, സമാധി-ആത്മാനുഭൂതി-എപ്പോഴും എല്ലാവർക്കും ഉണ്ടാകേണ്ടതല്ലേ?

ശ്രീ സ്വാമിജി-ആ അനുഭവം എല്ലാവർക്കും സഹജമായി ഉണ്ടെങ്കിലും, അന്ത:കരണത്തിലെ വൃത്തിവിക്ഷേപംകൊണ്ട് മന്ദബുദ്ധികൾ അത് അറിയുന്നില്ല. മനസ്സിൽ ഉണ്ടാകുന്ന വിഷയചിന്തകൾക്കിടയിലെല്ലാം നിർവികാരമായും ശാന്തമായുമിരിക്കുന്ന ഒരവസ്ഥകൂടി അനുഭവപ്പെടുന്നുണ്ടല്ലോ. ആ ശാന്തമായ അവസ്ഥ സഹജമായ സമാധിയെയും ആത്മാനുഭൂതിയെയുമാണ് പ്രകാശിപ്പിക്കുന്നത്.

ഞാൻ-അതുകൊണ്ടാണോ വലിയ ദു:ഖത്തിൽ മുഴുകിയിരിക്കുന്ന വ്യക്തികൾപോലും ബാഹ്യമായ കാരണങ്ങളൊന്നുമില്ലാതെതന്നെ ചിലപ്പോൾ ദു:ഖരഹിതന്മാരായും ശാന്തന്മാരായും കാണപ്പെടുന്നത്?

ശ്രീ സ്വാമിജി - അതെ. ദു:ഖാർത്തന്മാർ പോലും ഇടയ്ക്കിടെ ആശ്വസിക്കാറുണ്ട്. അതിനു കാരണം, ദു:ഖാകാരമായ മനോവൃത്തി നശിക്കുകയും മറ്റൊരു വൃത്തിയുണ്ടാകാതിരിക്കുകയും ആണ്. അപ്പോൾ, രണ്ടുവൃത്തികളുടെ മദ്ധ്യത്തിൽ വൃത്തിരഹിതമായ ഒരവസ്ഥ അനുഭവപ്പെടുന്നു. ആ അവസ്ഥയിലാണ് അവർ ആശ്വസിക്കുന്നത്, സൂക്ഷിച്ചുനോക്കുമ്പോൾ, രണ്ടു വിചാരങ്ങളുടെ ഇടയിൽ വൃത്തിരഹിതമായ സമാധിയും ആത്മാനുഭൂതിയും സഹജമായി അനുഭവപ്പെടുന്നുണ്ടെന്നു നിശ്ചയിക്കാം. ആ അവസ്ഥ, വേദാന്തവിചാരംകൊണ്ട് ആത്മസ്വരൂപമാണെന്ന് ബോധിക്കുന്ന ഒരാൾക്ക് സഹജമായ സമാധി

സുഖം അനുഭവിക്കുവാൻ സാധിക്കുന്നതാണ്. അങ്ങനെയുള്ള സുകൃതികൾക്കറിയാം, സമാധിയും ആത്മാനുഭൂതിയും കൃത്രിമങ്ങളല്ലെന്നു്.

ഞാൻ— സമാധിയും ആത്മാനുഭവവും ഇത്ര പ്രയാസം ഇല്ലാത്തതാണെങ്കിൽ - സഹജമാണെങ്കിൽ- അതു നേടുന്നതിനുവേണ്ടി ജിജ്ഞാസുക്കളെ ദുർഗ്ഗമമായ ശാസ്ത്രമാർഗ്ഗത്തിലിട്ടിഴയ്ക്കുന്നതെന്തിനാണ്?

ശ്രീ സ്വാമിജി—ഞാനെന്ന അനുഭവത്താൽ എല്ലാവരും ആത്മസ്വരൂപം സാമാന്യമായി ഗ്രഹിക്കുന്നുണ്ടെങ്കിലും, വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ട ബ്രഹ്മമാണ് താനെന്നുള്ള ബുദ്ധി സാമാന്യജനങ്ങൾക്കു് ഉണ്ടാകുന്നില്ല. അങ്ങനെയുള്ള സാമാന്യമനുഷ്യന്റെ ബുദ്ധിയിൽ സംസ്കാരമുളവാക്കിയെങ്കിൽമാത്രമെ അതിസൂക്ഷ്മമായ ആത്മതത്ത്വത്തെ ഗ്രഹിക്കുവാൻ അവനു് അധികാരിത സിദ്ധിക്കുകയുള്ളൂ. നിഷ്കാമകർമ്മം, ഉപാസന മുതലായവകൊണ്ടു് ചിത്തശുദ്ധി ഉണ്ടായിട്ടുള്ള ഒരു വ്യക്തിക്കു മാത്രമാണു് ബ്രഹ്മജിജ്ഞാസ ഉണ്ടാകുക. സാധനചതുഷ്ടയ സമ്പന്നനായ ബ്രഹ്മജിജ്ഞാസു ആചാര്യനിൽനിന്നു സിദ്ധിച്ചതായ ഉപദേശമനുസരിച്ച് ബ്രഹ്മവിദ്യ അഭ്യസിച്ചാൽ, ബ്രഹ്മം തന്റെ സഹജസ്വരൂപമാണെന്നു് അയാൾക്കു് സാക്ഷാത്കരിക്കുവാൻ കഴിയും. പക്ഷെ, സംസ്ക്കാരരഹിതനായ മൂഢനു് അതു സാധ്യമല്ല.

ഞാൻ-ബ്രഹ്മം ജീവന്റെ സഹജസ്വഭാവമാണെങ്കിൽ, ജ്ഞാനിയെപ്പോലെ മൂഢനും അതിനെക്കുറിച്ചു നല്ല ബോധമുണ്ടാകേണ്ടതല്ലെ?

ശ്രീ സ്വാമിജി—സകലമനുഷ്യർക്കും ശരീരാനുഭവം ഉണ്ട്. പക്ഷെ, ശരീരത്തെക്കുറിച്ചുള്ള വിശദമായ പരിജ്ഞാനം എല്ലാവർക്കുമില്ല. ശരീരശാസ്ത്രജ്ഞനായ ഒരു ഡാക്ടർക്കുമാത്രമേ, അതു പൂർണ്ണമായി ഉണ്ടാകുന്നുള്ളൂ. അതുപോലെ, എല്ലാവർക്കും 'ഞാൻ' എന്ന നിലയിൽ ബ്രഹ്മമേ ബ്രഹ്മം തന്റെ സച്ചിദാനന്ദസ്വരൂപമാണെന്ന് ഗ്രഹിക്കാൻ കഴിയുകയുള്ളൂ.

*"യാ നിശാ സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേ:,"
എന്നുള്ള ഗീതാവാക്യംതന്നെ ഇതിന് തെളിവാണല്ലോ.

ഞാൻ—വേദാന്തശാസ്ത്രത്തിൽ വലിയ പാണ്ഡിത്യമില്ലാത്ത ഒരു ജിജ്ഞാസുവിന് രണ്ടു ചിത്തവൃത്തികളുടെ മദ്ധ്യത്തിൽ അനുഭവപ്പെടുന്ന "നിർവ്വികാരഭാവം", അഭ്യാസംകൊണ്ട്, ക്രമേണ വർദ്ധിപ്പിച്ചാൽ യഥാർത്ഥബ്രഹ്മജ്ഞാനിയായിത്തീരാൻ കഴിയുമോ?

ശ്രീ സ്വാമിജി—തീർച്ചയായും കഴിയും. ബ്രഹ്മജീവന്റെ സഹജസ്വഭാവമാണെന്ന് മുമ്പുതന്നെ ബോധിച്ചിട്ടുള്ളതാണല്ലോ. എന്നാൽ, അജ്ഞാനംകൊണ്ടാണ് ആ വാസ്തവം എല്ലാവരും അറിയാതെ ഇരിക്കുന്നത്.

---

* എല്ലാഭൂതങ്ങൾക്കും രാത്രിപോലെതോന്നുന്ന ആത്മാനുഭൂതിയിൽ യോഗി ഉണർന്നിരിക്കുന്നു. എല്ലാ ജീവികളും ജാഗ്രത്തായിക്കരുതുന്ന പ്രപഞ്ചാനുഭവം, ആത്മാനുഭവം സിദ്ധിച്ച യോഗിക്ക് അജ്ഞാനം—ഇരുട്ട് ആണ്.

ആചാര്യോപദേശംകൊണ്ടു് അജ്ഞാനം നീങ്ങുമ്പോഠം, രണ്ടു ചിന്തകളുടെ മദ്ധ്യത്തിൽ വിളങ്ങിക്കൊണ്ടിരിക്കുന്ന നിർവ്വിചാരാവസ്ഥ, തൻെറ സഹജമായ ബ്രഹ്മസ്വരൂപമാണെന്നറിഞ്ഞു് ഒരു ബ്രഹ്മജ്ഞാനിയായി ബ്രഹ്മസുഖമനുഭവിക്കുവാൻ, ശാസ്ത്രപാണ്ഡിത്യമില്ലാത്ത ഒരുവനായാൽത്തന്നെ, ഏതൊരു ജിജ്ഞാസുവിനും സാധിക്കുന്നതാണു്.

"നഷ്ടേ പൂർവ്വവികല്പേതു യാവദന്യസ്യനോദയ:
നിർവ്വികല്പകചൈതന്യം സ്പഷ്ടം താവദ്വിഭാസതേ
"ഏകദ്വിത്രിക്ഷണേഷ്വേവം വികല്പസ്യ നിരോധനം
ക്രമേണാഭ്യസ്യതാം യത്നാദ് ബ്രഹ്മാനുഭവകാംക്ഷിഭി:"

എന്നുള്ള ശ്രീശങ്കരഭഗവത്പാദോപദേശംതന്നെ പ്രസ്തുത വിഷയത്തിൽ മതിയായതെളിവാണു്. ചിത്തം എപ്പോഴും വൃത്തിരൂപത്തിൽ പരിണമിച്ചുകൊണ്ടിരിക്കുകയാണല്ലോ ഓരോ വൃത്തിയും ഉണ്ടായി നശിച്ചുകൊണ്ടാണിരിക്കുന്നതു് ഒരു വൃത്തി ഉണ്ടായി നശിച്ചിട്ടാണല്ലോ മറെറാരു വൃത്തിത്തിയുണ്ടാകുന്നതു്, ഒരു വൃത്തിയുടെ നാശത്തിനും മറെറാരു വൃത്തിയുടെ ഉത്പത്തിക്കും ഇടയിൽ വൃത്തിരഹിതമായ അവസ്ഥയും എപ്പോഴും അനുഭവപ്പെടുന്നുണ്ടു്. ആ അവസ്ഥ മനസ്സിലാക്കിയാൽ നിർവ്വികല്പകബോധസ്വരൂപമായ ആത്മാനുഭവം സഹജമാണെന്നു് ഗ്രഹിക്കാൻ വിഷമമില്ല.

ഞാൻ-അല്പസമയം ഒന്നും വിചാരിക്കാതെ മൗനമായിരുന്നു് ചിത്തവൃത്തികളെ പരിശോധിച്ചു നോക്കിയാൽ, ആ വൃത്തികളുടെ ഇടയിൽ നിർവ്വിശേഷമായ ഒരു

ബോധം അഖണ്ഡമായി പ്രകാശിക്കുന്നുണ്ടെന്നു് മനസ്സി ലാക്കാൻ കഴിയും. അതു തന്നെയാണോ ശരിയായ ആത്മാനുഭൂതി?

ശ്രീസ്വാമിജി—അതെ. വിഷയസ്പർശമില്ലാതെ അഖണ്ഡമായും വിശേഷരഹിതമായും കാശിക്കുന്ന ആ കേവലബോധംതന്നെയാണു് യഥാർത്ഥമായ ആത്മസ്വരൂപം അതു് എല്ലാവരും സഹജമായി അറിയുന്നുമുണ്ടു്. പക്ഷേ അതു് ആത്മാവാണെന്നു് അറിയണമെങ്കിൽ ഗുരൂപദേശം തന്നെവേണം. *''വിസ്മൃതകണ്ഠചാമീകരന്യായം'' അതിനുള്ള ശരിയായ ഉദാഹരണമാണല്ലോ.

ഞാൻ—കുറച്ചുസമയം ഒന്നുംവിചാരിക്കാതെ മൗനമായിരിക്കാൻ കഴിയും. എന്നാൽ, പെട്ടെന്നുതന്നെ മനസ്സു് ഇളകുകയോ, മയങ്ങുകയോ ചെയ്യും. അതിനാൽ, ദീർഘസമയംനിർവ്വിചാരമായിരിക്കുവാൻസാധിക്കുന്നില്ല

ശ്രീസ്വാമിജി—അല്പസമയമെങ്കിലും മനസ്സു് ഇളകാതെയും മയങ്ങാതെയും ഇരിക്കാൻ കഴിഞ്ഞാൽ അതുതന്നെ ഒരു മഹാഭാഗ്യമായിട്ടുവേണം കരുതുവാൻ. അതു കൊണ്ടുതന്നെ ആത്മാനുഭൂതിയുണ്ടാകും. എന്നാൽ, ഇളക്കവും മയക്കവുംസമാധിക്കുള്ള ഏററവും വലിയപ്രതിബന്ധങ്ങളാണു്. വിക്ഷേപമെന്നും ലയമെന്നുമാണു് ഇവയ്ക്കു യോഗശാസ്ത്രത്തിലുള്ള പരിഭാഷികസംജ്ഞ. പ്രമാണം, വിപര്യയം, വികല്പം, സ്മൃതി ഈ മനോവൃത്തികളെ വിക്ഷേപമെന്നും, നിദ്രയെന്നറിയപ്പെടുന്ന അഭാവപ്രത്യ

* കഴുത്തിലണിഞ്ഞ സ്വർണ്ണാഭരണം മറന്നുപോയകഥ.

യാലംബനാവൃത്തി'യെ ലയമെന്നും പറയുന്നു. വിക്ഷേപോത്പത്തിക്കുള്ള പ്രധാനകാരണം വിഷയാസക്തിയാണ്. വിഷയങ്ങളിൽ സുഖമുണ്ടെന്നുള്ള സങ്കല്പംകൊണ്ടാണ് വിഷയാസക്തിയുണ്ടാകുന്നത്. *"യോ വൈ ഭൂമാ തത് സുഖം, നാല്പേ സുഖമസ്തി അഥ യദല്പം തന്മർത്യം തദ്ദു:ഖം" എന്നിങ്ങനെയുള്ള ഉപനിഷദ്വാക്യങ്ങളുടെ അർത്ഥത്തെ നല്ലതുപോലെ ചിന്തിച്ച് ആത്മാവ് സുഖസ്വരൂപമാണെന്നും വിഷയങ്ങളിൽ സുഖമില്ലെന്നുമാത്രമല്ല, അവ നശ്വരങ്ങളും ദു:ഖപ്രദങ്ങളുമാണെന്നുംകൂടി മനസ്സിലാക്കിയാൽ, വിഷയാസക്തി നശിക്കുന്നതാണ്. അങ്ങനെ വിഷയാസക്തി നശിച്ചാൽ വിക്ഷേപവും നശിക്കും. അതുപോലെ ലയത്തെയും ഇല്ലാതാക്കണം. ഉറക്കമിളപ്പ്, അജീർണ്ണം, അമിതഭക്ഷണം, അധികശ്രമം മുതലായ കാരണങ്ങൾകൊണ്ടാണ് ലയമുണ്ടാകുന്നത്.

"യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദു:ഖഹാ"

എന്നുള്ള ഗീതോപദേശമനുസരിച്ച്, തന്റെ ആരോഗ്യത്തിനും ശരീരപ്രകൃതത്തിനും യോജിച്ചവിധത്തിൽ മിതമായ ആഹാരവും മിതമായ സഞ്ചാരവും യുക്തമായ പ്രണവജപവും, ഉപനിഷത്പാഠം മുതലായ കർമ്മങ്ങളും ആവശ്യത്തിനുള്ള ഉറക്കവും ഉണർച്ചയും യഥാകാലം നിർവഹിച്ചാൽ ഒരു സാധകന് ലയമെന്ന മയക്കമില്ലാതാക്കാൻ

---

*യാതൊന്നു പൂർണ്ണമാണോ അതു് സുഖമാകുന്നു. അല്പമായ വിഷയത്തിൽ സുഖമില്ല. അല്പമായവിഷയം നശ്വരവും ദു:ഖപ്രദവുമാകുന്നു.

പ്രയാസമില്ല. ഇങ്ങനെയുള്ള ഇളക്കവും മയക്കവും ഇല്ലാതാക്കിയാൽ, നിശ്ചലവും നിർവികാരവുമായ മനസ്സിൽ ആത്മപ്രകാശം നല്ലതുപോലെ ഉണ്ടാകും.

ഞാൻ—ചിലപ്പോഴം ഇളക്കവും മയക്കവും സാധിക്കാതെ, മനസ്സ് നിശ്ചലമായും സുഖസമ്പൂർണ്ണമായും അനുഭവപ്പെടും എന്നാൽ, ചിലപ്പോഴം വിക്ഷേപവും ലയവുമില്ലെങ്കിലും മനസ്സിനു ശരിയായ ഉണർവും ഉന്മേഷവും ഉണ്ടാകാറില്ല അപ്പോഴം ധ്യാനംകൊണ്ടുള്ള സുഖവുമനുഭവപ്പെടാറില്ല. പെട്ടെന്ന് ധ്യാനം നിർത്തി എഴുന്നേല്ക്കണമെന്നു തോന്നിപ്പോകും.

ശ്രീസ്വാമിജി—അതും സമാധിക്ക് തടസ്സമായി നില്ക്കുന്ന ഒരു ദോഷമാണ്. തത്വവിചാരംകൊണ്ടും വൈരാഗ്യഭാവനകൊണ്ടും വിക്ഷേപത്തെയും, ഉറക്കമിളപ്പ്, അജീർണ്ണം മുതലായവയെ നിരോധിച്ചുകൊണ്ട് ലയത്തെയും ശമിപ്പിച്ചാലും മനസ്സ് സ്തംഭിച്ചതുപോലെ വർത്തിക്കും ആ അവസ്ഥ സമാധിയാണെന്ന് ചിലർ തെററിദ്ധരിച്ചുപോകും. കഷായമെന്നൊരു ദോഷമാണതു്. രാഗദ്വേഷാദിപ്രബലവാസനനിമിത്തമാണ് അതുണ്ടാവുക അതും ദൃഢമായ തത്വവിചാരംകൊണ്ടും ഉത്സാഹംകൊണ്ടുംഇല്ലാതാക്കണം. അപ്പോഴം, മനസ്സ് ഇളകാതെയും മയങ്ങാതെയും സ്തംഭിക്കാതെയുംനിർവികാരമായിബോധസ്വരൂപമായി പ്രകാശിക്കും. ആ മനസ്സിൽ ആനന്ദം പരിപൂർണ്ണമായി അനുഭവപ്പെടും. എന്നാൽ, താൻ സമാധിസുഖമനുഭവിക്കുന്നുവെന്നുള്ള ചിന്ത ഒരു സാധകനുണ്ടാകാൻപാടില്ല. അങ്ങനെ ഉണ്ടായാൽ, സമാധിക്ക തടസ്സ

മായി നില്ക്കുന്ന രസാസ്വാദമെന്ന ദോഷം വന്നുചേരും അവിടെയും ഞാൻ സുഖിയാണെന്നുള്ള മനോവൃത്തിയുണ്ടാകും. അതും സമാധിക്കു് തടസ്സമാണല്ലോ. അതിനെയും നിർവ്വികല്പകമായ സ്വരൂപസുഖസ്ഥിതികൊണ്ടു് ഇല്ലാതാക്കണം. ഇങ്ങനെ ലയം, വിക്ഷേപം, കഷായം, രസാസ്വാദം മുതലായ ദോഷങ്ങളില്ലാതെ, ശാന്തമായും പൂർണ്ണമായും കേവലബോധസ്വരൂപമായും വിളങ്ങുന്ന ചിത്തമാണു് നിർവ്വികൽപ്പസമാധിയെന്നു പറയപ്പെടുന്നതു്. ആ അവസ്ഥയിൽ പ്രകാശിക്കുന്ന ചൈതന്യം തന്റെ സ്വരൂപമാണെന്നു് സഹജമായനുഭവിച്ചു രസിക്കുന്ന മഹാപുരുഷനാണു് ശരിയായ ജീവന്മുക്തൻ. ആ മഹാത്മാവിനു് സമാധിയും ആത്മാനുഭൂതിയും സഹജമാണു് ഈ സഹജസ്ഥിതിയിൽ എത്തുവാനാണു് സാർവ്വധാർമ്മികമാർഗ്ഗങ്ങളും ഉദ്ഘാടനം ചെയ്യപ്പെട്ടിട്ടുള്ളതു് തീർത്ഥാടനാദി തപശ്ചര്യകളും വേദാന്തശാസ്ത്രചിന്തകളും സമാധിയും സഹജാനന്ദരസാനുഭവത്തിനുള്ള സാധനകൾ മാത്രമാകുന്നു.

* "ഉത്തമാ സഹജാവസ്ഥാ മദ്ധ്യമാ ധ്യാനസന്തതിഃ
അധമാ ശാസ്ത്രചിന്താ ച തീർത്ഥയാത്രാടധമാധമാ"

എന്ന മഹദ്വചനം ഈ പരമാർത്ഥത്തെ ആണല്ലോ വെളിപ്പെടുത്തുന്നതു്.

ഞാൻ—അവിടുന്നു് അരുളിച്ചെയ്ത സമാധിയും ആത്മാനുഭൂതിയും വേദാന്തദുഗ്ദ്ധാബ്ധി കടഞ്ഞെടുത്ത

---

*സഹജാവസ്ഥ ഉത്തമവും, ആത്മദ്ധ്യാനം മദ്ധ്യമവും, ശാസ്ത്രവിചാരം അധമവുമാണു്. മോക്ഷസാധനകളിൽ തീർത്ഥയാത്ര സഹജാവസ്ഥാദികളെ അപേക്ഷിച്ചു് ഏററവും അധമമാകുന്നു.

തരുതാണെന്നു് ഞങ്ങറംക്ക നല്ലതുപോലെ മനസ്സിലായി സമാധിയെന്നും മററും പറഞ്ഞു വിവേകികളല്ലാത്ത ഭക്തന്മാരെ കളിപ്പിക്കാൻ കച്ചകെട്ടിപ്പുറപ്പെട്ടിരിക്കുന്ന ആചാര്യമ്മന്യന്മാരുടെ യഥാർത്ഥസ്വരൂപവും അവിടുത്തെ ഉപദേശങ്ങളിൽ നിന്നു് ഞങ്ങറംക്കു് വേണ്ടുവോളം ഗ്രഹിക്കുവാൻ സാധിച്ചു. പക്ഷെ, അതിദുർല്ലഭമായ സമാധിയും ആത്മാനുഭൂതിയും സഹജമാണെന്നുള്ള പരമാർത്ഥം സാധാരണക്കാരനുകൂടി മനസ്സിലാക്കുവാനുള്ള ഉപായമെന്താണെന്നാണു് ഞങ്ങറംക്കു് അറിയേണ്ടതു്.

സ്വാമിജി—അതിനു് ഒന്നാമതായി വേണ്ടതു് ആത്മജ്ഞാനികളായ മഹാത്മാക്കളുമായുള്ള സംസർഗ്ഗമാണു്. ആ സംസർഗ്ഗംകൊണ്ടു് തത്വജ്ഞാനവും വൈരാഗ്യവും ഉപരതിയും ക്രമേണ ഉണ്ടായിക്കൊള്ളും. ബ്രഹ്മനിഷ്ഠനായ ആചാര്യനിൽനിന്നു സ്വീകരിച്ച ഉപദേശമനുസരിച്ചു് പ്രഭാതത്തിലും പ്രദോഷത്തിലും കുറച്ചുസമയം ബ്രഹ്മധ്യാനം പരിശീലിക്കണം. വ്യവഹാരകാലത്തു്, ഇക്കാണപ്പെടുന്ന പ്രപഞ്ചജാലമെല്ലാം ബ്രഹ്മസ്വരൂപമാണെന്നും, ധ്യാനകാലത്തു്, ഞാൻബ്രഹ്മമാണെന്നും ചിന്തിക്കണം. സുഖാസനത്തിലിരുന്നു് ഒന്നാമതായി ഞാൻ അവസ്ഥാത്രയസാക്ഷിയാണെന്നു് അനുഭവംകൊണ്ടും യുക്തികൊണ്ടും നിശ്ചയിക്കണം. ഇങ്ങനെ നിശ്ചയിക്കപ്പെട്ട സാക്ഷിചൈതന്യത്തിൽ വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ട പൂർണ്ണവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മത്തിൻെറലക്ഷണമുണ്ടെന്നു ഗ്രഹിക്കണം, പിന്നീടു് ഞാൻ പൂർണ്ണവും സച്ചിദാനന്ദസ്വരൂപവുമായ ബ്രഹ്മചൈതന്യമാണെന്നു് നിരന്തരം ധ്യാനിക്കണം. അന്ത:കരണം

ബ്രഹ്മാകാരമായിപരിണമിക്കുന്നതുവരെ സർവശക്തിയുമു പയോഗിച്ച് അനന്യമനസ്കനായി ധ്യാനിക്കണം. ആ ധ്യാനത്തിൽ അനുഭവപ്പെടുന്ന സച്ചിദാനന്ദബ്രഹ്മരസാ വേശംകൊണ്ട് സാക്ഷിയെന്നോ ബ്രഹ്മമെന്നോ ഉള്ള ചിന്തപോലുമില്ലാതെ നിശ്ചിന്തനായി, നിർവ്വികാരമന സ്കനായി പ്രകാശിക്കണം. ഇങ്ങനെ, തുടന്ന ദിവസവും അഭ്യസിച്ചാൽ ഏതു ശ്രദ്ധാലുവിനും ആത്മാനുഭവമുണ്ടാകു ന്നതാണ്. എപ്പോഴും ചിത്തത്തിൽ വൃത്തികളുണ്ടാകാതി രിക്കുവാനാണ് ശ്രമിക്കേണ്ടതു്.

*"നിർവ്വിചാരവൈശാരദ്യേടദ്ധ്യാത്മ പ്രസാദ:"

x"ശനൈ:ശനൈരുപരമേദ്ബുദ്ധ്യാധൃതിഗൃഹീതയാ
ആത്മസംസ്ഥംമന:കൃത്വാ ന കിഞ്ചിദപി
ചിന്തയേത്" ഗീ. 6–25

എന്നുള്ള യോഗസൂത്രവും ഗീതാവാക്യവും നിർവ്വികല്പ സമാധിലാഭത്തിനും ആത്മാനുഭൂതിക്കുമുള്ള ഉപായത്തെ ആണ് ഉപദേശിക്കുന്നതെന്നുള്ള പരമാത്ഥം എപ്പോഴും ഓ ത്തിരിക്കേണ്ടതാണ്." പ്രഭാഷണം ഇങ്ങനെഉപസംഹരി ച്ചപ്പോഠം, ഞങ്ങളെല്ലാവരും പരമാനന്ദപൂർണ്ണന്മാരായി കുറേസമയം ഇരുന്നുപോയി. ആ രംഗം എന്റെ ജീവിത ത്തിലെസ്മരണീയങ്ങളായ ചിലഘട്ടങ്ങളിൽഒന്നായിരു

*ചിത്തത്തിൽ ഒരു വിചാരവുമുണ്ടാകാതിരുന്നാൽ ആത്മ ചൈതന്യം പ്രകാശിക്കും.

x ധൈര്യത്തോടുകൂടി ബുദ്ധികൊണ്ടു മനസ്സിനെപത്തുക്കെപ്പെ തുക്കെ വിഷയങ്ങളിൽനിന്നു പിന്തിരിക്കണം. അതിനു ശേഷം എല്ലാം ആത്മാവാണെന്നു ചിന്തിച്ചുറപ്പിച്ചിട്ട് സ ഹജാവസ്ഥയിൽ ഒന്നും ചിന്തിക്കാതിരിക്കണം.

നുവെന്നുള്ളതു് ഇവിടെ പ്രത്യേകം രേഖപ്പെടുത്തിക്കൊള്ളുന്നു.

യ:സ്വാന്തികം ഗതവത: സുജനാനമന്ദ-
മാനന്ദസാന്ദ്രഹൃദയാംസ്സുനുതേമുനീന്ദ്രഃ
അല്പസ്ഥിതൈ: സുമധുരൈർനിജവാഗ്വിലാസൈസർ-
വേദാന്തതത്ത്വഗമകൈരുപദേശവൃന്ദൈ;"

എന്ന തപോവനശതകത്തിലെ ശ്ലോകം അക്ഷരംപ്രതി ശരിയാണെന്നു് സ്വാമിജിയുടെ സമാധിവിഷയകമായ പ്രഭാഷണം കഴിഞ്ഞപ്പോൾ എനിക്കു തോന്നിപ്പോയി, "വേദാന്തം അനുഭവാന്ത"മാണെന്നുള്ള ശ്രീ ശങ്കരഭഗവത് പാദവചനം എത്ര പരമാർത്ഥമാണെന്നു് ശ്രീ തപോവന സ്വാമികൾ തുടങ്ങിയ മഹാത്മാക്കളുടെ പ്രവചനം കേൾക്കുമ്പോഴാണ് മനസ്സിലാവുക.

ഇത്രയും പ്രഭാഷണം കഴിഞ്ഞു് കുറച്ചുസമയംകൂടി ഞങ്ങൾ അവിടെയിരുന്നു. അപ്പോൾ, ശ്രീ തപോവന സ്വാമികൾ ചോദിച്ചു. ഈ പറയുന്ന വിഷയങ്ങളെല്ലാം നമ്മുടെ കൃഷ്ണപിള്ളയ്ക്കു മനസ്സിലാകുന്നുണ്ടോ? നിങ്ങൾ വന്നപ്പോൾ മുതൽ ഇതുവരെയും സന്ന്യാസധർമ്മത്തെക്കുറിച്ചാണു് പ്രധാനമായും ചർച്ചചെയ്തതു്.

ഞാൻ—ശ്രീ കൃഷ്ണപിള്ളയ്ക്കു് ഈ വിഷയങ്ങളെല്ലാം മനസ്സിലാകും. നല്ല ശ്രദ്ധാലുവാണ്.

ശ്രീ സ്വാമിജി—ഇന്നു പ്രയോജനമില്ലെങ്കിലും ഒരു കാലത്തു്സന്ന്യസിക്കുമ്പോൾ ഈ ശ്രവിക്കപ്പെട്ട വിഷയങ്ങളെല്ലാം കൃഷ്ണപിള്ളയ്ക്കു് പ്രയോജനപ്പെടും. ഇത്ര ഉയന്ന വിഷയം ഇവിടെവച്ചു് മലയാളികളോടു്സംസാരിക്ക

ന്നതു് ആദ്യമായിട്ടാണ്. നിങ്ങളെ പരിചയപ്പെടുത്തി ക്കൊണ്ടു് കൊല്ലങ്കോട്ടു ശ്രീ. പി. ഗോപാലൻനായർ അ യച്ച എഴുത്തു് ഇന്നിവിടെ കിട്ടി. അദ്ദേഹവും നിങ്ങ ളെപ്പററി വളരെ നല്ല അഭിപ്രായമാണു് എഴുതിയിരിക്കു ന്നതു്.

അതിനുശേഷം, അഞ്ചുമണിയോടുകൂടി ശ്രീസ്വാമിജി യുടെ നിർദ്ദേശമനുസരിച്ചു് ഞങ്ങൾ ഉത്തരകാശിയിലുള്ള ദേവമന്ദിരങ്ങളും ആശ്രമങ്ങളും മററും കാണുവാൻ പോയി. മാർഗ്ഗദർശികളായി ശ്രീസുന്ദരാനന്ദജിയും മറെറാരു ബ്രഹ്മ ചാരിയും കൂടിയുണ്ടായിരുന്നു. ശ്രീതപോവനകുടീരത്തിൽ നിന്നു് ഏകദേശം നാലുഫർലോംഗോളം തെക്കുപടിഞ്ഞാ റുമാറിയാണു് ഉത്തരകാശിയിലെ വിശ്വനാഥമന്ദിരം സ്ഥിതിചെയ്യുന്നതു്. ദക്ഷിണേന്ത്യയിലെപോലെ ചിത്ര കലാചാതുര്യത്തെ വെളിപ്പെടുത്തുന്ന ഗോപുരങ്ങളോ, ചുമർചിത്രങ്ങളോ ആ ദേവമന്ദിരത്തിൽ കാണുവാനില്ല. ഉത്തരേന്ത്യയിലെ രീതിയിൽ പണിചെയ്യിട്ടുള്ള ഒരു ചെ റിയ മന്ദിരമാണതു്. ഗംഗാതീരത്തുള്ള ആ ദേവമന്ദിര ത്തിൻെറ ചുററുപാടും പല ഉപദേവതാമന്ദിരങ്ങൾകൂടി യുണ്ടു്. ആ മന്ദിരത്തിനടുത്തു വളർന്നുവരുന്ന ഒരു ഗ്രാമ മുണ്ടു്, ദേവമന്ദിരപരിസരം പ്രശാന്തസുന്ദരമായിട്ടാണ നുഭവപ്പെടുന്നതു്. ആ മന്ദിരത്തിലെ പൂജാരികൾ പർവ്വ തീയബ്രാഹ്മണരാണു്. ഞങ്ങൾ ആ മന്ദിരങ്ങളും പരി സരങ്ങളും ചുററിനടന്നു കണ്ടിട്ടു് ഗംഗാതീരത്തു കുറച്ചുസമ യം സ്വസ്ഥമായിരുന്നു് ആത്മധ്യാനം ചെയ്തു. സന്ധ്യയോ ടുകൂടി വീണ്ടും ശ്രീതപോവനകുടീരത്തിൽ ഞങ്ങൾ ചെന്നു ചേർന്നു. അപ്പോൾ ശ്രീസ്വാമിജിയും പര്യടനം കഴിഞ്ഞു

മടങ്ങിയെത്തിയിരുന്നു. അദ്ദേഹത്തെ പ്രണമിച്ചിട്ട് ഞ ങ്ങറം ദേവീഗിരി ആശ്രമത്തിൽചെന്നു രാത്രികഴിച്ചുകൂട്ടി ആ രാത്രി സ്വാമിജിയുടെ ഔദാര്യത്തെയും ലോകാനുഗ്രഹ ദീക്ഷാദാക്ഷ്യത്തെയുംകുറിച്ചു ഞാനും ശ്രീ. കൃഷ്ണപിള്ളയും കൂടി വളരെനേരം സംസാരിച്ചുകൊണ്ടിരുന്നു.

# അഞ്ച്

ഞങ്ങറം പരമാരാദ്ധ്യശ്രീ തപോവനസ്വാമിസന്നി ധിയിൽ വന്നിട്ട് 14-നു- മൂന്നു ദിവസമായി. കഴിഞ്ഞ രണ്ടുദിവസങ്ങറംപോലെ, മൂന്നാമത്തെദിവസം ഞങ്ങറം ക്കു പരമാനന്ദകരമായിരുന്നു. പ്രഭാതത്തിനു വളരെ മുമ്പു തന്നെ ഉണർന്നു. ശരീരത്തിനും മനസ്സിനും അത്യന്തം ഉന്മേ ഷവും സുഖവും തോന്നി. ഹിമവാൻേറയും സജ്ജന സംഗമാഹാത്മ്യത്തിൻേറയും വൈശിഷ്ട്യം അനിർവചനീ യമെന്നേ പറയുവാനുള്ളു.

രാവിലെ ഞാനും ശ്രീ.പി.കൃഷ്ണപിള്ളയുംകൂടി ഗംഗ യിൽ തീൎത്ഥമാടാൻ പോയപ്പോറം അവിടെവച്ചു ചില സാധുമഹാത്മാക്കളെ കാണുന്നതിനും പരിചയപ്പെടുന്ന തിനും ഇടയായി. അവരിൽ ശ്രീ ‛ഓംകാരാശ്രമ’ മെന്ന പേരിൽ അറിയപ്പെടുന്ന ഒരു സാധുവിൽ ഞങ്ങളുടെ ശ്രദ്ധ പ്രത്യേകം പതിഞ്ഞു.ദശനാമിസന്ന്യാസികളിൽപെട്ട ഒരു

മഹാത്മാവാണ് അദ്ദേഹം. ആറടിപ്പൊക്കവും അതിന നുസരിച്ച വണ്ണവുമുള്ള ബലിഷ്ഠകായനായ ആ മഹാത്മാവ് കേശശ്മശ്രുനഖങ്ങൾ നീട്ടിവളർത്തിയിട്ടുണ്ട്. കാഴ്ചയിൽ തേജസ്വിയാണ് വെറും നഗ്നനായിട്ടാണ് അദ്ദേഹം കാണപ്പെട്ടത്. അതിനാൽ, അദ്ദേഹത്തെ കാണുമ്പോൾ നാഗരികന്മാരിൽ പലർക്കും വെറുപ്പുതോന്നാം. എന്നാൽ, ഉത്തരകാശിയിലുള്ള അധികമാളുകളും അവധൂത മഹാത്മാവെന്ന നിലയിൽ അദ്ദേഹത്തെ വളരെ ബഹുമാനിക്കാറുണ്ട്. നഗ്നതയല്ലാതെ വ്യവഹാരങ്ങളിലൊന്നുംതന്നെ ഉത്തരകാശിയിലുള്ള മററു സാധുക്കളേക്കാൾ പറയത്തക്ക വിശേഷമൊന്നും അദ്ദേഹത്തിനുള്ളതായി ഞങ്ങൾക്കു കാണാൻ കഴിഞ്ഞില്ല. അവിടെയുള്ള മററു സാധുക്കളെപ്പോലെ അദ്ദേഹവും സത്രങ്ങളിൽനിന്നു കിട്ടുന്ന ഭിക്ഷകൊണ്ടാണ് ജീവിതവൃത്തി നിർവ്വഹിക്കുന്നത്. ശ്രീ ഓംകാരാശ്രമജി ആത്മനിഷ്ഠനായ ഒരു യഥാർത്ഥസന്ന്യാസിയായിരിക്കാം. ഒരിക്കൽ കണ്ടതുകൊണ്ടോ, അടുത്തുവ്യവഹരിച്ചതുകൊണ്ടോ മാത്രം ഒരാളുടെ യഥാർത്ഥ സ്വരൂപം ഗ്രഹിക്കുവാനത്ര എളുപ്പമല്ലല്ലോ; മഹാത്മാക്കളുടേതു വിശേഷിച്ചും. എന്നാലും, ബാഹ്യബോധമുള്ള ദീർഘകായനായ ആ സന്ന്യാസിവര്യൻ 'ജാതരൂപധരനായി" വെളിയിലിറങ്ങിസ്സഞ്ചരിക്കുന്നതുവളരെ വിചിത്രമായിട്ട് എനിക്കുതോന്നി. പക്ഷേ, ഉത്തരഭാരതത്തിൽ വളരെ നഗ്നസന്ന്യാസിമാരുണ്ട്. മേളകളിലും മററും അവർ ധാരാളം സംബന്ധിക്കാറുമുണ്ട്. ഭക്തജനങ്ങൾ ആ നഗ്നസന്ന്യാസിമാരെപ്പ്രണമിക്കുന്നതിലും പൂജിക്കുന്നതിലുംഒരു വൈമുഖ്യവുംപ്രദർശിപ്പിക്കാറില്ല. നഗ്നത സന്ന്യാസിയുടെ ലക്ഷണമാണെന്നുകൂടിധരിച്ചിട്ടുള്ള ഭക്ത

ജനങ്ങളും ധാരാളമുണ്ട്. എനിക്ക് അങ്ങനെയുള്ള സാധുക്കളോട് അധികം അടുത്തുപരിചയിക്കുവാൻ സാധിക്കാഞ്ഞതുകൊണ്ടായിരിക്കാം ശ്രീ ഓംകാരാശ്രമജിയെ ആശ്ചര്യത്തോടുകൂടി വീക്ഷിച്ചുപോയതു്.

പതിവുപോലെ സ്നാനവും അനുഷ്ഠാനവും കഴിഞ്ഞു രാവിലെ 8 മണിക്കു ഞങ്ങൾ ശ്രീ തപോവനസ്വാമികളുടെ മുമ്പിൽചെന്നു ഭക്തിപൂർവ്വം അദ്ദേഹത്തെ നമസ്കരിച്ചു. "ഇവിടത്തെ തണുപ്പുകൊണ്ടും മററും രാത്രിയിൽ ഉറക്കത്തിനു തടസ്സം വന്നില്ലല്ലോ?അദ്ദേഹം ഞങ്ങളോടുചോദിച്ചു. "അധികം തണുപ്പു തോന്നിയില്ല. ഉറക്കം സുഖമായിരുന്നു." ഞാൻ മറുപടി പറഞ്ഞു. തുടർന്നു ഋതുഭേദങ്ങളിൽ ഹിമാലയത്തിലുണ്ടാകുന്നപരിവർത്തനങ്ങളെക്കുറിച്ചു ശ്രീ സ്വാമിതിരുവടികൾ ഞങ്ങളെ വിവരിച്ചു കേൾപ്പിച്ചു. ആ സംഭാഷണത്തിനിടയിൽ ശ്രീ ഓംകാരാശ്രമസ്വാമികളെപ്പററി ചിലതെല്ലാം ഞാൻ ശ്രീ തപോവനസ്വാമികളോടു ചോദിച്ചു. എന്റെ ജിജ്ഞാസ ശമിക്കത്തക്കവിധം ശ്രീഓംകാരാശ്രമജിയെക്കുറിച്ച് ശ്രീ തപോവനസ്വാമികൾ ഇപ്രകാരം പറഞ്ഞു. "ബോംബെയിൽ ഒരു നല്ല ഗൃഹസ്ഥനെന്നനിലയിൽ പ്രഖ്യാതനായ ഒരു മഹാരാഷ്ട്രബ്രാഹ്മണനായിരുന്നു.നിങ്ങൾ കണ്ട സ്വാമി ശ്രീഓംകാരാശ്രമജി കുറേക്കാലമായിഅദ്ദേഹം ഇവിടെ വന്നു സാധുവൃത്തിയിൽ കഴിയുകയാണ്." അപ്പോൾ ഞാൻ ചോദിച്ചു. "ഇങ്ങനെയുള്ള നഗ്നത സ്വീകരിക്കുന്നതു് കൊണ്ടു് ഒരു സന്ന്യാസിയുടെ ബ്രഹ്മനിഷ്ഠയ്ക്കു വല്ല മേന്മയും സിദ്ധിക്കുമോ?" എന്നു്. "നഗ്നതകൊണ്ടുമാത്രം ബ്രഹ്മനിഷ്ഠയോ അതിനുവല്ലമേന്മയോ

സിദ്ധിക്കുന്നതല്ല.'' എന്നായിരുന്നു അദ്ദേഹത്തിൻെറ മറുപടി. അതിനെത്തുടൎന്നു, ശ്രീ തപോവനസ്വാമികളും ഞാനുമായി നഗ്നതയെക്കുറിച്ചും മററും കുറച്ചുനേരം ചർച്ച ചെയ്തുകൊണ്ടിരുന്നു. അതിൻെറ ചുരുക്കം ഇങ്ങനെ പ്രസ്താവിക്കാം.

ശ്രീസ്വാമിജി —നഗ്നത തിതിക്ഷാരൂപത്തിലുള്ള ഒരു തപസ്യാചരണമാണ്. ഈ ഹിമാലയപ്രദേശത്തുള്ള വിരക്തന്മാരായ ചിലമഹാത്മാക്കൾ വെറുംനഗ്നന്മാരായിട്ടാണു് കഴിഞ്ഞുകൂടുന്നതു്. പഴയകാലംമുതൽ അതു് ഒരു വലിയ തപശ്ചര്യയായിട്ടു് ഇവിടെ പരിഗണിക്കപ്പെട്ടുപോരുന്നു. എന്നാൽ, നഗ്നത ഇന്നു് ഒരടിമാന ചിഹ്നമായിമാത്രം കരുതിപ്പോരുന്ന സാധുക്കളും ഇല്ലാതില്ല. പക്ഷേ, ഈ ഹൈമവതഭൂമിയിൽ ശീതകാലം എല്ലാവൎക്കും ദുസ്സഹമായിട്ടാണു് അനുഭവപ്പെടുന്നതു്. അക്കാലത്തു ശീതനിവാരണത്തിനുവേണ്ടി വളരെ ചൂടുള്ള കംബളങ്ങളുപയോഗിച്ചാൽപോലും വലിയ പ്രയോജനമുണ്ടാകാറില്ല. അങ്ങനെയുള്ള കാലത്തുകൂടി യാതൊരു വസ്ത്രവും ധരിക്കാതെ ശീതാദികളിൽനിന്നുണ്ടാവുന്ന ക്ലേശങ്ങളെ സന്തോഷസമേതം സഹിക്കുന്നതു വലിയ തപസ്സായിട്ടേ കരുതുവാൻ നവൃത്തിയുള്ളൂ.

ഞാൻ—ഇങ്ങനെയുള്ള നഗ്നന്മാരായ സാധുക്കൾ ബ്രഹ്മജ്ഞാനികൾ കൂടിയാണോ?

ശ്രീസ്വാമിജി — അവരിൽ ബ്രഹ്മജ്ഞാനികളും കണ്ടേക്കാം. എന്നാൽ, അധികം സാധുക്കളും ജ്ഞാന

ത്തേക്കാം വൈരാഗ്യത്തിനും ഉപരതിക്കമാണ് പ്രാധാന്യം കല്പിച്ചിരിക്കുന്നതു്.

ഞാൻ—ജ്ഞാനമില്ലെങ്കിൽ, വൈരാഗ്യവും ഉപരതിയും പൂർണ്ണമായാൽത്തന്നെ, ആർക്കും മോക്ഷം സിദ്ധിക്കയില്ലെന്നു ശ്രീ വിദ്യാരണ്യസ്വാമികാം പഞ്ചദശിയിൽ പറഞ്ഞിട്ടുണ്ടല്ലോ.

ശ്രീ സ്വാമിജി – അദ്ദേഹത്തിന്റെ അഭിപ്രായം ശരിയാണ്. ബ്രഹ്മജ്ഞാനംതന്നെയാണ് മോക്ഷത്തിനുള്ള മുഖ്യസാധനം. എന്നാൽ, വൈരാഗ്യവും ഉപരതിയും ജ്ഞാനത്തെ വളരെ സഹായിക്കും. ഇഹലോകത്തിലും പരലോകത്തിലുള്ള ഭോഗ്യവിഷയങ്ങാം ദു:ഖപ്രദങ്ങളാണെന്നു യുക്തിപൂർവ്വം ചിന്തിച്ചറിഞ്ഞു് അവയിൽ ആസക്തിയില്ലാതിരിക്കുകയാണല്ലോവൈരാഗ്യത്തിന്റെസ്വരൂപം. അതുപോലെ, യമനിയമാദി സാധനകാംകൊണ്ടു് അന്തഃകരണത്തെ നിരോധിച്ച് അന്തർമ്മുഖമാക്കി വയ്ക്കുന്നതു് ഉപരതിയാകുന്നു. ഇവ രണ്ടും ജ്ഞാനനിഷ്ഠയ്ക്കു് ഏററവും സഹായകരമാണ്.

അമാനിത്വം, അദംഭിത്വം, അഹിംസ, ക്ഷാന്തി, ആർജ്ജവം, ആചാര്യോപാസനം, ശൌചം, സ്ഥൈര്യം, ആത്മനിയന്ത്രണം, വിഷയവിരക്തി മുതലായജ്ഞാനസാധനകളിൽ വൈരാഗ്യത്തെയും ഉപരതിയെയുംകൂടി ഉാംപ്പെടുത്തിക്കൊണ്ടാണല്ലോ ഭഗവാൻ ഗീത ഉപദേശിക്കുന്നതു്. അതിനാൽ, അമാനിത്വാദികളായ ജ്ഞാനസാധനകളഭ്യസിച്ച് പരിപക്വതയെ പ്രാപിച്ചാൽ, ജ്ഞാനവുംമുക്തിയുംസിദ്ധിക്കുമെന്നുനിശ്ചയിക്കാവുന്നതാണ്. ആ

നിലയിൽ നഗ്നത ദേഹാഭിമാനാദികളെ ഇല്ലാതാക്കുന്ന തിനും ശീതാതപാദികളെ സഹിച്ചു തപസ്സു വർദ്ധിപ്പിക്കുന്നതിനും ഉപകാരപ്പെടുമെങ്കിൽ, അതിനെ ജ്ഞാനസാധനമായി പരിഗണിക്കയും ചെയ്യാം.

ഞാൻ—ഈ ഹിമാലയത്തിൽ നഗ്നന്മാരായ തപസ്വികൾ ധാരാളം ഉണ്ടോ?

ശ്രീ സ്വാമിജി—അത്രവളരെയില്ല. ചിലരെയെല്ലാം അങ്ങിങ്ങായി കാണാറുണ്ടു്. ഈ ഗംഗയുടെ അങ്ങേക്കരയിൽത്തന്നെ വിരക്തനായ ഒരു സാധുമഹാത്മാവു നിവസിക്കുന്നുണ്ടു്. യാതൊരു വ്യവഹാരങ്ങളിലും ഇടപെടാതെ ഒരു ചെറിയ കുടിലിൽ തപോനിഷ്ഠയിൽ കഴിയുന്ന വലിയ വിരക്തനാണദ്ദേഹം. പോയിക്കാണുന്നതു നല്ലതാണു്.

ഞാൻ— ലോകാനുഗ്രഹപരമായ പ്രവൃത്തികളൊന്നും തന്നെ ചെയ്യുവാൻ ഇങ്ങനെയുള്ള തപസ്വികൾക്കു സാധ്യമല്ലല്ലോ?

ശ്രീ സ്വാമിജി— (പുഞ്ചിരിതൂകിക്കൊണ്ടു പറയുന്നു) സന്ന്യാസം സർവ്വകർമ്മത്യാഗരൂപത്തിലാണു് വിജയിക്കുന്നതു്. ഒരു സാധു കാമ്യാദി സകലകർമ്മങ്ങളുമുപേക്ഷിച്ചു് ഏകാന്തസങ്കേതത്തിലിരുന്നു ബ്രഹ്മധ്യാനം ചെയ്യുന്നതു ലോകാനുഗ്രഹപരമായ ഒരു മഹായജ്ഞംകൂടിയാണല്ലോ?

ഞാൻ — ലോകവ്യവഹാരങ്ങളിൽ ഒന്നും ശ്രദ്ധിക്കാതെ ഏകാന്തമായ ഒരു സ്ഥലത്തിരുന്നു തപസ്സുചെയ്യു

ന്നത്ു് ഒരു വ്യക്തിയുടെ സ്വാത്ഥമായ പ്രവൃത്തിയായിട്ടുമാത്രമേ ഇന്നത്തെ ജനങ്ങരം വീക്ഷിക്കാറുള്ള

ശ്രീ സ്വാമിജി—ഏതു പ്രവൃത്തിയിലും പ്രവത്തകന്റെ കുറേ സ്വാർത്ഥത കൂടി പ്രകാശിക്കും. ഒരാരം പരോപകാരപരമായ കർമ്മത്തിലേർപ്പെടുന്നു എന്നിരിക്കട്ടെ. അയാരം തന്റെ പ്രവൃത്തികരം അന്യർക്കു് ഏററവും ഉപകാരപ്പെട്ടുവെന്നു കാണുമ്പോരം സന്തോഷിക്കുകയും ഉപകാരപ്പെട്ടില്ലെങ്കിൽ സന്തപിക്കുകയും ചെയ്യും. പ്രവൃത്തിയുടെ സ്വാർത്ഥപരതയാണു് അതു കാണാക്കുന്നതു്. പക്ഷെ, ആ പരോപകാരിയുടെ സേവനം കൊണ്ടു ലോകക്കു വളരെ പ്രയോജനമുണ്ടാകാറുണ്ടു്. ആ പ്രയോജനംകൊണ്ടു കൂടുതൽ സന്തോഷിക്കുന്നതു പ്രവത്തകൻതന്നെയാണു്. അതുപോലെ, ഒരു സന്ന്യാസി ഏകാന്തത്തിലിരുന്നു തപസ്സുചെയ്യുന്നതുകൊണ്ടു്, അദ്ദേഹത്തിനു് മനഃശാന്തി മുതലായ സാത്വികഗുണങ്ങരം ഉണ്ടാകുന്നു. അതോടൊപ്പം തന്നെ ആ മഹാത്മാവിനെ ദർശിക്കുകയുംഉപചരിക്കുകയും ചെയ്യുന്ന ശ്രദ്ധാലുക്കരംക്കും ആസ്തിക്യബുദ്ധിയും തജ്ജന്യമായ മനഃശാന്തിയും ഉണ്ടാകുന്നു. അതിനാൽ, ഏകാന്തത്തിലിരുന്നു തപസ്സുചെയ്യുന്നതു ലോകാനുഗ്രഹപരമായ ഒരു പ്രവൃത്തിയായിട്ടുകൂടിപര ഗണിക്കാവുന്നതാണല്ലോ.

ഞാൻ—അങ്ങനെയുള്ള തപസ്സു ലോകാനുഗ്രഹപരമാണെന്നു വിശ്വസിക്കുന്നവർ ഇന്നു വളരെ കുറവാണു്. സാമാന്യജനങ്ങളുടെ ഇടയിലിറങ്ങി ധർമ്മോപദേശങ്ങരം നല്കുക, ആശുപത്രികളും പാഠശാലകളും അനാഥാലയങ്ങളും സ്ഥാപിക്കുക മുതലായ പ്രവൃത്തികളെയാണു്ഇന്ന

ത്തെ ലൗകികജനങ്ങൾ ലോകാനുഗ്രഹപരങ്ങളായി കാണുന്നതു്.

ശ്രീസ്വാമിജി— ആ പ്രവൃത്തികളെല്ലാം ഗൃഹസ്ഥന്മാരുടെ ധർമ്മങ്ങളിൽപ്പെട്ടതാണല്ലൊ. സന്ന്യാസികൾ അവയാണോ ചെയ്യേണ്ടതു്?

ഞാൻ–ഇന്നു സന്ന്യാസിമാരിൽ ഒരു വിഭാഗം ആവക പ്രവൃത്തികളിൽ ഏർപ്പെട്ടുകൊണ്ടാണിരിക്കുന്നതു്. അങ്ങനെ ചെയ്യെങ്കിലേ അവൎക്കു ലോകത്തിൽ അംഗീകാരവും പ്രശസ്തിയും സിദ്ധിക്കുകയുള്ളു.

ശ്രീ സ്വാമിജി–സന്ന്യാസി, ലോകത്തിന്റെ അംഗീകാരത്തിനും പ്രശസ്തിക്കും വേണ്ടിയാണോ ജീവിക്കേണ്ടതു്? അങ്ങനെ ജീവിക്കാൻ ഇന്നത്തെ പരിതഃസ്ഥിതി അവരെ പ്രേരിപ്പിക്കുന്നുണ്ടായിരിക്കാം. വിദേശങ്ങളിൽനിന്നുവന്ന ക്രിസ്ത്യാനികളായ മിഷ്യനറിമാരെ അനുകരിച്ചു് ഹിന്ദുസന്ന്യാസിമാരും ഇപ്പോൾ ആശുപത്രികളും അനാഥാലയങ്ങളും വിദ്യാലയങ്ങളും മററും നടത്തുന്നതായി കേൾക്കാറുണ്ടു്. അതെല്ലാം വളരെ നല്ലതുതന്നെയാണ്. പക്ഷേ, ആവക സ്ഥാപനങ്ങൾ നടത്താൻ ധാരാളം പണം വേണം. അതു സന്ന്യാസിമാർക്കു് എവിടെനിന്നു കിട്ടും?

ഞാൻ—അവർ ഗൃഹസ്ഥന്മാരുടെ പക്കൽ നിന്നു പണം പിരിച്ചെടുത്താണ് സ്ഥാപനങ്ങൾ നടത്തുന്നതു്.

ശ്രീ സ്വാമിജി—അങ്ങനെയാണെങ്കിൽ, ആവക സ്ഥാപനങ്ങളെല്ലാം ഗൃഹസ്ഥന്മാരുടെ വകയാണല്ലോ. പക്ഷെ, ഗൃഹസ്ഥന്മാർക്കു് മററു ജോലികളുള്ളതുകൊണ്ടു്

ആവക സ്ഥാപനങ്ങളുടെ മാനേജ്മെൻറു വഹിക്കാൻ സന്ന്യാസിമാരെ ചുമതലപ്പെടുത്തുമായിരിക്കും. അങ്ങനെ ചുമതല വഹിക്കുന്ന സന്ന്യാസിമാർ ആവക സ്ഥാപനങ്ങളെല്ലാം തങ്ങളുടെ വകയാണെന്നഭിമാനിക്കുന്നുണ്ടാവും. ആ അഭിമാനം തെററാണ്. സന്ന്യാസിമാർ ഇങ്ങനെയുള്ള ഇഷ്ടാപൂർത്താദികർമ്മങ്ങൾ ചെയ്യുവാൻ കടപ്പെട്ടവരല്ല. അവർ നിവൃത്തിപ്രധാനമായ ജീവിതം നയിക്കണമെന്നാണ് ശ്രുതിധർമ്മം അനുശാസിക്കുന്നത്. പ്രവൃത്തിമാർഗ്ഗം ഗൃഹസ്ഥന്മാർക്കുള്ളതാണ്. പാമരന്മാരുടെ വ്യവഹാരത്തെക്കാൾ മേന്മ ഗൃഹസ്ഥന്മാരുടെ ഇഷ്ടാപൂർത്താദികർമ്മങ്ങൾക്കുണ്ട്. പക്ഷേ, ആവക പ്രവൃത്തികളെക്കാൾ സഗുണോപാസ്തിക്കും അതിനേക്കാൾ നിർഗ്ഗുണോപാസ്തിക്കും ശ്രേഷ്ഠതയുണ്ടെന്നു സ്മൃതികൾ പറയുന്നു. ആവക പ്രവൃത്തികളേക്കാളെല്ലാം മഹത്വം ആത്മജ്ഞാനത്തിനാണ്. അതു് ആത്മശാന്തിയെ പ്രദാനം ചെയ്യുന്നു. ഈ ലോകത്തിൽ എല്ലാ മനുഷ്യരും ദുഃഖം അനുഭവിച്ചുകൊണ്ടാണിരിക്കുന്നതു് അവക്കേററവും അഭികാമ്യമായിട്ടുള്ളതു് ദുഃഖത്തിൻെറ അത്യന്തികനിവൃത്തിയും നിത്യസുഖപ്രാപ്തിയുമാണു്. സ്വാത്ഥപരന്മാരും പരാത്ഥരതന്മാരും നിരന്തരം ചെയ്തുകൊണ്ടിരിക്കുന്ന പ്രവൃത്തികളുടെയെല്ലാം ലക്ഷ്യം ദുഃഖശാന്തിയും സുഖപ്രാപ്തിയുമല്ലാതെ മറെറാന്നുമല്ല. ആ ലക്ഷ്യത്തിലെത്തിചേരുന്നതിനുള്ള ശരിയായമാർഗ്ഗം ആത്മജ്ഞാനമാണ്. അതിനാൽ, മഹത്വമേറിയ ആ ജ്ഞാനമാർഗ്ഗത്തിലേക്കു് മനുഷ്യനെ പ്രേരിപ്പിക്കുന്നസന്ന്യാസികളുടെ നിവൃത്തിപ്രധാനമായ ജീവിതം ലോകാനുഗ്രഹപരമായ വലിയ സേവനം തന്നെയാണെന്നു് നിസ്സംശയം പറയാം.

ഞാൻ—ആ ദൃഷ്ടിയിൽ സന്ന്യാസികളുടെ ജീവിതം ലോകക്ഷേമകരമാണെന്നു കരുതാം. എന്നാൽ, ആത്മജിജ്ഞാസ ലേശംപോലുമില്ലാത്ത ആളുകൾക്ക് നിവൃത്തിപ്രധാനമായ ജീവിതം നിഷ്പ്രയോജനമായിട്ടേ തോന്നുകയുള്ളു.

ശ്രീസ്വാമിജി—ബഹിർമ്മുഖന്മാരുടെ ആ തോന്നലിന് ഒരു പ്രാധാന്യവും കല്പിക്കുവാനില്ല. അവർക്ക് ശാന്തിമയമായ സാധുജീവിതത്തെക്കുറിച്ച് എന്തറിയുവാൻ കഴിയും? പ്രവൃത്തികളിൽ വളരെ ശ്രദ്ധ ചെലുത്തിയിട്ടും ക്ലേശശമനമുണ്ടാകാതെ അസ്വസ്ഥചിത്തന്മാരായിത്തീരുന്ന മനുഷ്യർക്ക് ആത്മശാന്തിപ്രദമായ ഒരു സങ്കേതമാണ് സന്ന്യാസാശ്രമം, ആ ആശ്രമത്തിൽ ആത്മരതികളായി, ആത്മക്രീഡന്മാരായി, ആത്മമിഥുനന്മാരായി, ആത്മാനന്ദന്മാരായി വിജയിച്ചരുളുന്ന സാധുമഹാത്മാക്കൾ പർവ്വതമസ്തകങ്ങളിലുള്ള ഗുഹകളിലോ, ഘോരാരണ്യങ്ങളിലോ, മറ്റെതെങ്കിലും ഏകാന്തസ്ഥലങ്ങളിലോ ഇരുന്നുകൊള്ളട്ടെ. എന്നാലും, ആ ധന്യാത്മാക്കൾ അജ്ഞാനാന്ധകാരത്തെ ഇല്ലാതാക്കി മാനവഹൃദയത്തിൽ പരമാനന്ദം ഉത്പാദിപ്പിച്ചുകൊണ്ടാണ് വിരാജിക്കുന്നതു്. അതിനാൽ, ആത്മാരാമന്മാരായ സാധുക്കളെ ലോകത്തിൻെറ അനർഘഭൂഷണങ്ങളായി വിദ്വജ്ജനങ്ങൾ കാണുന്നുണ്ട്. ശ്രീരാമകൃഷ്ണപരമഹംസരും, ശ്രീരാമതീർത്ഥരും, ശ്രീരമണമഹർഷിയും നമ്മുടെ കാലത്തു് ജീവിച്ചിരുന്ന മഹാത്മാക്കളാണല്ലൊ. ആ തീർത്ഥപാദന്മാർ പാഠശാലയും ആശുപത്രിയും ഒന്നും സ്ഥാപിച്ചവരല്ല. പക്ഷേ, അവരുടെ അന്തിമമായ പ്രാരബ്ധശരീരം ലോകാ

നുഗ്രഹപ്രദമായിരുന്നു. അവരുടെ ശ്വാസോച്ഛ്വാസങ്ങൾ തന്നെ ലോകക്ക് ധർമ്മരഹസ്യങ്ങൾ വ്യാഖ്യാനിച്ചുകൊണ്ടു മിരുന്നു. അവരുടെ സാന്നിദ്ധ്യം ധർമ്മപ്രബുദ്ധതയേയും മനശ്ശാന്തിയേയും ആരിലും ഉത്പാദിപ്പിച്ചുകൊണ്ടാണിരുന്നതു്. പരിപാവനമായ ആ സാന്നിദ്ധ്യംകൊണ്ടു് എത്രയെത്ര മഹാപാപികൾ പുണ്യശാലികളായില്ലേ? എത്രയെത്ര ധനികന്മാർ ലോകസേവന തല്പരന്മാരും ത്യാഗികളുമായിത്തീർന്നില്ലേ? എത്രയെത്ര നാസ്തികന്മാർ ആസ്തികന്മാരായി മാറിയില്ലേ? നിവൃത്തിപ്രധാനന്മാരായ ആ ഭിക്ഷുക്കൾക്കു് ശാന്തമായ തങ്ങളുടെ ജീവിതചര്യകൊണ്ടു് ലോകത്തിനെത്രമാത്രം ഉപകാരം ചെയ്യുവാൻ കഴിഞ്ഞുവെന്നുള്ളതു് ഭാവിചരിത്രകാരന്മാർ രേഖപ്പെടുത്തിക്കൊള്ളും. പക്ഷേ, ഒന്നു തീർത്തു പറയാം. അവർ മധുരമായ പ്രഭാഷണങ്ങളും ലളിതമായ ജീവിതചര്യകളും നിഷ്ക്കപടമായ മന്ദസ്മിതവും വഴിയായി നടത്തിയ ലോകസേവനം അനവധി ആശുപത്രികളോ, വിദ്യാലയങ്ങളോ, അനാഥാലയങ്ങളോ സ്ഥാപിക്കുന്നതിനേക്കാൾ എത്രയോ മഹത്തരമാണു്. ഇതിൽനിന്നു സ്പഷ്ടമാകുന്നതു്. സന്ന്യാസിയുടെ ധർമ്മം ആത്മനിഷ്ഠയും അതിനനുകൂലങ്ങളായ അഭ്യാസങ്ങളുമാണെന്നാകുന്നു. ആ ധർമ്മം അനുഷ്ഠിക്കുന്നതിനു് കഴിവില്ലാത്തവരാണ് മററു മാർഗ്ഗങ്ങളിലേക്കുതിരിയുന്നതു്. അവർ അങ്ങിനെയെങ്കിലും ചെയ്യുന്നതു വളരെ നല്ലതുതന്നെ. പക്ഷേ, അപ്രകാരമുള്ള പ്രവൃത്തികൾ ചെയ്യുന്നതിനു സന്ന്യാസിയുടെവേഷം ധരിക്കണമെന്നില്ല. ധർമ്മിഷ്ഠന്മാരായ ഗൃഹസ്ഥന്മാർക്കും ആവക പ്രവൃത്തികൾ ചെയ്യാവുന്നതാണു്. അങ്ങനെ ചെയ്യുന്നുമുണ്ടു്. ഗൃഹസ്ഥാശ്രമത്തിൽ സാധിക്കുവാൻ പ്രയാസമുള്ള കാര്യമാണു്.

സന്ന്യാസാശ്രമത്തിൽ വച്ചു സാധിക്കേണ്ടതു്. അതു് ആത്മശാന്തി ഒന്നുമാത്രമാകുന്നു.

ഞാൻ - സന്ന്യാസിമാരെല്ലാം പൊതുജനങ്ങൾക്കു് ഉപകാരമുള്ള പ്രവൃത്തികൾ ചെയ്യണമെന്നാണ് ഇന്നത്തെ നേതാക്കന്മാർ ഉപദേശിക്കുന്നതു്. അങ്ങനെയുള്ള നിഷ്കാമകർമ്മങ്ങൾ ജിജ്ഞാസുക്കൾക്കു് അന്തഃകരണശുദ്ധി ദ്വാരാ ആത്മജ്ഞാനവും ജ്ഞാനികൾക്കു് സർവാത്മഭാവരൂപമായ സമാധിയും പ്രദാനം ചെയ്യുമെന്നുകൂടി ചില നേതാക്കന്മാർ വാദിക്കുന്നുണ്ടു്. ശ്രീമദ് ഭഗവദ് ഗീതയെയാണു് അതിനുള്ള പ്രമാണഗ്രന്ഥമായി അവർ ചൂണ്ടിക്കാണിക്കുന്നതു്.

ശ്രീ സ്വാമിജി - അതൊരു നല്ല ആശയമാണു്. പക്ഷേ, പ്രായോഗികരംഗത്തു ഫലിച്ചുകാണുന്നില്ലെന്നേയുള്ളൂ. വേദാന്തശാസ്ത്രത്തിൽ അസാമാന്യമായ പാണ്ഡിത്യവും തപസ്സും ആത്മനിഷ്ഠയും സമ്പാദിച്ചിട്ടുള്ള പല ശങ്കരാചാര്യന്മാരും മഹാമണ്ഡലേശ്വരന്മാരുംകൂടി തങ്ങളുടെ സ്ഥാനത്തിനനുകൂലമായ പ്രവൃത്തിപഥത്തിൽനിന്നു പിൻതിരിയുവാനുള്ള ആഗ്രഹം പ്രകടിപ്പിക്കുന്നതു് ഇവിടുന്നു പലപ്പോഴും കേട്ടിട്ടുണ്ടു്. വിക്ഷേപപ്രധാനമായ പ്രവൃത്തിമാർഗ്ഗത്തിൽക്കൂടി സഞ്ചരിച്ചാൽ ഒരു സന്ന്യാസിക്കു് ആത്മശാന്തിരസമാസ്വാദിക്കുവാൻ അത്ര എളുപ്പമല്ല.

ഞാൻ—ജനകമഹാരാജാവു് രാജ്യകാര്യങ്ങളിൽ വ്യാപൃതനായിരുന്നപ്പോഴും ആത്മശാന്തിരസംകൂടി അനുഭവിച്ചിരുന്നതായി പുരാണേതിഹാസങ്ങളിൽ പ്രതിപാദിച്ചിട്ടുണ്ടല്ലോ.

ശ്രീ സ്വാമിജി—അങ്ങനെ ഒരു ജനകൻ മാത്രമല്ലേ ഉണ്ടായിരുന്നുള്ളൂ. അദ്ദേഹം ഉത്തമനായ ഒരു ജ്ഞാനിയായിരുന്നു.

* "മയ്യനന്തമഹാംഭോധൗ
ജഗദ്വീചി: സ്വഭാവതഃ
ഉദേതു വാസ്തമായാതു
ന മേ വൃദ്ധിർന്ന ച ക്ഷതി:"

+ "അഹോ ജനസമൂഹേഽപി
ന ദ്വൈതം പശ്യതോ മമ
അരണ്യമിവ സംവൃത്തം
ക്വ രതിം കരവാണ്യഹം"

എന്നാണ് ജനകന്റെ ആത്മാനുഭൂതിയെക്കുറിച്ച് അഷ്ടാവക്രഗീതയിൽ വർണ്ണിച്ചിരിക്കുന്നത്. അന്യദൃഷ്ടിയിൽ രാജ്യകാര്യധുരന്ധരനായി വർത്തിച്ച ജനകനു സ്വദൃഷ്ടിയിൽ പ്രപഞ്ചം വെറും ശൂന്യമായിട്ടാണ് തോന്നിയിരുന്നത്. അദ്ദേഹത്തിന്റെ പ്രാരാബ്ധവേഗം രാജ്യകാര്യങ്ങളിലേക്ക് അദ്ദേഹത്തെ നയിച്ചു എന്നേയുള്ളൂ.

---

* ജ്ഞാനാകുന്ന മഹാസമുദ്രത്തിൽ സംസാരരൂപമാകുന്ന തരംഗം സ്വാഭാവികമായി ഉണ്ടാവുകയോ നശിക്കുകയോ ചെയ്യട്ടെ. അതുകൊണ്ടൊന്നും എനിക്ക് അഭിവൃദ്ധിയോ ക്ഷയമോ ഉണ്ടാകാനില്ല.

+ അഹോ! ജനസമൂഹത്തിൽപോലും രണ്ടെന്ന ഭാവം കാണാത്ത എനിക്ക് എല്ലാം വനമെന്നപോലെ ശൂന്യമായിത്തീർന്നിരിക്കുകയാണ്. ഈ അവസ്ഥയിൽ എനിക്ക് എവിടെയാണ് പ്രീതിയുണ്ടാവുക?

എങ്കിലും, താൻ അവയെല്ലാം കേവലം സാക്ഷി ഭാവത്തിൽമാത്രം കണ്ടുകൊണ്ടാണിരുന്നതു്. ഇങ്ങനെ ജനകനെപ്പോലെ എല്ലാവരും ബ്രഹ്മനിഷ്ഠന്മാരായിത്തീരണമെന്നാണ് ഈ സാധുവിനും ആഗ്രഹം. പക്ഷെ, എല്ലാവർക്കും അങ്ങനെ സാധിച്ചുവെന്നു വരികയില്ല. അതിനു കഴിവില്ലാത്തവർ പ്രവൃത്തിമാർഗ്ഗത്തിലേക്കു തിരിയട്ടെ; അതും ലോകക്ഷേമകരമാണല്ലൊ എന്നാൽ, ഒരു സന്ന്യാസിയെ സംബന്ധിച്ചിടത്തോളം പ്രധാന ധർമ്മം നിവൃത്തിപ്രധാനമായ ബ്രഹ്മനിഷ്ഠയാണെന്നുള്ള പരമാർത്ഥം വിസ്മരിക്കുവാൻപാടില്ല'', എന്നു പറഞ്ഞിട്ട് ഉപനിഷത്തുകളും ഗീതയും ബ്രഹ്മസൂത്രങ്ങളും മററും ഈ ആത്മനിഷ്ഠയെത്തന്നെയാണ് സിദ്ധാന്തപക്ഷമായി സ്വീകരിക്കുന്നതെന്ന് ഉദാഹരണസഹിതം ശ്രീ തപോവന സ്വാമികൾ ഞങ്ങൾക്ക് വിവരിച്ചുതന്നു. അപ്പോൾ ഞാൻ സ്വാമിജിയോടു ചോദിച്ചു: ''ശ്രീമദ് ഭഗവദ്ഗീത പ്രവൃത്തിപ്രധാനമായ കർമ്മമാർഗ്ഗത്തെയാണ് സ്ഥാപിച്ചിരിക്കുന്നതെന്ന് ശ്രീ ലോകമാന്യതിലകൻ മുതലായ പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ടല്ലൊ'' എന്ന്. ''തിലകൻ അറിയേണ്ടതു് അറിഞ്ഞ ഒരു മഹാനായിരുന്നു എന്ന് ''ഗീതാരഹസ്യം'' സൂക്ഷിച്ചുവായിച്ചാൽ മനസ്സിലാകും. അദ്ദേഹം ഗീതയുടെ സിദ്ധാന്തപക്ഷം അദ്വൈതബ്രഹ്മതത്വം തന്നെയാണെന്നാണ് സ്ഥാപിച്ചിരിക്കുന്നതു്. പക്ഷേ, ബ്രഹ്മജ്ഞാനി ആയതിനുശേഷവും വേദവിഹിതമായ കർമ്മം ചെയ്യണമെന്നുകൂടി അദ്ദേഹം വാദിക്കുന്നുണ്ട്. ആ വാദത്തോടു മാത്രമേ നമുക്ക് വിയോജിപ്പുള്ളു. സർവ്വശാസ്ത്രങ്ങളും അജ്ഞന്മാരെ ജിജ്ഞാസുക്കളും ജിജ്ഞാസുക്കളെജ്ഞാനികളുമാക്കിത്തീർക്കുവാനുള്ള

മാർഗ്ഗങ്ങളാണ് ഉപദേശിക്കുന്നതു്. ആ ഉപദേശങ്ങളുടെ ഫലം ''ജ്ഞാനിയായിത്തീരുക'' എന്നുള്ളതാണ്. ബ്രഹ്മത്തെ സാക്ഷാത്ക്കരിച്ചജ്ഞാനി ബ്രഹ്മസ്വരൂപനാണെന്ന് ശാസ്ത്രങ്ങൾ ഉദ്ഘോഷിക്കുന്നുണ്ടു്. ആ നിലയിൽ, വിധിനിഷേധശാസ്ത്രങ്ങൾ ബ്രഹ്മജ്ഞാനിയെ ബാധിക്കുന്നില്ലെന്നാണ് ശ്രീ ശങ്കരഭഗവത്പാദരും അദ്ദേഹത്തിൻെറശിഷ്യപരമ്പരയുംസിദ്ധാന്തിക്കുന്നതു് ജ്ഞാനികൾ തങ്ങളുടെ പ്രാരബ്ധകർമ്മമനുസരിച്ച് പ്രവൃത്തിപ്രധാനന്മാരൊ, നിവൃത്തിപ്രധാനന്മാരൊ ആയിക്കൊള്ളട്ടെ; എന്നാലുംഅവരെവിധിനിഷേധങ്ങൾസ്പർശിക്കുകയില്ല; ജ്ഞാനാഗ്നിദഗ്ദ്ധകർമ്മാക്കളായ അവരുടെ പ്രവൃത്തികൾ കർമ്മകോടിയിൽപെടുന്നുമില്ല. എന്നാണ് ശ്രീ ശങ്കരാചാര്യരുടെ അഭിപ്രായം. എന്നാൽ, തിലകമഹാശയനാകട്ടെ, ബ്രഹ്മനിഷ്ഠനായജ്ഞാനിയും കർമ്മംചെയ്യണമെന്നുവാദിക്കുന്നു. പക്ഷേ, ആ വാദത്തിൻെറ സാരം ജ്ഞാനികളെന്ന് അഭിമാനിക്കുന്ന ഒരുകൂട്ടം ആളുകൾ ജ്ഞാനലാഭത്തിനുകൂടി പരിശ്രമിക്കാതെ, യാതൊന്നും പ്രവർത്തിക്കാതെ സന്ന്യാസചിഹ്നം കൈകൊണ്ടു് ഗൃഹസ്ഥന്മാരിൽനിന്നു് നിർല്ലോഭംഭിക്ഷവാങ്ങി അലസന്മാരായിജീവിക്കുന്നതു ശരിയല്ലെന്നായിരിക്കാം, അതു നമ്മുടെ നാടിനുനേരിട്ടിട്ടുള്ള ഒരാപത്താണ്. അതിനാൽ അങ്ങനെയുള്ള ആളുകളും പ്രവൃത്തിചെയ്യണം എന്നാണു തിലകൻെറ സിദ്ധാന്തം. സന്ന്യാസഭ്രമംജനസാമാന്യത്തിനിടയിൽ വർദ്ധിച്ചിരുന്ന ഒരു കാലഘട്ടത്തിലാണ ശ്രീ തിലകമഹാശയൻ ''ഗീതാരഹസ്യം'' വിരചിച്ചതു്. അതിനാൽ, അന്നു് കർമ്മപ്രബോധനത്തിൻെറ ആവശ്യകത ഭാരതത്തിന് ഉണ്ടായിരുന്നുവെന്നുകൂടി നാം ചിന്തി

ക്കണം. എന്നാൽ, ഗീതാരഹസ്യസിദ്ധാന്തത്തെ ഖണ്ഡിച്ച് ഗീതയുടെസിദ്ധാന്തപക്ഷം സർവകർമ്മസന്ന്യാസപൂർവ്വകമായ ബ്രഹ്മനിഷ്ഠയാണെന്ന് സ്ഥാപിച്ച് എഴുതിയിട്ടുള്ള ഗ്രന്ഥങ്ങളും സംസ്കൃതഭാഷയിലും, ഹിന്ദിഭാഷയിലും ഉണ്ടെന്നുള്ള വസ്തുതയും ഓർക്കേണ്ടതാണ്," എന്ന് സ്വാമിജി മറുപടി പറഞ്ഞു.

ഞാൻ—അർജ്ജുനൻ സന്ന്യസിക്കാൻ ആരംഭിച്ചപ്പോഴല്ലേ അതു തടഞ്ഞിട്ട് യുദ്ധം ചെയ്യുവാനാണല്ലോ ഭഗവാൻ ഉപദേശിച്ചതു്. അതുകൊണ്ട്, സർവകർമ്മത്യാഗരൂപമായ സന്ന്യാസത്തെ ശ്രീമദ് ഭഗവദ്ഗീത നിഷേധിക്കുകയല്ലേ ചെയ്യുന്നതു്?

ശ്രീ സ്വാമിജി—ശ്രീമദ് ഭഗവദ്ഗീത സന്ന്യാസത്തെ നിഷേധിക്കുന്നില്ല. സന്ന്യാസത്തിനുള്ള കാരണം തീവ്രതരമായ വൈരാഗ്യമാണ്. വിവേകം. വൈരാഗ്യം, ശമം, ദമം, ഉപരതി, തിതിക്ഷ, ശ്രദ്ധ, സമാധാനം മോക്ഷേച്ഛ ഇങ്ങനെയുള്ള സാധനസമ്പത്തുക്കളെ സമ്പാദിച്ച മനുഷ്യനാണ് സന്ന്യാസത്തിനധികാരിയെന്ന് ശ്രുതികളും സ്മൃതികളും അനുശാസിക്കുന്നു. എന്നാൽ, അഹന്തയ്ക്കും മമതയ്ക്കുമടിപ്പെട്ട് സ്വജനനാശവും അതിൽനിന്നുണ്ടാകാവുന്ന പാപവും പരിചിന്തിച്ച് ദുഃഖാർത്തനായിത്തീർന്ന അർജ്ജുനൻ യുദ്ധത്തിൽനിന്ന് പിന്തിരിഞ്ഞു് സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുവാനാണ് ഒരുങ്ങിയതു് അങ്ങനെയുള്ള അർജ്ജുനൻ സന്ന്യാസത്തിനധികാരിയാണോ എന്ന് പരിശോധിക്കുന്നതിനുവേണ്ടി യഥാർത്ഥസന്ന്യാസിയുടേയും അയഥാർത്ഥസന്ന്യാസിയുടെയും ലക്ഷണ

ങ്ങളുംകൂടി ഭഗവാൻ അർജ്ജുനന് വേർതിരിച്ച് കാണിച്ചു കൊടുക്കുന്നുണ്ട്. സ്ഥിരപ്രജ്ഞൻ, ജ്ഞാനി, മദ്ഭക്തൻ ഗുണാതീതൻ, ബ്രഹ്മഭൂതൻ, ആത്മരതി, ആത്മതൃപ്തൻ, ആത്മസന്തുഷ്ടൻ മുതലായ പദങ്ങൾകൊണ്ട് യഥാർത്ഥ സന്ന്യാസിയേയും, മിഥ്യാചാരൻ, മൂഢൻ, ഇന്ദ്രിയാരാമൻ മുതലായ പദങ്ങൾകൊണ്ട് അയഥാർത്ഥസന്ന്യാസിയേയുമാണ് ഭഗവദ്ഗീതയിൽ പ്രത്യേകം ചൂണ്ടിക്കാണിക്കുന്നത്. ബ്രഹ്മജ്ഞാനി ശാസ്ത്രങ്ങളുടെ വിധിനിഷേധങ്ങൾക്ക് അതീതനും കൃതകൃത്യനും ആണെന്നുള്ള ഉപനിഷത്-സിദ്ധാന്തം ശ്രീമദ്ഭഗവദ്ഗീതയ്ക്കും മാന്യമാണ്.

"അസക്തബുദ്ധിഃ സർവ്വത്ര
ജിതാത്മാ വിഗതസ്പൃഹഃ
നൈഷ്കർമ്യസിദ്ധിം പരമാം
സന്ന്യാസേനാധിഗച്ഛതി" ഗീത 18-49

എന്നു തുടങ്ങി അനേകം ഗീതാശ്ലോകങ്ങൾ ഈ വസ്തുത വ്യക്തമാക്കുന്നു. അതുകൊണ്ട്, ഗീതയുടെ മുഖ്യസിദ്ധാന്തം, ജ്ഞാനികൾ സർവ്വകർമ്മത്യാഗരൂപമായ ബ്രഹ്മനിഷ്ഠയും അതിന് അധികാരിത സിദ്ധിച്ചിട്ടില്ലാത്ത കർമ്മഠന്മാർ ഈശ്വരാർപ്പണമായി കർമ്മം ചെയ്ത് ചിത്തശുദ്ധിയും സമ്പാദിക്കണമെന്നുള്ളതാണ്.

കായേന മനസാ ബുദ്ധ്യാ
കേവലൈരിന്ദ്രിയൈരപി
യോഗിനഃ കർമ്മ കുർവ്വന്തി
സംഗം ത്യക്ത്വാത്മശുദ്ധയേ" ഗീ. 5-11

എന്ന വചനം കർമ്മത്തിന്റെ ഫലം മനഃശുദ്ധിയാണെന്നു ഗീതയിൽ സമർത്ഥിക്കുകയാണല്ലോ ചെയ്യുന്നത്.

ഞാൻ— * സന്ന്യാസ: കർമ്മയോഗശ്ച
നി:ശ്രേയസകരാവുഭൌ
തയോസ്തു കർമ്മസന്ന്യാസാത്
കർമ്മയോഗോ വിശിഷ്യതേ. ഗീ 5–2

എന്നുള്ള ഗീതാവചനം നോക്കുമ്പോൾ, സന്ന്യാസത്തെ ക്കാൾ കർമ്മയോഗത്തിനാണ് ഭഗവദ്ഗീത പ്രാധാന്യം നൽകുന്നതെന്നു കാണാമല്ലോ?

ശ്രീ സ്വാമിജി–ഉപക്രമോപസംഹാരങ്ങൾ, അഭ്യാസം, അപൂർവ്വത, ഫലം, അർത്ഥവാദം, ഉപപത്തി ഇങ്ങനെ ആറു് തരത്തിലുള്ള ഹേതുക്കൾവച്ചുകൊണ്ടാണ് ശാസ്ത്രാർത്ഥനിർണ്ണയം ചെയ്യുന്നതു്. ആ നിലയിൽ പരിശോധിച്ചുനോക്കുമ്പോൾ, ശ്രീമദ് ഭഗവദ്ഗീത ഏററവും പ്രാധാന്യം കല്പിച്ചിരിക്കുന്നതു് സന്ന്യാസപൂർവ്വകമായ ബ്രഹ്മനിഷ്ഠയ്ക്കാണെന്നു് വ്യക്തമാകും.

+ സന്ന്യാസസ്തു മഹാബാഹോ
ദു:ഖമാപ്തുമയോഗത:
യോഗയുക്തോ മുനിർബ്രഹ്മ
ന ചിരേണാധിഗച്ഛതി. ഗീ. 5–6

---

* സന്ന്യാസം കർമ്മയോഗം ഇവ രണ്ടും മോക്ഷത്തെ ഉളവാക്കുന്നവയാണ്. എന്നാൽ അവയിൽ കർമ്മത്യാഗത്തെക്കാൾകർമ്മയോഗത്തിനാണ് വൈശിഷ്ട്യംഉള്ളതു്

+ അല്ലയോ മഹാബാഹോ, നിഷ്കാമകർമ്മം ചെയ്തു് മന:ശുദ്ധിയുണ്ടാകാതെ സന്ന്യസിക്കുന്നതു് ദു:ഖകരമാണ് എന്നാൽ കർമ്മയോഗംകൊണ്ടു് ശുദ്ധമനസ്സനായ മുനി ബ്രഹ്മത്തെ–ജ്ഞാനലക്ഷണമായ സന്ന്യാസത്തെ–പെട്ടെന്നു പ്രാപിക്കുന്നു. "ന്യാസ ഇതി ബ്രഹ്മാബ്രഹ്മാ ഹി പര:." എന്ന നാരായണോപനിഷന്മന്ത്രം" അനുസരിച്ചു് ബ്രഹ്മത്തിനു് സന്ന്യാസമെന്നാണ് ഇവിടെ അർത്ഥം.

എന്ന ശ്ലോകം കർമ്മയോഗത്തിന്റെ ഫലം സന്ന്യാസമാണെന്നു പറയുന്നു. ബ്രഹ്മശബ്ദത്തിനു സന്ന്യാസമെന്നാണ് ശ്രീ ശങ്കരാചാര്യർ അർത്ഥം പറയുന്നതു്.

ശ്രീമദ് ഭഗവദ്ഗീതയിൽ സന്ന്യാസത്തെ ഗൗണമെന്നും "മുഖ്യ"മെന്നും രണ്ടായി വിഭജിച്ചിട്ടുണ്ട് ആത്മജ്ഞാനമില്ലാതെ വിഹിതകർമ്മങ്ങൾ ഉപേക്ഷിക്കുന്നതാണ് ഗൗണസന്ന്യാസം. ഗീത പതിനെട്ടാം അദ്ധ്യായത്തിലെ 7, 8, 9 ഈ ശ്ലോകങ്ങളിൽ ഗൗണസന്ന്യാസത്തെക്കുറിച്ച് പ്രതിപാദിക്കുന്നു. വേദത്തിൽവിധിക്കപ്പെട്ടിട്ടുള്ള നിത്യനൈമിത്തികാദി കർമ്മങ്ങൾ ജ്ഞാനോദയംവരെ എല്ലാവരും അനുഷ്ഠിക്കണമെന്നാണ് നിയമം. എന്നാൽ അജ്ഞാനം നിമിത്തം ആ നിയമത്തെലംഘിച്ച് ജ്ഞാനം ഇല്ലാതെ സന്ന്യാസാശ്രമത്തിൽ പ്രവേശിക്കുന്നതു് ശരിയല്ല. അതിന് താമസസന്ന്യാസമെന്നാണ് ഗീത നാമകരണം ചെയ്തിരിക്കുന്നതു്. കായക്ലേശവും ദുഃഖവും ഉണ്ടാകുമെന്നു വിചാരിച്ച് നിത്യകർമ്മങ്ങൾ ഉപേക്ഷിക്കുന്നതു് രാജസസന്ന്യാസമാകുന്നു, അതും അശാസ്ത്രീയം തന്നെ. ത്യാഗഫലം ലേശംപോലും അതിൽനിന്നു് ഉണ്ടാവുകയില്ല. ഗൃഹസ്ഥാശ്രമത്തിൽ കഴിയുന്ന പലരും ഭാര്യാപുത്രാദികളെ പുലർത്താനുള്ള വൈഷമ്യംകൊണ്ടും, ദാരിദ്ര്യം മുതലായ ദോഷങ്ങൾകൊണ്ടും ശ്രുതേച്ഛപോലുമില്ലാതെ, സദ്ഗുരുവിനെ സമീപിക്കാതെ,തനിയെ കാവിവസ്ത്രംഉടുത്തു് സന്ന്യാസികളായിത്തിരുന്നരീതിപണ്ടെന്നപോലെ ഇന്നും ഭാരതത്തിൽ എവിടെയും കാണാം. അങ്ങ

നെയുള്ള സാധുവേഷധാരികളാണ് ഇന്നത്തെ സന്ന്യാസികളിൽ ബഹുഭൂരിപക്ഷവും. അതു് ശാസ്ത്രീയമായ ഒരു സമ്പ്രദായമല്ല. അതിനാൽ അതു് ഉപേക്ഷിക്കേണ്ടതാണു്. താമസരാജസസന്ന്യാസങ്ങളെ ഉപേക്ഷിച്ചു് സാത്വികസന്ന്യാസം സ്വീകരിക്കുവാൻ അർജ്ജുനനോടു് ഭഗവാൻ ഉപദേശിക്കുന്നതു് അതിനു പ്രമാണമാണല്ലോ. കർമ്മങ്ങളെ തന്റെ കർത്തവ്യമെന്ന നിലയിൽ ചെയ്യുകയും അതിന്റെ ഫലത്തിൽ ആഗ്രഹം ഇല്ലാതിരിക്കുകയുമാണു് സാത്വികസന്ന്യാസം. ഇങ്ങനെ താമസം, രാജസം, സാത്വികം എന്നു പറയപ്പെടുന്ന മൂന്നു വിധത്തിലുള്ള സന്ന്യാസവും പ്രധാന സന്ന്യാസമല്ലാത്തതിനാൽ, ഗൗണസന്ന്യാസമെന്നു് പറയപ്പെടുന്നു. കർമ്മത്തിൽ പാപവും ദുഃഖവും ഉണ്ടെന്നു കരുതി അതു് ഉപേക്ഷിക്കുവാനാണല്ലോ അർജ്ജുനൻ ഒരുങ്ങിയതു്. അതിനാൽ, അദ്ദേഹം മുഖ്യസന്ന്യാസം സ്വീകരിക്കുവാനല്ല ഒരുമ്പെട്ടതെന്നു് മനസ്സിലാക്കാം. വൈദികവിധിയനുസരിച്ചു്, ബ്രഹ്മനിഷ്ഠയ്ക്കുവേണ്ടി സർവ്വകർമ്മങ്ങളേയും ഉപേക്ഷിക്കുന്ന സന്ന്യാസമാണു്, മുഖ്യം എന്നു പറയപ്പെടുന്നതു്. ഇവയിൽ വൈദികമായ മുഖ്യസന്ന്യാസം ശ്രീമദ് ഭഗവദ്ഗീതയ്ക്കു് സമ്മതമാണു്.

* യസ്ത്വാത്മരതിരേവസ്യാ-
ദാത്മതൃപ്തശ്ച മാനവഃ
ആത്മന്യേവ ച സന്തുഷ്ട-
സ്തസ്യകാര്യം ന വിദ്യതേ

---

* എന്നാൽ, ഏതു് ജ്ഞാനിയാണോ ആത്മാവിൽത്തന്നെ പ്രീതിയുള്ളവനായും തൃപ്തിയുള്ളവനായും സന്തോഷമുള്ളവനായും ഇരിക്കുന്നതു്, അവനു് ഒരു കർമ്മവും ചെയ്യേണ്ടതായിട്ടില്ല.

+"നൈവ തസ്യ കൃതേനാർത്ഥോ
നാകൃതേനേഹകശ്ചന
ന ചാസ്യ സർവ്വഭൂതേഷു
കശ്ചിദർത്ഥവ്യപാശ്രയ: ഗീ. 3--17, 18

എന്നിങ്ങനെയുള്ള വാക്യങ്ങരം ജ്ഞാനിയുടെ വൈദികസന്ന്യാസത്തെ പ്രകീർത്തിക്കുകയാണു് ചെയ്യുന്നതു്. അതുപോലെ, അജ്ഞാനിയുടെ വെറും കർമ്മത്യാഗരൂപമായ സന്ന്യാസത്തെ ഗീത നിന്ദിക്കുന്നുമുണ്ടു്.

* കർമ്മേന്ദ്രിയാണി സംയമ്യ
യ ആസ്തേ മനസാ സ്മരൻ
ഇന്ദ്രിയാർത്ഥാൻ വിമൂഢാത്മാ
മിഥ്യാചാര: സ ഉച്യതെ. ഗീ. 3--6

എന്ന ശ്ലോകം അതിനു തെളിവാണല്ലോ. അങ്ങനെയുള്ള വെറും സന്ന്യാസത്തെക്കാരം നല്ലതു് ഈശ്വരാർപ്പണമായി ചെയ്യുന്ന കർമ്മമാണെന്നു്:

---

+ ആത്മാവിൽതന്നെ സംതൃപ്തനായിരിക്കുന്നജ്ഞാനിക്കു് കർമ്മംകൊണ്ടു് ഒരു പ്രയോജനവുമില്ല. കർമ്മം ചെയ്യാതിരുന്നാൽ അവനൊരു ദോഷവും ഇല്ല ബ്രഹ്മാവു മുതലുള്ള എല്ലാ ജീവജാലങ്ങളിൽ ഒന്നിനേയും ഒരു കാര്യത്തിനും വേണ്ടി ആ ജ്ഞാനിക്കു് ആശ്രയിക്കേണ്ടതായിട്ടില്ല.

* കർമ്മേന്ദ്രിയങ്ങളെ ബലമായി അടക്കിവച്ചു് ഭോഗ്യവിഷയങ്ങളെ മനസ്സിൽ ഓർത്തുകൊണ്ടിരിക്കുന്നതാരാണോ വിവേകമില്ലാത്ത ആ കർമ്മസന്ന്യാസി കപടാചാരനാണെന്നു് പറയപ്പെടുന്നു.

"തയോസ്തുകർമ്മസന്ന്യാസാൽ
കർമ്മയോഗൊ വിശിഷ്യതേ"

എന്ന വാക്യത്തിൽക്കൂടി ഭഗവാൻ സമർത്ഥിക്കുകയാണു ചെയ്യുന്നതു്. ഇതുകൊണ്ടു്, ഗീതയുടെ സിദ്ധാന്തപക്ഷം കർമ്മയോഗമാണെന്നു സിദ്ധിക്കുന്നില്ല. ഗീതാസിദ്ധാന്തം സർവ്വകർമ്മസംത്യാഗരൂപമായ ബ്രഹ്മനിഷ്ഠയാണെന്നുള്ള ശ്രീ ശങ്കരഭഗവൽപാദരുടെ അഭിപ്രായത്തിന്നു് ഗീതയിലെ ശ്ലോകങ്ങരം എതിരാണെന്നു കരുതുവാനും നിവൃത്തിയില്ല.

ഞാൻ — ഗീതയുടെ മുഖ്യസിദ്ധാന്തം സന്ന്യാസമാണെങ്കിൽ, ആ ഉപദേശമനുസരിച്ചു് അജ്ജുനനും സന്ന്യാസം സ്വീകരിക്കുമായിരുന്നല്ലൊ. എന്നാൽ, അദ്ദേഹം ഗീതോപദേശം ഗ്രഹിച്ചു് ഒരു യഥാത്ഥ കർമ്മയോഗിയാകുകയാണല്ലൊ ചെയ്തതു്.

ശ്രീ സ്വാമിജി — അതു ശരിയാണു്. പക്ഷേ, ഗീതയിലെ പ്രതിപാദ്യവിഷയങ്ങരം നല്ലതുപോലെ ഗ്രഹിച്ചെങ്കിലെ അതിലെ സിദ്ധാന്തപക്ഷം മനസ്സിലാകുകയുള്ളു. അജ്ജുനന്റെ അധികാരിത പ്രവൃത്തിമാർഗ്ഗത്തിലായിരുന്നതുകൊണ്ടാണു് അദ്ദേഹം സന്ന്യസിക്കാഞ്ഞതു്. പ്രവൃത്തിമാർഗ്ഗമെന്നും നിവൃത്തിമാഗ്ഗമെന്നും ശ്രേയസ്സാധകങ്ങളായ രണ്ടു സമ്പ്രദായങ്ങരം ശ്രുതിസ്മൃത്യാദികളിൽ പ്രതിപാദിക്കപ്പെട്ടിട്ടുണ്ടല്ലൊ. അവയിൽ ഈശ്വരാർപ്പണമായി അനുഷ്ഠിക്കപ്പെടുന്ന കർമ്മങ്ങരം പ്രവൃത്തിമാഗ്ഗവും സർവ്വകമ്മസന്ന്യാസപൂർവ്വകമായ ബ്രഹ്മജ്ഞാനനിഷ്ഠ നിവൃത്തിമാഗ്ഗവുമാകുന്നു. പ്രവൃത്തിമാർഗ്ഗം നിവൃത്തിമാർഗ്ഗത്തിനു സാധനവും നിവൃത്തിമാർഗ്ഗം സാധ്യവുമാണു്.

എന്നാൽ, പൂർവ്വമീമാംസകന്മാർ ഈശ്വരനെ അംഗീകരിക്കാത്തതിനാൽ, ഈശ്വരാർപ്പണമല്ലാത്ത വെറും യജ്ഞാദികർമ്മങ്ങളെയാണ് ശ്രേയസ്സാധകമായി അംഗീകരിച്ചിരിക്കുന്നത്. അതുപോലെ, അവൈദികന്മാരായ ജൈനബൌദ്ധാദിമതാവലംബികരം ആത്മജ്ഞാനമില്ലാതെ തന്നെ സർവ്വകർമ്മങ്ങളെയുമുപേക്ഷിച്ച് വൈരാഗ്യപൂർവ്വം ഭിക്ഷുകവൃത്തി സ്വീകരിക്കുന്നതാണ് നിവൃത്തിമാർഗ്ഗമെന്ന് വിശ്വസിക്കുന്നു. ഗീതോപദേശകാലത്ത് മീമാംസകന്മാരുടെ കർമ്മമാർഗ്ഗത്തിനും അവൈദികഭിക്ഷുക്കളുടെ നിവൃത്തിമാർഗ്ഗത്തിനും കുറെയെല്ലാം പ്രചാരവും ജനസാമാന്യത്തിൻെറ ഇടയിൽ പ്രാമാണ്യവും ഉണ്ടായിരുന്നുവെന്ന് മഹാഭാരതത്തിൽനിന്നുതന്നെ മനസ്സിലാക്കാവുന്നതാണ്. എന്നാൽ, അർജ്ജുനനാകട്ടെ, ബന്ധുനാശമോർത്തും ഹിംസയിൽനിന്ന് പാപം ഉണ്ടാകുമെന്ന് ഭയന്നുമാണ് സ്വധർമ്മമായ യുദ്ധമുപേക്ഷിച്ചു ഭിക്ഷാവൃത്തിരൂപമായ നിവൃത്തിമാർഗ്ഗത്തിലേക്കു പോകാൻ ഒരുങ്ങിയത്. അതു ശരിയായ വൈദികസന്ന്യാസമല്ലെന്നുകാണിച്ച് അതിൽനിന്നു പിൻതിരിപ്പിക്കുവാൻവേണ്ടി ഉത്തമമായ പ്രവൃത്തിമാർഗ്ഗത്തിൻെറയും ശ്രേഷ്ഠമായ നിവൃത്തിമാർഗ്ഗത്തിൻെറയും ഹേതുസ്വരൂപഫലങ്ങരം ശ്രീ ഭഗവാൻ അർജ്ജുനനുപദേശിച്ചുകൊടുക്കുകയാണ് ഭഗവദ്ഗീതയിലെ പ്രധാനപ്പെട്ട പ്രതിപാദ്യവിഷയം.

പ്രപഞ്ചബന്ധത്തിൽപെട്ട് ക്ലേശിക്കുന്ന മനുഷ്യൻ അതിൽനിന്നുള്ള മുക്തിയാണ് പരമപുരുഷാർത്ഥമായി കരുതുന്നത്. അതിനുള്ള മുഖ്യസാധനം ജ്ഞാനനിഷ്ഠയാണെന്ന് ഗീതയിലെവിടെ നോക്കിയാലും സ്പഷ്ടമായിക്കാണാവുന്നതാണ്. എന്നാൽ, ഈ ജ്ഞാനത്തിന് അർഹര

ല്ലാത്തവർ ഈശ്വരാർപ്പണമായി കർമ്മംചെയ്തു് അന്തഃകര ണശുദ്ധി സമ്പാദിച്ചാൽ ജ്ഞാനലാഭം ഉണ്ടാകുമെന്നു കൂടി ഭഗവാൻ ഉപദേശിക്കുന്നുണ്ടു്. മിക്കവാറും എല്ലാ മനുഷ്യരും അനാദിയായ അവിദ്യയിൽ മയങ്ങി ദേഹാഭി മാനം കൈക്കൊണ്ടു് ദേഹധർമ്മങ്ങൾ തങ്ങളുടേതാണെന്നു തെററിദ്ധരിച്ചു് ദുഃഖിക്കുന്നതായിട്ടാണു് കാണപ്പെടുന്നതു് ആ ദുഃഖത്തിൻെറ ശാന്തിക്കുവേണ്ടി ഓരോ തരത്തിലുള്ള കാമ്യാദികർമ്മങ്ങൾ ചെയ്യും അവയുടെ ഫലം അനുഭവി ക്കാൻവേണ്ടി ജനനമരണരൂപമായ സംസാരചക്രത്തിൽ കറങ്ങിയും പരിതപിക്കുന്ന മനുഷ്യക്കു് ശരിയായ ആത്മ ജ്ഞാനം ഉണ്ടാകുമ്പോൾ, അജ്ഞാനം നശിച്ചു് ദേഹാഭി മാനം അററു് അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തിയും സിദ്ധിക്കുന്നു. ആ അനർത്ഥനിവൃത്തിയും ആനന്ദപ്രാപ്തി യുമാണു് മുക്തി. മുക്തിക്കു സാധനമായ ജ്ഞാനമുണ്ടാകു കയാണു് സർവ്വകർമ്മങ്ങളുടെയും മുഖ്യമായ ഫലം.

* "ശ്രേയാൻ ദ്രവ്യമയാദ്യജ്ഞാൽ
ജ്ഞാനയജ്ഞഃ പരന്തപ!
സർവ്വം കർമ്മാഖിലം പാർത്ഥ!
ജ്ഞാനേ പരിസമാപ്യതേ. ഗീ. 4–33

എന്ന ഗീതാവാക്യം ഈ പരമാർത്ഥത്തെ വെളിപ്പെടു ത്തുന്നു. ജ്ഞാനനിഷ്ഠയ്ക്കു് സാംഖ്യമെന്നും ഈശ്വരാർപ്പണ മായി ചെയ്യുന്നകർമ്മത്തിനുയോഗമെന്നുമാണു് ഗീതയിലെ

---

*അല്ലയോ അർജ്ജുനാ! ദ്രവ്യങ്ങൾകൊണ്ടു് ചെയ്യപ്പെടുന്ന യജ്ഞത്തേക്കാൾ ശ്രേഷ്ഠത്വം ജ്ഞാനയജ്ഞത്തിനാകു ന്നു. അല്ലയോ പാർത്ഥാ, സകലകർമ്മങ്ങളും ഫലത്തോ ടുകൂടി ബ്രഹ്മജ്ഞാനത്തിൽ അടങ്ങിപ്പോകുന്നു.

പാരിഭാഷികസംജ്ഞ. അഹങ്കാരവിമൂഢാത്മാവായ മൂഢ മനുഷ്യൻ പ്രവൃത്തികളെല്ലാം താനാണ് ചെയ്യുന്നതെന്നു കരുതി അവയുടെ കർത്താവായും ഫലങ്ങളുടെ ഭോക്താവായുംതീരുന്നു. ഇതാണ് ദുഃഖത്തിനുള്ള കാരണം അർജ്ജുനനും ഇങ്ങനെ കർത്താവും ഭോക്താവും ആണെന്നു കരുതിയതാണ് ദുഃഖിക്കുവാനും സന്ന്യാസത്തിനൊരുങ്ങുവാനുമുള്ള കാരണം. ആത്മജ്ഞാനമുണ്ടാകാതെ ഒരു വ്യക്തിക്കും കർമ്മമുപേക്ഷിക്കുവാൻസാദ്ധ്യമല്ല ദേഹാത്മബുദ്ധി നീങ്ങാതെ കർമ്മങ്ങളുപേക്ഷിച്ചാൽ പാപം ഉണ്ടാകുമെന്നുകൂടിഗീത സൂചിപ്പിക്കുന്നുണ്ട് ഓരോ വ്യക്തിയും സ്വധർമ്മത്തിൽപെട്ട കർമ്മം ഈശ്വരാർപ്പണ ബുദ്ധിയോടുകൂടി യഥാശാസ്ത്രവിഹിതമായകർമ്മം എന്നനിലയിലോചെയ്ത് അന്തഃകരണശുദ്ധിയും തജ്ജന്യമായ ആത്മജ്ഞാനവും സമ്പാദിച്ച് സന്ന്യസിക്കുവാനാണ് ഭഗവാൻ ഉപദേശിക്കുന്നതെന്ന് ഗീത സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ട്.

* "നഹി ജ്ഞാനേനസദൃശം  
പവിത്രമിഹ വിദ്യതേ  
തത്സ്വയം യോഗസംസിദ്ധ:  
കാലേനാത്മനി വിന്ദതി" ഗീ. 4–38

\+ ജ്ഞാനം ലബ്ധ്വാ പരാംശാന്തി-  
മചിരേണാധിഗച്ഛതി" ഗീ. 4–39

---

* തപോയോഗാദിയജ്ഞങ്ങളിൽ ജ്ഞാനത്തോളം പരിശുദ്ധമായിമറ്റൊന്നുംതന്നെയില്ല. നിഷ്ക്കാമ കർമ്മം കൊണ്ട് അന്ത:കരണശുദ്ധി സമ്പാദിച്ചിട്ടുള്ള യോഗി പക്വതവരുമ്പോൾതന്നെത്താനെ ആജ്ഞാനത്തെ പ്രാപിക്കുന്നതാകുന്നു.

\+ സമ്യഗ് ദർശനരൂപമായ ജ്ഞാനം ലഭിച്ചാൽ മോക്ഷം പെട്ടെന്നു സിദ്ധിക്കും.

എന്ന ശ്ലോകങ്ങൾ അതിനുദാഹരണമാണല്ലോ. ഈ ദൃഷ്ടിവച്ചുനോക്കുമ്പോൾ സന്ന്യാസത്തിനുള്ള അർഹത പൂർണമാകാത്തതുകൊണ്ടു് ഈശ്വരാർപ്പണപൂർവമായി സ്വധർമ്മം—യുദ്ധം —അനുഷ്ഠിച്ചു് അന്ത:കരണശുദ്ധിയും ജ്ഞാനവും സമ്പാദിക്കുവാനാണു് ഭഗവാൻ അർജ്ജുനനോടു് ഉപദേശിക്കുന്നതു് എന്നുകാണാം. പക്ഷേ, ഈ കർമ്മയോഗമാണു ഗീതയുടെ സിദ്ധാന്തമെന്നു വാദിക്കുന്നതുശരിയല്ല. ഫലാസക്തിയുപേക്ഷിച്ചു നിഷ്കാമകർമ്മം ചെയ്യുവാൻ ആദ്യം ഉപദേശിക്കുന്നു.

+ "മയി സർവാണി കർമ്മാണി
സന്ന്യസ്യാദ്ധ്യാത്മചേതസാ
നിരാശീർന്നിർമ്മമോ ഭൂത്വാ
യുദ്ധ്യസ്വ വിഗതജ്വരഃ" ഗീതാ 3-30

"മാമനുസ്മര യുദ്ധ്യച" എന്നും മററുമുള്ള ഗീതാവാക്യങ്ങൾ അതിനു തെളിവാണ്. എന്നാൽ, അർജ്ജുനനു് ഉപദേശിക്കുന്നതു പ്രവൃത്തിപരമായ യോഗനിഷ്ഠയാണെങ്കിലും, അതു പക്വമായാൽ അന്ത:കരണശുദ്ധിയും, ജ്ഞാനവും, വൈരാഗ്യവും, ഉപരതിയും തനിയേ വന്നുകൊള്ളുമെന്നും അപ്പോൾ സർവ്വകർമ്മസന്ന്യാസപൂർവ്വകമായ ബ്രഹ്മനിഷ്ഠസിദ്ധിച്ചു് മുക്തിരസം അനുഭവിക്കുവാൻ സാധിക്കുമെന്നുംകൂടി ഗീതയിൽ പറയുന്നുണ്ടു്. ഇത്രയും പ്രതിപാദിച്ചതിൽ നിന്നു മനസ്സിലാക്കേണ്ടതു്, ഗീത യഥാർത്ഥസന്ന്യാസത്തെ നിഷേധിക്കുന്നില്ലെന്നും സന്ന്യാസ

---

+ സർവ്വാത്മാവായിരിക്കുന്ന എന്നിൽ സർവ്വകർമ്മങ്ങളും അർപ്പിച്ചു് ആശ ഉപേക്ഷിച്ചു് മമതയില്ലാതെ സന്തോഷത്തോടുകൂടി യുദ്ധം ചെയ്യുക.

ത്തിനർഹതയില്ലാത്തവർ അതിനുള്ള അധികാരിത സമ്പാദിച്ചു് ശരിയായ സന്ന്യാസധർമ്മം അനുഷ്ഠിക്കണമെന്നുമാണ്.

× "സർവ്വധർമ്മാൻ പരിത്യജ്യ
മാമേകം ശരണം വ്രജ
അഹം ത്വാ സർവ്വപാപേഭ്യോ
മോക്ഷയിഷ്യാമി മാ ശുചഃ" ഗീ. 18–66

ഈ ശ്ലോകം ഗീതയിലെ ഉപദേശങ്ങളുടെ ഉപസംഹാരമാണ്. സർവ്വധർമ്മങ്ങളേയുമുപേക്ഷിച്ചു് പരമാത്മസ്വരൂപനായ എന്നെത്തന്നെ ശരണം പ്രാപിക്കണമെന്നാണല്ലോ ഇതിൻെറ സാരം. ഇതിലെ "സർവ്വധർമ്മൻ" എന്ന പദത്തിനു് വ്യാപകമായ അർത്ഥമുണ്ടു്. വിഹിതങ്ങളും നിഷിദ്ധങ്ങളുമായ എല്ലാ കർമ്മങ്ങളുമെന്നാണ് സാമാന്യമായ അർത്ഥം. എന്നാൽ, ദേഹധർമ്മങ്ങൾ, ഇന്ദ്രിയധർമ്മങ്ങൾ, മനോധർമ്മങ്ങൾ, ബുദ്ധിധർമ്മങ്ങൾ, അജ്ഞാനധർമ്മങ്ങൾ എന്നിങ്ങനെയുള്ള എല്ലാ അനാത്മധർമ്മങ്ങളും ആ പദത്തിൽ അടങ്ങുന്നുണ്ടു്. അതുപോലെ, "ഏകം മാം" എന്ന പദത്തേയും ചിന്തിക്കേണ്ടതാണ്.

"അഹമാത്മാ ഗുഡാകേശ!
സർവ്വഭൂതാശയസ്ഥിത:
അഹമാദിശ്ച മദ്ധ്യം ച
ഭൂതാനാമന്ത ഏവ ച" ഗീ. 10–20

× സർവ്വധർമ്മങ്ങളേയും പരിത്യജിച്ചു് നീ ഏകനായ എന്നെത്തന്നെ ശരണം.പ്രാപിക്കുക. ഞാൻ നിന്നെ സർവ്വപാപങ്ങളിൽനിന്നും മോചിപ്പിക്കും. നീ ദുഃഖിക്കരുതു്

എന്നു തുടങ്ങിയ ശ്ലോകങ്ങളിൽക്കൂടി ഭഗവാൻ തൻെറ യഥാത്ഥസ്വരൂപം വെളിപ്പെടുത്തുന്നുണ്ട്. വ്യഷ്ടിപ്രപഞ്ചമായ ദേഹത്രയത്തിനു സത്താസ്ഫൂർത്തി നല്കിക്കൊണ്ടു സാക്ഷിഭാവത്തിൽ വിളങ്ങുന്ന കൂടസ്ഥചൈതന്യവും സമഷ്ടിപ്രപഞ്ചകല്പനയ്ക്ക് അധിഷ്ഠാനമായി വർത്തിക്കുന്ന നിർഗ്ഗുണബ്രഹ്മചൈതന്യവും താനാണെന്നു ഭഗവാൻ പലകുറി ഗീതയിൽ എടുത്തുപറഞ്ഞിരിക്കുന്നു. ആ ദൃഷ്ടി വെച്ചു നോക്കിയാൽ, ദേഹാദികളായ അനാത്മവസ്തുക്കളുടെ ധർമ്മങ്ങൾ തൻെറ ധർമ്മങ്ങളാണെന്നു തെററിദ്ധരിച്ചു ക്ലേശിക്കുന്ന നീ മിഥ്യാഭൂതങ്ങളായ ആവക ധർമ്മങ്ങളെയെല്ലാമുപേക്ഷിച്ച് അവസ്ഥാത്രയസാക്ഷിയായും, സച്ചിദാനന്ദസ്വരൂപനായും ഏകനായും പ്രകാശിക്കുന്ന ബ്രഹ്മസ്വരൂപനായ എന്നെത്തന്നെ ശരണം പ്രാപിക്കണമെന്നാണ് "സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ" എന്ന വാക്യത്തിൻെറ സാരമെന്നു ഗ്രഹിക്കാം, ഇതു് ജീവബ്രഹ്മൈക്യരൂപമായബ്രഹ്മനിഷ്ഠയല്ലാതെമററന്താണു്?

അതിനാൽ,

> "കാർപ്പണ്യദോഷോപഹതസ്വഭാവ:
> പൃച്ഛാമി ത്വാം ധർമ്മസംമൂഢചേതാ:
> യച്ഛ്റേയഃ സ്യാന്നിശ്ചിതം ബ്രൂഹി തന്മേ;
> ശിഷ്യസ്തേടഹം, ശാധി മാം ത്വാം പ്രപന്നം"
>
> ഗീ. 2. 7

എന്നിങ്ങനെ വർണ്ണിക്കപ്പെട്ടിരിക്കുന്നവിധം ശ്രേയോലാഭത്തിനുവേണ്ടി ഭഗവാനെ ശരണം പ്രാപിച്ച അജ്ജുനനെ നിമിത്തമാക്കി.

"അശോച്യാനന്വശോചസ്ത്വം,
പ്രജ്ഞാവാദാംശ്ച ഭാഷസെ
ഗതാസൂനഗതാംസൂംശ്ച
നാനുശോചന്തി പണ്ഡിതാ."

ഗീ. 2. 11

എന്നു് ഉപക്രമിച്ചു് "സർവ്വധർമ്മാൻ പരിത്യജ്യ മാമേകം ശരണം വ്രജ" എന്നു് ഉപസംഹരിക്കുന്ന ശ്രീമദ്ഭഗവദ്ഗീതയുടെ മുഖ്യമായസിദ്ധാന്തം സർവ്വധർമ്മസന്ന്യാസപൂർവ്വകമായ ബ്രഹ്മനിഷ്ഠയാകുന്നു എന്നു മനസ്സിലാക്കേണ്ടതാണു്.

ഹിന്ദുധർമ്മത്തിന്റെ പ്രായോഗികവശം വർണ്ണാശ്രമധർമ്മങ്ങളിലാണു പ്രതിഷ്ഠിക്കപ്പെട്ടിട്ടുള്ളതു്. വർണ്ണധർമ്മം കൊണ്ടു്, ഇന്നത്തെ ജാതിസമ്പ്രദായത്തെയല്ല സൂചിപ്പിക്കുന്നതു്, ഗുണകർമ്മവിഭാഗമനുസരിച്ചുള്ള സ്വാഭാവികമായ വർണ്ണമാണു് വിവക്ഷിതം. ആശ്രമങ്ങളിൽ ബ്രഹ്മചര്യവും ഗാർഹസ്ഥ്യവും, വാനപ്രസ്ഥവും പ്രവൃത്തിപ്രധാനമാണു്. എല്ലാ പ്രവൃത്തികൾക്കും ഒരു നിവൃത്തിയുണ്ടു്. അതു കൊണ്ടു്, തുര്യാശ്രമം എല്ലാ പ്രവൃത്തികളുടെയും നിവൃത്തിസ്ഥാനമായിട്ടാണു് നിശ്ചയിക്കപ്പെട്ടിട്ടുള്ളതു്. വർണ്ണധർമ്മങ്ങളുടെയും ആശ്രമധർമ്മങ്ങളുടെയും പരിണതഫലം നിത്യശാന്തിപ്രദമായ തുര്യാശ്രമമാണു്, അതിനാൽ, പ്രവൃത്തിമാർഗ്ഗത്തിൽ കിടന്നു കുഴയുന്ന മനുഷ്യനു ശാന്തിലാഭത്തിനുവേണ്ടി ശ്രുതികളും സ്മൃതികളും നിവൃത്തിസ്ഥാനമായ സന്ന്യാസാശ്രമം കാണിച്ചുകൊടുക്കുന്നു. തന്നിമിത്തമാണു് ശ്രുതിസ്മൃതികളുടെ മുഖ്യസിദ്ധാന്തം സന്ന്യാസമാണെന്നു ശ്രീ ശങ്കരഭഗവൽപാദർ പ്രഖ്യാപിക്കുന്നതു്.

ഹിന്ദുധർമ്മം മാത്രമല്ല; ബുദ്ധമതം, ക്രിസ്തുമതം മുതലായ അവൈദികധർമ്മങ്ങളും ത്യാഗരൂപമായ സന്ന്യാസത്തെത്തന്നെ മുഖ്യമായി ഉപദേശിക്കുന്നുണ്ട്. എന്നാൽ, ഇന്നത്തെ സന്ന്യാസിമാരിൽ അധികവും സ്വധർമ്മം എന്താണെന്നറിയാതെ പരധർമ്മം സ്വീകരിച്ചു വ്യവഹരിക്കുന്നു. അതുകൊണ്ട്, സന്ന്യാസികളുടെ സംഖ്യ ഇന്നു വളരെ പെരുകിയിട്ടുമുണ്ട്. അതു കണ്ടിട്ടായിരിക്കണം നവ്യശിക്ഷിതന്മാരായ പണ്ഡിതന്മാർ ഹിന്ദുധർമ്മം-ഉപനിഷത്തുകൾ, ഗീത മുതലായവ-സന്ന്യാസനിഷ്ഠയെയല്ല, കർമ്മനിഷ്ഠയെയാണ് മുഖ്യമായി ഉപദേശിക്കുന്നതെന്നു വാദിക്കുന്നതു്.

ഞാൻ-ഇന്നും യഥാർത്ഥ സന്ന്യാസിമാരെ ആസ്തികന്മാരും, നാസ്തികന്മാരും ഒരുപോലെ ബഹുമാനിക്കുന്നുണ്ട്

ശ്രീ സ്വാമിജി-ഇൻഡ്യയിലെ പല ധർമ്മപ്രവർത്തകന്മാരും ഉച്ചശിക്ഷിതന്മാരായ പണ്ഡിതന്മാരും ഈ ഉത്തരകാശിയിലും ഗംഗോത്തരിയിലും ഗോമുഖിയിലും വന്നു് സൽസംഗത്തിനുവേണ്ടി ആണ്ടുതോറും നിവസിക്കാറുണ്ട്. ആ മഹാശയന്മാരിൽ പലരും പ്രവചനങ്ങളിലും മററും സന്ന്യാസിസമ്പ്രദായത്തെ എതിർക്കുന്നവരാണെങ്കിലും, ഹൃദയംഗമമായി അവർ ആഗ്രഹിക്കുന്നതു് ആത്മനിഷ്ഠാരൂപമായ—ആത്മവിശ്രാന്തിരൂപമായ — സന്ന്യാസത്തെയാണെന്നു് അവരുടെ സംഭാഷണങ്ങളിൽനിന്നു ഗ്രഹിക്കാൻ കഴിഞ്ഞിട്ടുണ്ട്.

സന്ന്യാസം സർവ്വസംഗപരിത്യാഗരൂപമായ ആത്മനിഷ്ഠയാണെന്നുള്ള വാസ്തവം ഇന്നത്തെ സന്ന്യാസിമാരും ഗൃഹസ്ഥന്മാരും മിക്കവാറും വിസ്മരിച്ചിരിക്കുകയാണു്. ബ്രഹ്മജ്ഞാനികൾ ലോകത്തിൽ അധികം വർദ്ധിക്കാറില്ല

അഥവാ വദ്ധിച്ചാൽതന്നെ, ആ വർദ്ധനവു് ലോകാനുഗ്രഹപ്രദമായിട്ടുമാത്രമേ, കലാശിക്കുകയുള്ളു. അതുകൊണ്ടു്, ഇന്നു കാണുന്ന സന്ന്യാസവേഷധാരികളെല്ലാം യഥാർത്ഥസന്ന്യാസികളാണെന്നു് കരുതുന്നതാണുതെററു്. സന്ന്യാസസദൃശമായി ഒരു ജീവിതം നയിക്കുന്നുവെന്നേ അവരുടെ സന്ന്യാസവേഷംകൊണ്ടു മനസ്സിലാക്കേണ്ടതുള്ളു.

ഞാൻ—അല്ലയോ പരിപൂജ്യനായ മഹാത്മാവേ, അവിടുത്തെ അനുഗ്രഹംകൊണ്ടു് തപസ്സിന്റേയും സന്ന്യാസത്തിന്റേയും മഹാത്മ്യം ഞങ്ങൾക്കുവേണ്ടി വിലയേറിയ സമയം വിനിയോഗിക്കുവാൻ സന്മനസ്സുണ്ടായ അവിടുത്തെ പാദപത്മങ്ങളിൽ പ്രണമിക്കുകയല്ലാതെ മററെന്താണു് ഞങ്ങൾ ചെയ്യുക.

ശ്രീ സ്വാമിജി—ഇങ്ങനെയുള്ള വിഷയങ്ങൾ ശ്രദ്ധാലുക്കൾക്കു് ഉപദേശിച്ചുകൊടുക്കുവാനാണു ഞങ്ങൾ ഇവിടെ ഇരിക്കുന്നതു്. പ്രാരാബ്ധവശാൽ ഇതിൽക്കൂടുതലായി ഒരു കർത്തവ്യവും ഞങ്ങൾക്കവശേഷിക്കുന്നില്ല.

ഇത്രയും പ്രഭാഷണങ്ങൾ കഴിഞ്ഞപ്പോൾ പകൽ മണിപന്ത്രണ്ടായി. ഞങ്ങൾ ശ്രീ സ്വാമിജിയെ നമസ്കരിച്ചിട്ടു മദ്ധ്യാഹ്നഭക്ഷണത്തിനു ബ്രഹ്മചാരി ശ്രീ സുന്ദരാനന്ദജിയുടെകടിലിലേക്കുപോയി. ഇന്നും ഇന്നലത്തേതുപോലെ മദ്ധ്യാഹ്നഭക്ഷണം വിഭവസമൃദ്ധമായിരുന്നു. ആഹാരവും വിശ്രമവും കഴിഞ്ഞു് പകൽ രണ്ടുമണിയോടുകൂടി വീണ്ടും ഞങ്ങൾ സ്വാമിസന്നിധിയിലെത്തി ശ്രീമദ് ഭഗവദ്ഗീതാവിഷയകമായ ചർച്ച തുടർന്നു.

ഞാൻ—മാനവജീവനത്തിന്റെ മുഖ്യമായ ലക്ഷ്യം മുക്തിയാണെന്നു് ശ്രീമദ്ഭഗവദ്ഗീത വ്യക്തമായിപ്രഖ്യാപനം ചെയ്യുന്നുണ്ടു്. പക്ഷേ, ഗീതയിൽ പ്രതിപാദിക്കപ്പെടുന്ന മുക്തിക്കുള്ള സാധനസാമിഗ്രികളിൽ ഐകരൂപ്യം കാണുന്നില്ല. കർമ്മവും ഭക്തിയും ജ്ഞാനവും യോഗവും ഒരുപോലെ മോക്ഷസാധനങ്ങളാണെന്നു് സാമാന്യം വൈദുഷ്യം ഉള്ളവർക്കുപോലുംതോന്നിപ്പോകും. അതുകൊണ്ടു്, ഗീതയിലെ സിദ്ധാന്തം മനസ്സിലാക്കുവാൻ വളരെ പ്രയാസമാണു്.

ശ്രീ സ്വാമിജി — ഉപനിഷത്തുകൾ, ഗീത തുടങ്ങിയ ഗ്രന്ഥങ്ങളിൽ അധികാരിഭേദമനുസരിച്ചുള്ള ഉപദേശങ്ങളാണുള്ളതു്. ഉദാഹരണത്തിനു്, ഈശ്വരനെത്തന്നെ എടുക്കാം. ഇഷ്ടദേവതാരൂപത്തിലും, ജഗൽക്കാരണരൂപത്തിലും വിരാട്‌രൂപത്തിലും സഗുണസാകാരരൂപത്തിലും സഗുണനിരാകാരരൂപത്തിലും, നിർഗ്ഗുണനിരാകാരബ്രഹ്മരൂപത്തിലും മററും ഗീതയിൽ ഈശ്വരസ്വരൂപം വർണ്ണിക്കപ്പെട്ടിട്ടുണ്ടല്ലോ. ഈശ്വരൻ ഏകനാണെന്നുള്ളതു് ഗീതയിലെ സിദ്ധാന്തപക്ഷമാണു്. എന്നാൽ, ഉപാധിവശാൽ ഈശ്വരന്റെ സ്വരൂപത്തിനു് നാനാരൂപത്തിലുള്ള ഭേദം കല്പിച്ചിരിക്കുന്നു. അതനുസരിച്ചു്, ഈശ്വരനെ സാക്ഷാൽകരിക്കുന്നതിനുള്ള സാധനസാമഗ്രികൾക്കുംവ്യത്യാസംകല്പിക്കപ്പെട്ടിട്ടുള്ളതു് യുക്തിയുക്തം തന്നെയാണു്. പക്ഷേ, ഏകവും അദ്വിതീയവും പൂർണ്ണവുമായ ഈശ്വരന്റെ സദ്ഭാവത്തെയാണു് ഭഗവദ്ഗീത സിദ്ധാന്തപക്ഷമായി അംഗീകരിച്ചിട്ടുള്ളതെന്നുള്ള പരമാർത്ഥം വിസ്മരിക്കുവാൻ പാടില്ല.

"ജ്ഞേയം യത്തത്പ്രവക്ഷ്യാമി
യജ്ഞാത്വാട്ടമൃതമശ്നുതേ
അനാദിമത് പരം ബ്രഹ്മ
നസത്തന്നാസദുച്യതേ." ഗീ. 13-12

എന്ന് ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗത്തിൽ ഈശ്വരസ്വരൂപം വൎണ്ണിച്ചിരിക്കുന്നതു് ഗീതയുടെ സിദ്ധാന്തപക്ഷമാണെന്ന് മനസ്സിലാക്കണം. ഈശ്വരൻ നിർഗ്ഗുണവും നിരാകാരവും, നിത്യവും, അനിർവചനീയവുമായ ബ്രഹ്മമാകുന്നു. ആ ബ്രഹ്മം, തന്നെയാശ്രയിച്ചിരിക്കുന്ന മായാശക്തിനിമിത്തം പ്രപഞ്ചത്തിന്റെ ഉപാദാനകാരണമായും, നിമിത്തകാരണമായും കൂടി പ്രകടമാകുന്നു," എന്നു പറഞ്ഞിട്ടു് ഉത്പത്തിവാദം, പരിണാമവാദം തുടങ്ങിയ സിദ്ധാന്തങ്ങൾ വിസ്തരിച്ചു പ്രതിപാദിക്കുകയും ഒടുവിൽ, അവയെ യുക്തിയുക്തം ഖണ്ഡിക്കുകയും ചെയ്തിട്ടു് ഗീതയുടെ സിദ്ധാന്തപക്ഷം വിവൎത്തവാദമാണെന്നു് സ്വാമിജി സമൎത്ഥിച്ചുകാണിച്ചു. അദ്ദേഹം ഇങ്ങനെ തുടർന്നു:—
"പ്രപഞ്ചം ബ്രഹ്മത്തിന്റെ വിവൎത്തമായ കാര്യവും, ബ്രഹ്മം പ്രപഞ്ചത്തിന്റെവിവൎത്തിയായ കാരണവുമാകുന്നു. പൂൎണ്ണമായ ഒരു വസ്തുവിൽനിന്നു് തദ്ഭിന്നമായ മറെറാരു വസ്തുഉണ്ടാവുകയോ പരിണമിക്കുകയോചെയ്യുകയില്ല. ബ്രഹ്മം പൂൎണ്ണമാണെന്നുള്ളതു് വേദാന്തശാസ്ത്രത്തിലെ മുഖ്യസിദ്ധാന്തമാണല്ലോ, എന്നാൽ, പ്രപഞ്ചം ഉണ്ടായതും എല്ലാവൎക്കും അനുഭവപ്പെടുന്നതുമാകുന്നു. ഈ അനുഭവത്തെ പരിശോധിച്ചുനോക്കുമ്പോൾ, രജ്ജുവിൽ സൎപ്പംപോലെയും മരുഭൂമിയിൽജലപ്രവാഹംപോലെയും

പ്രപഞ്ചം ബ്രഹ്മത്തിൽ കൽപ്പിതമാകാനേ നിവൃത്തിയുള്ളു എന്നാണ് വേദാന്തസിദ്ധാന്തം.

" മത്തഃ പരതരം നാന്യത്
കിഞ്ചിദസ്തി ധനഞ്ജയ! " ഗീ. 7—7

" മയാ തതമിദം സർവ്വം
ജഗദവ്യക്തമൂർത്തിനാ " ഗീ. 9—4

" നിത്യഃ സർവ്വഗതഃ സ്ഥാണു–
രചലോയം സനാതനഃ " ഗീ. 2–24

എന്ന തുടങ്ങിയ ഗീതാവാക്യങ്ങൾ, സർവ്വവും ഈശ്വരനാണെന്നും ഈശ്വരനിൽനിന്ന് ഭിന്നമായി ഒന്നുമില്ലെന്നുമാണല്ലോ വെളിപ്പെടുത്തുന്നത്. അതിനാൽ, നിത്യനും നിർവ്വികാരനുമായ ഈശ്വരൻ പ്രപഞ്ചമായി പ്രതിഭാസിക്കുന്നത് അജ്ഞാനംകൊണ്ടാണെന്നുമനസ്സിലാക്കാം. ഇതുകൊണ്ട്, ഗീത വിവർത്തവാദമാണ് അംഗീകരിച്ചിരിക്കുന്നതെന്നുള്ള ശ്രീ ശാങ്കരസിദ്ധാന്തം ശ്രുതിക്കും യുക്തിക്കും അനുഭവത്തിനും യോജിക്കുന്നുണ്ട്. ബ്രഹ്മത്തിൽ തോന്നുന്ന ദേഹാദിദൃശ്യജാലങ്ങൾ സത്യമാണെന്നുള്ള ബുദ്ധിയാണ് ബന്ധം. അത് സത്യമല്ലാത്തതിനാൽ രജ്ജുസർപ്പംപോലെ ജ്ഞാനംകൊണ്ടു മാത്രമേ നശിക്കുകയുള്ളു. അങ്ങനെ പ്രപഞ്ചപ്രതീതി നശിക്കുമ്പോൾ, ജീവൻ, മുക്തിപദത്തിലെത്തും. അതുകൊണ്ട്, മോക്ഷത്തിനുള്ള സാക്ഷാൽ സാധനം ആത്മജ്ഞാനമാണെന്ന് ഗീതയിൽനിന്നു വ്യക്തമായി മനസ്സിലാക്കാവുന്നതാണല്ലോ.

* "അജ്ഞാനേനാവൃതം ജ്ഞാനം
തേന മുഹ്യന്തി ജന്തവഃ
"ജ്ഞാനേന തു തദജ്ഞാനം
യേഷാം നാശിതമാത്മന:
തേഷാമാദിത്യവജ്ജ്ഞാനാം
പ്രകാശയതി തത്പരം.

x "തദ്ബുദ്ധയസ്തദാത്മാന—
സ്തന്നിഷ്ഠാ സ്തത്പരായണാ:
ഗച്ഛന്ത്യപുനരാവൃത്തിം
ജ്ഞാനനിർധൂതകല്മഷാ:." ഗീ. 5-15, 16,17

എന്നുതുടങ്ങി അനേകം ശ്ലോകങ്ങൾവഴി ജ്ഞാനമാണ് സാക്ഷാൽ മോക്ഷസാധനമെന്ന് ഭഗവാൻ ഗീതയിൽ സിദ്ധാന്തിക്കുന്നുണ്ട്.

---

*വിവേകജ്ഞാനം അനാദിയായ അജ്ഞാനത്താൽമറയപ്പെട്ടിരിക്കുക നിമിത്തം ജന്തുക്കൾ "ഞാൻ കർമ്മം ചെയ്യുന്നു, ചെയ്യിക്കുന്നു, ഫലം അനുഭവിക്കുന്നു, അനുഭവിക്കുന്നു" എന്നിങ്ങനെ വിചാരിച്ച് സംസാരദു:ഖമനുഭവിപ്പിക്കുന്നു. എന്നാൽ, ആത്മജ്ഞാനത്താൽ അജ്ഞാനം നശിക്കുമ്പോൾ അവരുടെ ജ്ഞാനം, ആദിത്യൻ വിഷയങ്ങളെയെന്നപോലെ, ജ്ഞേയമായ ബ്രഹ്മത്തെ പൂർണ്ണമായി പ്രകാശിപ്പിക്കുന്നു.

x ആത്മജ്ഞാനത്താൽ അജ്ഞാനവും, തജ്ജന്യമായ പാപങ്ങളുംനശിച്ച്പരിശുദ്ധന്മാരായിത്തീരുന്ന മനുഷ്യർ ആത്മാവിൽ ബുദ്ധി ഉറപ്പിച്ചുംആത്മസ്വരൂപമാണെന്നുള്ള അനുഭൂതിയിലെത്തി ആത്മാവിൽതന്നെ വർത്തിച്ചും പരമലക്ഷ്യം ആത്മാവാണെന്നു ധരിച്ചും ബ്രഹ്മനിഷ്ഠയിലെത്തി പുനരാവൃത്തിരഹിതമായ മോക്ഷമടയുന്നു.

ഞാൻ—ഭക്തി, യോഗം കർമ്മം തുടങ്ങിയ സാധനകളുടെ കൂട്ടത്തിൽ ഒന്നായിട്ടാണ് ജ്ഞാനത്തേയും ഗീത അംഗീകരിച്ചിരിക്കുന്നതെന്ന് ചില ആചാര്യന്മാർ അഭിപ്രായപ്പെടുന്നുണ്ടല്ലൊ.

ശ്രീസ്വാമിജി—ജ്ഞാനം ഭക്തിക്കും കർമ്മത്തിനും സാധനമാണെന്നുകൂടി വാദിക്കുന്ന ആചാര്യന്മാരും ഉണ്ട്. ചില ആചാര്യന്മാർ കർമ്മവും ജ്ഞാനവും ഒരുപോലെ അനുഷ്ഠിച്ചെങ്കിലേ മുക്തി ലഭിക്കു എന്നാണ് ഗീതയുടെ പക്ഷമെന്ന് വാദിക്കുന്നു. ഈ വാദങ്ങളെല്ലാം കാണുമ്പോഠം, സാമാന്യജനങ്ങഠം ഭ്രമിച്ചുപോകുന്നതിൽ അത്ഭുതപ്പെടാനില്ല പക്ഷെ, ഗീതാതത്വം സംശയരഹിതമായി മനസ്സിലാക്കണമെങ്കിൽ, സമ്പ്രദായവേദിയായ ആചാര്യനിൽനിന്ന് അഭ്യസിക്കുകതന്നെവേണം അതുകൊണ്ടാണ് "സമ്പ്രദായവേദിയല്ലാത്ത മനുഷ്യൻ എല്ലാ ശാസ്ത്രങ്ങളുമറിഞ്ഞവനാണെങ്കിൽത്തന്നെയും അവനെ മൂർഖനെപ്പോലെ ജിജ്ഞാസുക്കഠം ഉപേക്ഷിക്കണ"മെന്ന് ശ്രീ ശങ്കരാചാര്യസ്വാമികഠംഗീതാഭാഷ്യത്തിൽപറഞ്ഞിരിക്കുന്നത്. ദേഹാദിദൃശ്യപ്രപഞ്ചത്തിൽ ഞാനെന്നും എൻേറതെന്നുമുള്ള അഭിമാനമാണ് ബന്ധമെന്നു പറയപ്പെടുന്നതു്. അതു് നിത്യമോ അനിത്യമോ എന്നാണ് പരിശോധിച്ചു നോക്കേണ്ടതു്. ബന്ധം ജീവൻെറ സഹജവും നിത്യവുമായ ധർമ്മമാണെങ്കിൽ, അതില്ലാതാക്കാൻ സാധിക്കുകയില്ല. ഇല്ലാതാക്കുവാനുള്ളശ്രമം ധർമ്മിയായ ജീവൻെറ നാശത്തിൽചെന്നു കലാശിക്കുകയേയുള്ളു. പക്ഷേ, എല്ലാ ദാർശനികന്മാരുംബന്ധംനശിക്കുമെന്നു സമ്മതിക്കുന്നുണ്ട്. അതിനാൽ, ബന്ധം സത്യവും നിത്യവുമല്ലെന്നു തീരുമാ

നിക്കാം. വേദാന്തികൾ ബന്ധം അജ്ഞാനകല്പിതമാണെന്നു വാദിക്കുന്നു, ആ വാദം അംഗീകരിച്ചാൽ, മുക്തിസാധനം ജ്ഞാനമാണെന്നുകൂടി അംഗീകരിക്കണം. കാരണം, അധിഷ്ഠാനജ്ഞാനമില്ലാതെ ആരോപം നശിക്കുകയില്ലെന്നുള്ളതു് ശ്രുതിക്കും, യുക്തിക്കും, അനുഭവത്തിനും യോജിച്ച ഒരു സിദ്ധാന്തമാണു്. അതിനെ നിഷേധിക്കുവാൻ ആർക്കും സാദ്ധ്യമല്ല. ബ്രഹ്മം അധിഷ്ഠാനവും, ബന്ധം ആരോപിതവുമാകുന്നു. ബ്രഹ്മസ്വരൂപബോധമുണ്ടാകുമ്പോൾ ആരോപിതമായ ബന്ധം നശിക്കുമെന്നുള്ളതാണ് ഭഗവദ്ഗീതയുടെ ഉപദേശസാരം. ഇത്രയുംകൊണ്ടു്, സാക്ഷാൽ മോക്ഷസാധനം ബ്രഹ്മജ്ഞാനമാണെന്നു് ഗീത അനുശാസിക്കുന്നതായി മനസ്സിലാക്കണം.

"സർവ്വം ജ്ഞാനപ്ലവേനൈവ
വൃജിനം സംതരിഷ്യസി" ഗീ. 4—36
"ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി
ഭസ്മസാൽ കുരുതേ തഥാ" ഗീ. 4—37
നഹി ജ്ഞാനേന സദൃശം
പവിത്രമിഹ വിദ്യതേ
തത്സ്വയം യോഗസംസിദ്ധഃ
കാലേനാത്മനി വിന്ദതി. ഗീ. 4—38

എന്ന ഗീതാവാക്യങ്ങൾ മോക്ഷസാധനസാമഗ്രികളിൽ ജ്ഞാനത്തെപ്പോലെ പവിത്രവും മഹത്വമേറിയതുമായ മറ്റൊന്നുമില്ലെന്നാണ് സൂചിപ്പിക്കുന്നതു്. കർമ്മം അന്തഃകരണശുദ്ധിയേയും ഭക്തി സഗുണപരമേശ്വരഭക്തിയേയും

യോഗംഏകാഗ്രതയേയുമാണു് ഉണ്ടാക്കുന്നതു്. അതിനാൽ, അവ മൂന്നും ജ്ഞാനത്തിനുള്ള സാധനകളാണെന്നു ഗീതയിൽനിന്നും മനസ്സിലാക്കാം. എന്നാൽ, അവ മൂന്നും ജ്ഞാനമാർഗ്ഗത്തിലൂടെ പരമ്പരയാ മോക്ഷത്തിനു സാധനകളായിത്തീരും. അതുകൊണ്ടാണു് കർമ്മത്തേയും, ഭക്തിയേയും യോഗത്തേയും, മോക്ഷസാധനകളായി ഗീതയിൽ അംഗീകരിച്ചിരിക്കുന്നതും "സമസമുച്ചയവാദി" കളാണു് കർമ്മം ഭക്തി മുതലായവയെല്ലാം ഒരുപോലെ മോക്ഷസാധനകളാണെന്നുവാദിക്കുന്നതു്. എന്നാൽ, ശ്രീശങ്കരാചാര്യരും അദ്ദേഹത്തിന്റെ അനുയായികളും "ക്രമസമുച്ചയവാദ"ത്തെയാണു് അംഗീകരിച്ചിരിക്കുന്നതു്. അധികാരിഭേദമനുസരിച്ചുള്ള സാധകന്മാരുടെ പുരോഗതിക്കു് അനുരൂപമായ മാർഗ്ഗം ക്രമസമുച്ചയവാദമാകണെന്നു ചിന്തിച്ചുനോക്കിയാൽ വ്യക്തമാകും.

സ്വാമിജി ഇത്രയും പ്രതിപാദിച്ചു കഴിഞ്ഞപ്പോൾ ശ്രീസ്വാമിരാമതീർത്ഥന്റെ ശിഷ്യൻ ശ്രീ സ്വാമി ആനന്ദജി അവിടെ വന്നുചേർന്നു. അദ്ദേഹവും പനിനീർപ്പൂ അർപ്പിച്ചു് ശ്രീ തപോവനസ്വാമികളെ സാഷ്ടാംഗം നമസ്കരിച്ചിട്ടു് ഞങ്ങളുടെ അടുക്കൽ വന്നിരുന്നു. അന്നു് ശ്രീആനന്ദജിക്കു് എൺപതോളം വയസ്സു വരുമെങ്കിലും, അരോഗദൃഢഗാത്രനായിട്ടാണു കാണപ്പെട്ടതു്. അക്കാലത്തു് ഉത്തരകാശിയിൽ അദ്ദേഹം വിശ്രമിക്കയായിരുന്നു. ശ്രീ തപോവനസ്വാമികൾ ഞങ്ങളേയും ശ്രീആനന്ദജിയേയുംപരസ്പരംപരിചയപ്പെടുത്തി. എന്നെ ശ്രീചട്ടമ്പിസ്വാമിതിരുവടികളുടെ പ്രിയശിഷ്യനെന്ന നിലയിലാണു് പരിചയപ്പെടുത്തിയതു്. തുടർന്നു, ശ്രീ ചട്ടമ്പിസ്വാമി

തിരുവടികളുടെ മാഹാത്മ്യത്തെക്കുറിച്ചുശ്രീആനന്ദജിക്കു് ശ്രീ തപോവനസ്വാമികൾ വിവരിച്ചുകൊടുത്തു. ശ്രീ സ്വാമി ആനന്ദജി ശ്രീരാമതീർത്ഥസ്വാമികളുടെ കൂടെയും അല്ലാതെയും പാശ്ചാത്യരാജ്യങ്ങളിലും പൗരസ്ത്യരാജ്യങ്ങളിലും പലവട്ടം സഞ്ചരിച്ചിട്ടുള്ള ആംഗലവിദ്യാവിചക്ഷണനായ ഒരു സാധുമഹാത്മാവാണു്. അദ്ദേഹത്തോടു ശ്രീരാമതീർത്ഥസ്വാമികളുടെ ചര്യകളേയും ചരിത്രങ്ങളേയും കുറിച്ചു് പലതും ചോദിച്ചു ഞാൻ മനസ്സിലാക്കി. ശ്രീ തപോവനസ്വാമികൾക്കു ശ്രീരാമതീർത്ഥസ്വാമികളെപ്പറ്റി വലിയ ബഹുമാനമായിരുന്നു എന്നു സംഭാഷണത്തിൽനിന്നു മനസ്സിലാക്കാൻ കഴിഞ്ഞു. ഒരുമണിക്കൂറോളം സമയം ശ്രീ സ്വാമി ആനന്ദജിയോടു ഞങ്ങൾ സംസാരിച്ചുകൊണ്ടിരുന്നു. സംഭാഷണത്തിലെ പ്രധാനവിഷയം തെക്കേ ഇൻഡ്യയിലെ അവധൂതപ്രായന്മാരായ ജ്ഞാനികളായിരുന്നു.

സംഭാഷണത്തിനുശേഷം ലഘുഭക്ഷണം കഴിഞ്ഞു് ഞാനും ശ്രീ കൃഷ്ണപിള്ളയും ബ്രഹ്മചാരി സുന്ദരാനന്ദനും കൂടി ശ്രീ തപോവനസ്വാമികളുടെ നിർദ്ദേശമനുസരിച്ചു് അവിടെയടുത്തുള്ള കൈലാസമഠത്തിൽപോയി മഹാത്മാവായ ശ്രീ വിഷ്ണുദേവാനന്ദഗിരിസ്വാമികളെ ദർശിച്ചു. അദ്ദേഹം വളരെ വാത്സല്യത്തോടുകൂടി ഞങ്ങളെ സ്വീകരിച്ചു മധുരപലഹാരങ്ങൾകൊണ്ടു സൽക്കരിച്ചു. അന്നദ്ദേഹത്തിനു് അറുപതിലേറെ വയസ്സു കാണും. പല ജിജ്ഞാസുക്കളും അദ്ദേഹത്തിൻെറ സന്നിധിയിൽ വ്യാകരണം, വേദാന്തംമുതലായ ശാസ്ത്രങ്ങൾ പഠിക്കുന്നുണ്ടായിരുന്നു. ഞങ്ങൾ തമ്മിൽ സംസ്കൃതഭാഷയിലാണു സംഭാ

ഷണം നടത്തിയതു്. ലളിതമനോഹരമായ ശൈലിയിൽ ഏതു വിഷയത്തെക്കുറിച്ചും ദീർഘനേരം സംസ്കൃതത്തിൽ പ്രഭാഷണം നടത്താനുള്ള കഴിവു് അദ്ദേഹത്തിനുണ്ടു്. ശ്രീ തപോവനസ്വാമികളുടെ ആത്മസുഹൃത്താണു് ശ്രീവിഷ്ണുദേവാനന്ദജി. അതുകൊണ്ടു തപോവനകുടീരത്തിൽനിന്നു ചെന്ന ഞങ്ങളോടു വളരെ സ്നേഹത്തോടുകൂടിയാണു് അദ്ദേഹം പെരുമാറിയതു്. ശ്രീ ചട്ടമ്പിസ്വാമി തിരുവടികൾ, ശ്രീനാരായണഗുരുസ്വാമികൾ, ശ്രീനീലകണ്ഠതീർത്ഥപാദസ്വാമികൾ ശ്രീ തീർത്ഥപാദപരമഹംസസ്വാമികൾ തുടങ്ങി കേരളത്തിലെ പല മഹാപുരുഷന്മാരെക്കുറിച്ചും ഞാൻ വിഷ്ണുദേവാനന്ദജിക്കു വിവരിച്ചുകൊടുത്തു. ഉത്തരഇൻഡ്യയിലേയും ദക്ഷിണഇൻഡ്യയിലേയും സാധു സമ്പ്രദായത്തിലുള്ള സാമ്യവൈഷമ്യങ്ങളെക്കുറിച്ചുകൂടി ആ സംഭാഷണത്തിൽനിന്നു് എനിക്കുമനസ്സിലാക്കാൻ സാധിച്ചു. ഒന്നരമണിക്കൂറോളം കൈലാസമഠത്തിൽ കഴിച്ചുകൂട്ടിയതിനുശേഷം, ഞങ്ങൾ തപോവനകുടീരത്തിൽചെന്നു ശ്രീ സ്വാമിജിയെ വന്ദിച്ചിട്ടു സന്ധ്യയോടുകൂടി ദേവീഗിരിആശ്രമത്തിൽ എത്തി നിത്യാനുഷ്ഠാനങ്ങളിൽ വ്യാപൃതരായി കുറച്ചുസമയം കഴിച്ചുകൂട്ടി. അതിനുശേഷം, സ്വസ്ഥരായിരുന്നു പകൽ നടന്ന സത്സംഗമാഹാത്മ്യത്തെക്കുറിച്ചു പ്രകീർത്തിച്ചുകൊണ്ടു ഞങ്ങൾ കുടീരത്തിൽ വിശ്രമിച്ചു.

# ആറു്

ഇപ്രകാരം ശ്രീ തപോവനസ്വാമിസന്നിധിയിൽ സത്സംഗസുഖമനുഭവിച്ചുകൊണ്ടു് ഒരാഴ്ച ഞങ്ങൾ നിവസിച്ചു. ദിവസവും രാവിലെ 8 മണിമുതൽ 12 മണിവരെയും ഉച്ചകഴിഞ്ഞു് 2 മണിമുതൽ 5 മണിവരെയുമായിരുന്നു സത്സംഗത്തിനുള്ള സമയം നിശ്ചയിക്കപ്പെട്ടിരുന്നതു് ആ സമയം ഞങ്ങൾ ഏററവും പ്രയോജനകരമായിത്തന്നെ വിനിയോഗിച്ചു അനാദികാലംമുതൽ അവിച്ഛിന്നമായി നിലനിന്നുപോരുന്ന ഹിമാലയവാസികളായ സാധുമഹാത്മാക്കളുടെ പരമ്പരയിൽ പ്രമുഖമായൊരു സ്ഥാനം നേടിയിട്ടുള്ള ഒരു വിദ്വത്സന്ന്യാസിയായിരുന്നല്ലോ ശ്രീതപോവന സ്വാമിപാദങ്ങൾ. അദ്ദേഹത്തിൻെറകൂടെ ഒരാഴ്ച പരമാനന്ദമായി കഴിച്ചുകൂട്ടുവാനുള്ള അവസരംലഭിച്ചതു് പൂർവ്വപുണ്യപരിപാകംകൊണ്ടു മാത്രമാണെന്നുവിശ്വസിക്കുന്ന ഒരുവനാണു് ഞാൻ ആ ഒരാഴ്ചയ്ക്കകം ധാർമ്മികമായ വിവിധവിഷയങ്ങളെക്കുറിച്ചുള്ള പ്രവചനങ്ങൾ ശ്രീതപോവന സ്വാമിജിയുടെ മുഖത്തുനിന്നു് ഞങ്ങൾക്കു ശ്രവിക്കുവാൻ സാധിച്ചു. ഇന്നു ലോകത്തുള്ള പ്രധാനപ്പെട്ടഎല്ലാ ധർമ്മമാർഗ്ഗങ്ങളെയും ദർശനങ്ങളെയുംകുറിച്ചു സാമാന്യമായും, വേദാന്തദർശനത്തെക്കുറിച്ചു സവിശേഷമായും സ്വാമിജിയുമായി ചർച്ചചെയ്യുവാൻ ഞങ്ങൾക്കുകഴിഞ്ഞു സംസ്കൃതം, മലയാളം, ഹിന്ദി, ഇംഗ്ലീഷ്, തമിഴ് ഈ അഞ്ചുഭാഷകളിലും അപാരമായപാണ്ഡിത്യമാണ് സ്വാമിജിക്കുണ്ടായിരുന്നതു്. എന്നാൽ, സംസ്കൃതഭാഷയിലുള്ള സകലദർശനങ്ങളിലും അദ്ദേഹത്തിനുണ്ടായിരുന്നവൈദഗ്ദ്ധ്യം സർവ്വാതിശായിയായുന്നായിരുന്നു. ദുർഗ്രഹമായ വേദാന്തവിഷയങ്ങൾ സരസമായിപ്രതിപാദിച്ചു് പാമരജനങ്ങൾക്കുകൂടി മനസ്സിലാ

ക്കിക്കൊടുക്കുന്നതിൽ അസാധാരണമായ കഴിവാണ് സ്വാമിജിക്കുണ്ടായിരുന്നതു്. ഒരു ജിജ്ഞാസുവാണെന്നു കണ്ടാൽ അയാളുടെ ചോദ്യം അബദ്ധമാണെങ്കിൽപോലും അതു ശ്രദ്ധയോടുകൂടി കേട്ടു്, അതിലെ തെററു് മനസ്സിലാക്കിക്കൊടുത്തു്, സംശയം പരിഹരിച്ചു അയാളെസംതൃപ്തനാക്കുന്നവിഷയത്തിൽ സ്വാമിജിക്കു് ഒരു ഔദാസീന്യവുമില്ലായിരുന്നു. എന്നാൽ, ശാസ്ത്രങ്ങളിലെ തർക്കശവും ജഡിലകുടിലവുമായ യുക്തിവാദങ്ങൾ പ്രകടിപ്പിച്ചു് ശ്രോതാക്കളെ പരിഭ്രമിപ്പിക്കുകയോ ലോകപ്രതിഷ്ഠയ്ക്കുവേണ്ടി തൻെറ പാണ്ഡിത്യം പ്രകടിപ്പിക്കുകയോ അദ്ദേഹം ഒരിക്കലും ചെയ്തിരുന്നില്ല. ഒരു വിഷയം സ്ഫുടമായും സംക്ഷിപ്തമായും വിവരിക്കുന്നതിലായിരുന്നു സ്വാമിജി തൻെറ വാഗ്മിത്വവും പാണ്ഡിത്യവും പ്രകടിപ്പിച്ചിരുന്നതു്. വേദാന്തശാസ്ത്രത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള അനുഭവപ്രധാനങ്ങളായ വിഷയങ്ങൾ പലതും ചർച്ചയ്ക്കിടയിൽ സ്വാമിജി ഞങ്ങളെ കേൾപ്പിച്ചു വിസ്തരഭയംകൊണ്ടു് അവയിൽ അധികവും ഈ ലേഖനത്തിൽചേർക്കുവാൻ സാധിച്ചിട്ടില്ല. ചേർത്തിട്ടുള്ള വിഷയങ്ങളിൽ തന്നെ അദ്ദേഹത്തിൻെറ ഭാഷാശൈലി പകർത്താൻ കഴിഞ്ഞിട്ടില്ലെന്നുള്ള വസ്തുതകൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളുന്നു.

ഞങ്ങളോടു മലയാളഭാഷയിലാണ് ശ്രീ തപോവന സ്വാമികൾ സംസാരിച്ചിരുന്നതു്. എന്നാൽ, ആദ്യം ഒന്നുരണ്ടു ദിവസങ്ങളിൽ ഇടയ്ക്കിടെ ഹിന്ദിഭാഷ കയറി വന്നിരുന്നു, പിന്നീടു്, അതു മാറിപ്പോയി. വളരെ നാളായി മലയാളഭാഷ ഉപേക്ഷിച്ചു് ഹിന്ദിയിൽ മാത്രം വ്യവഹരിച്ചുകൊണ്ടിരുന്ന സ്വാമിജിയുടെ മനോഹരവും സരസവും സാരഗർഭവുമായ മലയാളഭാഷാഭാഷണം കേട്ടപ്പോൾ ഞങ്ങൾ അത്ഭുതവശരായി. അദ്ദേഹത്തിൻെറ

ഏതുഭാഷയിലുള്ള വ്യവഹാരമായാലും ശരി, അതിനുള്ള സ്ഫുടതയും ഓജസ്സും സൌന്ദര്യവും ഒന്നുവേറേതന്നെയായിരുന്നു. ആ ശൈലി അനുകരിക്കുവാൻ അധികംപേക്കും സാദ്ധ്യമല്ലതന്നെ.

ശ്രീ തപോവനസ്വാമികളുടെ മുഖത്തുനിന്നു ശ്രവിച്ച വേദാന്തതത്വങ്ങളിൽ പലതും ഞാൻ എന്റെ ഗുരുഭൂതന്മാരായ ശ്രീ തീൎത്ഥപാദപരമഹംസസ്വാമികരം, ശ്രീ പരമാനന്ദനാഥർ എന്നീ മഹാത്മാക്കളിൽനിന്നു് ശ്രവിച്ചിട്ടുള്ളതും ശാസ്ത്രങ്ങളിൽനിന്നു് ഗ്രഹിച്ചിട്ടുള്ളതും ആയിരുന്നു. എന്നാലും, ആ വിഷയങ്ങരം ഹിമാലയത്തിൽവച്ചു. ശ്രീ തപോവനസ്വാമികളുടെ മുഖത്തുനിന്നു ശ്രവിച്ചപ്പോരം അവയ്ക്കൊരു പ്രത്യേകതയുള്ളതായിത്തോന്നി. ഒരു വിഷയമെടുത്തു് ചർച്ചചെയ്യുമ്പോരം അതു തെളിയിക്കാൻ അദ്ദേഹം അധികം ശാസ്ത്രപംക്തികരം ഉദ്ധരിച്ചിരുന്നില്ല. തന്റെ അനുഭവത്തിൽനിന്നു് എടുത്തു പ്രകാശിപ്പിച്ചിരുന്ന ആ വിഷയങ്ങരം ശ്രോതാക്കളിൽ സവിശേഷം പതിയുമായിരുന്നു. അതിനാൽ, ശാസ്ത്രപംക്തികളുദ്ധരിച്ചു് ശ്രോതാക്കളെ വിശ്വസിപ്പിക്കേണ്ട കാര്യമുണ്ടായിരുന്നില്ല.

* "ആചിനോതി ച ശാസ്ത്രാൎത്ഥ-
മാചാരേ സ്ഥാപയത്യപി
സ്വയമേവാചരേദ്യസ്മാ-
ദാചാര്യസ്തേന ചോച്യതേ"

എന്ന പ്രമാണമനുസരിച്ചുനോക്കിയാൽ, ഒരാചാര്യന്റെ സർവ്വലക്ഷണങ്ങളും ശ്രീ തപോവനസ്വാമികളിൽ പൂൎണ്ണ

* ശാസ്ത്രാൎത്ഥം ഗ്രഹിച്ചു സ്വയമനുഷ്ഠിക്കുകയും അന്യരെക്കൊണ്ടു് അനുഷ്ഠിപ്പിക്കുകയും ചെയ്യുന്ന മഹാനാണാചാര്യൻ.

മായി പ്രകാശിച്ചിരുന്നുവെന്നു കാണാൻ പ്രയാസമില്ലായിരുന്നു. സന്ന്യാസധർമ്മത്തെക്കുറിച്ച് ഞങ്ങൾക്ക് സവിസ്തരമുപദേശിച്ചതന്നതുപോലെതന്നെ ആ ധർമ്മം അദ്ദേഹം അനുഷ്ഠിച്ചുമിരുന്നു. ലോകത്തിൽ പല ആചാര്യന്മാർക്കുമില്ലാത്ത ഒരു വിശേഷഗുണമാണതു്. വിധിനിഷേധങ്ങൾക്കതീതനായി ജീവന്മുക്തിപദത്തിൽ വിശ്രമിച്ചിരുന്ന അദ്ദേഹം മാതൃകാപരമായ വിധത്തിൽ യതിധർമ്മമനുഷ്ഠിച്ചു ലോകത്തിനു കാണിച്ചുകൊടുത്തു.

> + "ആസനം, പാത്രലോപശ്ച
> സഞ്ചയഃശിഷ്യസംഗ്രഹഃ
> ദിവാസ്വാപോ, വൃഥാലാപഃ
> യതേർബന്ധകരാണി ഷട്"

എന്നുള്ള യതിധർമ്മമനുസരിച്ച്, ശ്രീസ്വാമിജി, ഒരു സ്ഥലത്തുതന്നെസ്ഥിരമായിരിക്കുകയോ, ഭിക്ഷാവൃത്തിയിൽകവിഞ്ഞു ധനംസമാർജ്ജിക്കുകയോഖ്യാതിക്കുവേണ്ടിഅനധികാരികളായ ശിഷ്യന്മാരെ സമ്പാദിക്കുകയോചെയ്തിരുന്നില്ല. സന്ന്യാസിയുടെമുഖ്യധർമ്മമായ ജ്ഞാനം നേടാതെ, ലൗകികവിജ്ഞാനസമ്പാദനത്തിനുവേണ്ടി അലയുവാനും ആത്മജ്ഞാനപ്രതിപാദകങ്ങളായ വാർത്താലാപങ്ങളെ ഉപേക്ഷിച്ച് ലൗകികകഥകൾപറഞ്ഞു് ലോകരെ

---

+ ഒരിടത്തുതന്നെയിരിക്കുക, ജലപാത്രമില്ലാതിരിക്കുക ധനാദികൾസമ്പാദിക്കുക, ശിഷ്യന്മാരെഖ്യാതിക്കുവേണ്ടി വർദ്ധിപ്പിക്കുക, പകൽഉറങ്ങുക-ജ്ഞാനം സമ്പാദിക്കാതിരിക്കുക, വെറുതെലൗകികകഥകൾപറഞ്ഞുസമയംകഴിക്കുക ഇവ ആറും സന്ന്യാസിക്കു ബന്ധകരമാണ്.

വശീകരിക്കാനും അദ്ദേഹം ഒരുകാലത്തും ഒരുങ്ങിയിട്ടില്ലെന്നുള്ളതു് അനിതരസന്ന്യാസിസാധാരണമായ ഒരു സ്വഭാവമായിരുന്നു. സാധനകാലത്തു് അനുഷ്ഠിച്ചിരുന്ന "അമാനിത്വമദംഭിത്വം" മുതലായ ധർമ്മങ്ങൾ സിദ്ധാവസ്ഥയിൽ അദ്ദേഹത്തിന്റെ സഹജഗുണങ്ങളായിത്തീർന്നുപോയി. ഞാൻ കാണുന്ന കാലത്തു്, ലോകവാസനയിൽനിന്നും ശാസ്ത്രവാസനയിൽനിന്നും ദേഹവാസനയിൽനിന്നും വിമുക്തനായിട്ടാണു് അദ്ദേഹം വർത്തിച്ചിരുന്നതു്. വളരെക്കാലം വേദാന്തശാസ്ത്രങ്ങൾപലരെയും അദ്ദേഹം അഭ്യസിപ്പിച്ചിരുന്നെങ്കിലും, ഒടുവിൽ അതുപോലുമുപേക്ഷിച്ചിരുന്നു എന്നാൽ, നല്ല മുമുക്ഷുവാണെന്നു കണ്ടാൽ, ആത്മനിഷ്ഠയ്ക്കത്യന്താപേക്ഷിതമായ തത്ത്വോപദേശംമാത്രം അദ്ദേഹം അവസാനംവരെ നല്കിവന്നു; അതും സ്വൈരകഥാലാപരീതിയിൽമാത്രം. എന്നാൽ, നിരതിശയമായ പ്രേമം ആ വിരക്തന്റെ ഹൃദയത്തിൽ എപ്പോഴും നിറഞ്ഞുതുളുമ്പുന്നുണ്ടായിരുന്നു. എന്റെ സ്നേഹിതൻ ശ്രീ. പി. കൃഷ്ണപിള്ള, മഹാത്മാക്കളെ പൂജിക്കുന്നതിൽ എപ്പോഴും തത്പരനാണെങ്കിലും, അവരോടു് ഒന്നും ചോദിച്ചുവാങ്ങുന്ന പ്രകൃതി അദ്ദേഹത്തിനു് ഒട്ടുംതന്നെ ഇല്ല. അതറിഞ്ഞുകൊണ്ടായിരിക്കാം, ശ്രീ കൃഷ്ണപിള്ള ചോദിക്കാതെതന്നെ അദ്ദേഹത്തിനു് വേണ്ടതായ തത്ത്വോപദേശങ്ങളും അനുഷ്ഠാനക്രമങ്ങളും ശ്രീ സ്വാമിജി യഥാകാലം ഉപദേശിച്ചുകൊണ്ടിരുന്നതു്. ഞങ്ങൾ ഉത്തരകാശിയിലേക്കുപോകുമ്പോൾ, പലരും ഞങ്ങളോടു പറഞ്ഞതു്, തപോവനകുടീരത്തിൽതാമസിക്കുവാനും ആഹാരം കഴിക്കുവാനും സൗകര്യമില്ലെന്നായിരുന്നു. പക്ഷെ, ഞങ്ങൾക്കു് ആ കുടീരത്തിൽനിന്നു് വിഭവസമൃദ്ധമായ ആഹാരമാണു് ദിവസവും കിട്ടിക്കൊണ്ടിരുന്നതു്. അതുപോലെ, ഉത്തരകാശിയിൽച്ചെന്നു് വിഷമിച്ചിട്ടുള്ള പല സാധുക്കൾക്കും പല

വിധത്തിലുള്ള സഹായങ്ങളും അവിടുന്നു ചെയ്തുകൊണ്ടിരുന്നുവെന്നു് എനിക്കു് അറിയുവാൻ കഴിഞ്ഞിട്ടുണ്ടു്. എന്നാൽ, താൻ ചെയ്യുന്ന ഉപകാരം അന്യർ അറിയരുതെന്നു് സ്വാമിജിക്കു് പ്രത്യേകം നിർബ്ബന്ധമുണ്ടായിരുന്നതുപോലെ തോന്നുന്നു. അദ്ദേഹത്തിന്റെ സ്വഭാവത്തെയും പ്രവൃത്തികളെയും സൂക്ഷിച്ചുവീക്ഷിച്ചിരുന്ന ഏതൊരാൾക്കും പറയുവാൻ കഴിയുമായിരുന്നു. ശ്രീ തപോവനസ്വാമികൾ ഒരു മഹാപുരുഷനായിരുന്നുവെന്നു്. ഒരു വേദാന്തിയുടെ ദൃഷ്ടിയിൽ അദ്ദേഹം ആത്മമിഥുനനായ ഒരു ജീവന്മുക്തനായിരുന്നുവെന്നാണു് എന്റെ അഭിപ്രായം.

തീവ്രം, മദ്ധ്യം, മന്ദം, സുപ്തം ഇങ്ങനെ പ്രാരബ്ധത്തെ നാലായിട്ടാണു് ശാസ്ത്രങ്ങൾ വിഭജിച്ചിരിക്കുന്നതു്. ഇവയിൽ തീവ്രപ്രാരാബ്ധമുള്ള ജ്ഞാനി "ആത്മരതിയും", മദ്ധ്യപ്രാരാബ്ധമുള്ള ജ്ഞാനി "ആത്മക്രീഡനും", മന്ദപ്രാരബ്ധമുള്ള ജ്ഞാനി "ആത്മമിഥുനനും", സുപ്തപ്രാരബ്ധമുള്ള മഹാത്മാവു് "ആത്മാനന്ദൻ"മാണെന്നു് വേദാന്തശാസ്ത്രങ്ങളിൽ പ്രത്യേകം എടുത്തുപറയുന്നുണ്ടു് ശ്രീ തപോവനസ്വാമികളുടെ പ്രാരബ്ധം മന്ദമായിരുന്നതിനാൽ, അദ്ദേഹം എപ്പോഴും ആത്മരസത്തിൽ മുഴുകിയാണു് വിജയിച്ചിരുന്നതു്.

* "മന്ദവേഗേ തിരസ്കൃത്യ
ഭോഗാൻ പ്രായേണ ചിന്തയൻ
ഹൃദാത്മാനം ദ്വന്ദ്വസുഖം
പ്രാപ്നോതി മിഥുനം യഥാ"

---

* പ്രാരബ്ധം മന്ദമായാൽ ലൌകിക സുഖങ്ങളെല്ലാം തള്ളിക്കളഞ്ഞു് ഹൃദയംകൊണ്ടു് ആത്മസ്വരൂപത്തെത്തന്നെ മിക്കവാറും ചിന്തിച്ചുകൊണ്ടിരിക്കും. കാമിനീകാമുകന്മാർ സംഭോഗസുഖം സ്മരിച്ചു രസിക്കുന്നതുപോലെ ആത്മസുഖം എപ്പോഴുമനുഭവിക്കുന്ന ജ്ഞാനി "ആത്മമിഥുന"നാകുന്നു.

എന്നാണ് ആത്മമിഥുനനെക്കുറിച്ച് അനുഭൂതിപ്രകാശത്തിൽ ശ്രീ വിദ്യാരണ്യസ്വാമികൾ വർണ്ണിച്ചിരിക്കുന്നതു് ഈ വർണ്ണന ശ്രീ തപോവനസ്വാമികളിൽ സവിശേഷം സമന്വയിച്ചിരുന്നുവെന്നാണ് ഒരാഴ്ചത്തെ പരിചയം കൊണ്ടു് എനിക്ക് മനസ്സിലാക്കാൻ സാധിച്ചതു്.

1952 ഏപ്രിൽ 19-ാം തീയതി ഞങ്ങൾ കേരളത്തിലേക്ക് മടങ്ങണമെന്ന് തീരുമാനിച്ചു. 18-ാം തീയതി ശ്രീ സ്വാമിജിയുടെ നിർദ്ദേശമനുസരിച്ച് ശ്രീ തപോവനകുടീരത്തിൽ വിഭവസമൃദ്ധമായ ഒരു സദ്യ നടത്തി. ബദാംപരിപ്പും അണ്ടിപ്പരിപ്പും ചേർത്തുണ്ടാക്കിയ പാൽപ്രഥമൻ ഒരു പ്രധാനവിഭവമായിരുന്നു. ഉത്തരകാശിയിൽ അന്നു പഞ്ചായത്തു പ്രസിഡണ്ടായിരുന്ന ശ്രീ ബ്രഹ്മസ്വരൂപാനന്ദജി തുടങ്ങിയ പല മഹാത്മാക്കളും ആ സദ്യയിൽ പങ്കുകൊണ്ടു.

ആഹാരം കഴിഞ്ഞു് 3 മണിയോടുകൂടി ശ്രീ സ്വാമിജിയുടെ സമീപത്തു് ഞങ്ങൾ ചെന്നപ്പോൾ എനിക്ക് അദ്ദേഹം ഒരു കാഷായപ്പട്ടുവസ്ത്രവും "അദ്വൈതസിദ്ധി"യും തന്ന് എന്നെ അനുഗ്രഹിച്ചു. അതുപോലെ, ശ്രീ കൃഷ്ണപിള്ളയേയും പ്രസ്ഥാനത്രയം, (ഇംഗ്ലീഷുവ്യാഖ്യാനത്തോടുകൂടിയതു്) കൊടുത്തു് അനുഗ്രഹിച്ചു. ഉത്തരകാശിയിലെ പ്രശാന്തസുന്ദരമായ ആ അന്തരീക്ഷത്തിൽ ശ്രീതപോവനസ്വാമികളുടെ സന്നിധിയിൽ കഴിച്ചുകൂട്ടിയ ആ ഒരാഴ്ച, പ്രപഞ്ചാനുസ്മരണം എന്റെ ഹൃദയത്തിൽ വളരെ കുറവായിരുന്നു എന്നുതന്നെ പറയാം. 1952 ഏപ്രിൽ 19-ാം തീയതി രാവിലെ ആഹാരവും കഴിഞ്ഞു ശ്രീ സ്വാമി

ജിയെ സാഷ്ടാംഗം പ്രണമിച്ച ഞങ്ങൾ കേരളത്തിലേക്ക പുറപ്പെട്ടു. ആ ജീവന്മുക്തനായ മഹാത്മാവ് കുടീരത്തിന്റെ പടിക്കൽവരെ അനുയാത്രചെയ്താണ് ഞങ്ങളെയാത്രഅയച്ചതു്. ശ്രീബ്രഹ്മസ്വരൂപാനന്ദജി മുതലായമഹാത്മാക്കളും ഞങ്ങളെ യാത്ര അയയ്ക്കാൻ ആ കുടീരത്തിൽ കൂടിയിരുന്നു,

തപോവനകുടീരത്തിന്റെ പടിപ്പുരകടന്നു വഴിയിലേക്കിറങ്ങി തിരിഞ്ഞുനോക്കിയപ്പോൾ, ആ മഹാതപസ്വി–ശ്രീ തപോവനസ്വാമികൾ—വാത്സല്യവും കാരുണ്യവും നിറഞ്ഞ തൃക്കണ്ണുകൾ ഞങ്ങളിലേയ്ക്കയച്ചുകൊണ്ട് നിന്നനിലയിൽ അവിടെത്തന്നെ നിശ്ചലനായി നില്ക്കുന്നതാണ് എനിക്കകാണുവാൻ കഴിഞ്ഞതു്. അതൈറ തൂക കൃപാസിന്ധുവായ ആ മഹാപുരുഷന്റെ അപ്പോഴത്തെരൂപം ഇന്നും എന്റെ ഹൃദയത്തിൽ സവിശേഷം പ്രകാശിക്കുന്നുണ്ട്.

ഏപ്രിൽ 26-ാംതീയതി 12മണിക്ക ഞങ്ങൾ പെരുമ്പാവൂർ പുളിയനാട്ടുവന്നു. അവിടെ കുറച്ചുദിവസം വിശ്രമിച്ച് യാത്രാക്ഷീണമെല്ലാം തീൎന്നതിനുശേഷമാണ് ഞാൻ വാഴൂർ തീൎത്ഥപാദാശ്രമത്തിൽ വന്നുചേൎന്നതു്.

ഞങ്ങൾ ഉത്തരകാശിയിൽനിന്നു മടങ്ങിവന്നതിനുശേഷം എനിക്കവീണ്ടും ഉത്തരകാശിക്കപോയി ശ്രീ തപോവനസ്വാമിപാദങ്ങളെ ദർശിക്കവാൻ സാധിച്ചില്ല. എന്നാൽ ലേഖപ്രതിലേഖങ്ങൾവഴിശ്രീസ്വാമിജിയും ഞാനുമായി വാൎത്താവിനിമയം നടത്തിക്കൊണ്ടിരുന്നു. എഴുത്തയച്ചാലുടൻ മറുപടി അയയ്ക്കുന്ന സ്വഭാവമായിരുന്നു. ശ്രീസ്വാമിജിക്കുണ്ടായിരുന്നതു്. അദ്ദേഹത്തിന്റെ എഴുത്തു് എപ്പോഴും വിജ്ഞാനപ്രദങ്ങളായ ആശയങ്ങളെ വ്യിത

രണം ചെയ്യുന്ന വിശിഷ്ടഗ്രന്ഥങ്ങൾതന്നെയായിരുന്നു. ഉദാഹരണത്തിന് രണ്ട് എഴുത്തുകൾ അടിയിൽ ചേർക്കുന്നു.

ഉത്തരകാശി,
30—9—'52.

"ഓം നമോ നാരായണായ"

ശ്രീ ഗംഗോത്രിയിൽനിന്നിവിടെയെത്തികുറേദിവസമായി. 19.8'52-ൽ അയച്ച കത്ത് ഗംഗോത്രിയിൽ ചെന്നു മടങ്ങി ഇവിടെയെത്തി കിട്ടുകയുണ്ടായി. കുശലസമാചാരമറിഞ്ഞു സന്തോഷിക്കുന്നു.

സഹജസ്ഥിതിയിലുള്ള അവിഛിന്നമായ രതിനൈരന്തര്യംതന്നെ ഒരു സന്ന്യാസി അഭികാംക്ഷിക്കേണ്ടതു്. ഉപദേശവും വ്യാഖ്യാനവുംശാസ്ത്രപ്രവൃത്തിയുമൊക്കെ സൈ്വരകഥാരൂപത്തിൽ സംഭവിക്കുന്നുവെങ്കിൽ സംഭവിച്ചുകൊള്ളട്ടെ ഈ അപ്രധാനകാര്യങ്ങൾക്കു പ്രാധാന്യം കൊടുത്തു് തത്ത്വത്തെ നിത്യനിരന്തരമായി അനുസന്ധാനംചെയ്തു് സാക്ഷാല്ക്കരിച്ച് അതിൽ അവിചലിതമായ നിഷ്ഠയെ സമ്പാദിക്കുകയെന്നുള്ള അവശ്യകർത്തവ്യമായി പ്രധാനമായ കാര്യത്തെ ഉപേക്ഷിക്കുകയാണു് ഇന്നത്തെഅധികം സന്ന്യാസികൾ ചെയ്യുകാണുന്നതു്. ഈ സന്ന്യാസികളുടെ പേരിൽ ഇതരാശ്രമികൾക്കു് കാണുന്ന അവഹേളനബുദ്ധിയും ഈ ബഹിർമ്മുഖതയുടെ ഫലമാണെന്നു വൈരാഗ്യോപരതികളിലും ബ്രഹ്മനിഷ്ഠയിലും ഉന്നതിയെ പ്രാപിച്ചിട്ടുള്ള മഹാത്മാക്കൾ പറയാറുള്ളതാണു്.

മററെല്ലാം കുശലം. മി. കൃഷ്ണപിള്ളയുടെ കത്തുകൾ കിട്ടാറുണ്ട്. പുസ്തകങ്ങളുടെ പ്രചാരണവിഷയത്തിൽ സഹായിക്കുന്നതു ജനങ്ങൾക്കു ചെയ്യുന്ന അനുഗ്രഹം തന്നെ.

ഹിമഗിരിയിൽ ഹിമകാലം ആരംഭിക്കുകയാണ്.

എന്നു് സ്നേഹപൂർവ്വം
സ്വാമി തപോവനം (ഒപ്പ്)

ശ്രീസ്വാമിജി അയക്കുന്ന ഓരോ എഴുത്തിലും അധികാരിഭേദമനുസരിച്ചുള്ള ഉപദേശങ്ങൾ ഉണ്ടായിരിക്കുക പതിവായിരുന്നു. "ഹിമഗിരിവിഹാര"മെന്ന പുസ്തകം ശ്രീസ്വാമിജി എഴുതിയതാണല്ലോ. ആ പുസ്തകം അക്കാലത്തു് ജനങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനു ഞാനും അല്പം പരിശ്രമിച്ചിരുന്നു. ആ വസ്തുതയാണ് ഈ എഴുത്തിന്റെ അടിയിൽ സൂചിപ്പിച്ചിരിക്കുന്നതു്.

"ഭഗവദ്ദർശനം" എന്ന ഒരു ചെറിയ വേദാന്തഗ്രന്ഥം പദ്യരൂപത്തിൽ ഞാനെഴുതി ശ്രീ തപോവനസ്വാമികളുടെ പേർക്ക് പരിശോധനയ്ക്കയച്ചുകൊടുത്തു. അതു കിട്ടിയതിനുശേഷം അയച്ചമറുപടിയാണ് ചുവടെ ചേർക്കുന്നതു്

ഉത്തരകാശി,
16-10-'54.

പ്രിയ ശ്രീസ്വാമിവിദ്യാനന്ദതീർത്ഥപാദജി

പ്രേമപൂരിതമായ
"ഓം നമോ നാരായണായ"

മുമ്പ് അയച്ചിരുന്ന കാർഡ് അവിടെ കിട്ടിയിരിക്കുമല്ലോ. അതിനുശേഷം, "ഭഗവദ്ദർശനം" മുഴുവനും സശ്രദ്ധം, സാവധാനം വായിച്ചു. വളരെ രസകരമെന്നല്ല, ഉപ

കാരപ്രദവുമായിരിക്കുന്നു. അതിനെപ്പററിയുള്ള ഇവിടുത്തെ അഭിപ്രായം കയ്യെഴുത്തുകോപ്പിയുടെ ഒടുവിലത്തെ പേജിലെഴുതിയിട്ടുണ്ട്. കയ്യെഴുത്തുപ്രതി രജിസ്റ്റർചെയ്തു് ഇതൊന്നിച്ചയയ്ക്കുന്നു.

മററെല്ലാം കുശലം. അവിടെയും എല്ലാം ക്ഷേമമാണെന്നു വിശ്വസിക്കുന്നു. ശ്രീ കൃഷ്ണപിള്ളയുടെയും കത്തു കിട്ടാറുണ്ട്. തങ്ങൾക്കും മററുള്ളവർക്കും മനനോപയോഗിയായതുകൊണ്ട്, ഈദൃശമായ സാഹിത്യവ്യവസായം നല്ലതുതന്നെ.

എന്നു്, സ്വാമി തപോവനം (ഒപ്പ്)

പിന്നൊരു കത്തിൽ അദ്ദേഹം എഴുതുകയാണ്: "ബ്രഹ്മരസാസ്വാദിയായി അതിൻെറ മദത്തിൽതന്നെ മത്തനായി ജീവിതം നയിക്കുവാൻ സാധിക്കുന്നതുതന്നെ ഒരു സാധുവിൻെറ പരമലക്ഷ്യമെന്നു് പിന്നെയുംപിന്നെയും അവധാരണം."

ബ്രഹ്മാനന്ദവിലീനമാനസനായ ഒരു ജീവന്മുക്തനല്ലാതെ മററാർക്കും ഇതുപോലുള്ള ആത്മാനുഭൂതിയെ പ്രകാശിപ്പിക്കുന്ന ലേഖനങ്ങൾ എഴുതുവാൻ സാധിക്കുന്നതല്ലല്ലോ. ശ്രീ തപോവനസ്വാമികൾ വിദൂരസ്ഥിതന്മാരായ അനവധി ജിജ്ഞാസുക്കളെ, ലേഖനങ്ങൾവഴി, ജ്ഞാനോപദേശംചെയ്തു് അനുഗ്രഹിച്ചുകൊണ്ടു് വർത്തിച്ചിരുന്നതു്. ശ്രീ. പി. കൃഷ്ണപിള്ളയുടെ പേർക്കുതന്നെ 5 കൊല്ലത്തിനിടയ്ക്കു് തത്വോപദേശസമ്പൂർണ്ണമായ നൂറിൽപരം എഴുത്തുകൾ അയച്ചുകൊടുത്തിട്ടുണ്ടെന്നു് ഓർക്കുമ്പോൾ ആ പരമാചാര്യൻെറ ലോകാനുഗ്രഹതാത്പ

ര്യം എത്ര മഹത്തരമായിരുന്നുവെന്നു് വായനക്കാർ തന്നെ ഊഹിക്കുകയാണ് നല്ലതു്.

ശ്രീ തപോവനസ്വാമികൾ ജനനമരണരഹിതമായ ആത്മസ്വരൂപത്തെ സാക്ഷാത്കരിച്ചു് അമൃതഭാവത്തിലെത്തിയ ഒരു മഹാപുരുഷനായിരുന്നുവല്ലോ. ആത്മസാക്ഷാത്കാരത്താൽ കാരണശരീരമായ അവിദ്യയെ നശിപ്പിച്ച ശ്രീ സ്വാമികൾക്കു് മന്ദപ്രാരബ്ധവേഗം നിമിത്തം ദേഹാദിപ്രപഞ്ചം ഒരു തോന്നൽ മാത്രമായിരുന്നു. 1957 ജനുവരി 16–ാം നു- (1132 മകരം 3) ാം നു- പൗർണ്ണമിതിഥിയിൽ പ്രാരബ്ധം നിശ്ശേഷം നശിക്കുകയാൽ, ദേഹാദിപ്രപഞ്ചഭാനവും നശിച്ചു് അദ്ദേഹം വിദേഹമുക്തനായിത്തീർന്നു. ഘടാകാശം ഘടനാശത്തിൽ മഹാകാശമായിത്തീരുന്നതുപോലെ പ്രാരബ്ധശരീരോപാധിയിൽക്കൂടി പ്രകാശിച്ച ശ്രീ തപോവനസ്വാമികൾ ആ ശരീരോപാധിനാശത്തിൽ നാമരൂപങ്ങളുപേക്ഷിച്ചു് ബ്രഹ്മസ്വരൂപമായി പ്രകാശിക്കുന്നു.

സദേഹനായി ഹിമഗിരിയിൽ വിഹരിച്ചിരുന്ന ശ്രീ തപോവനസ്വാമികൾ ഇന്നു് വിദേഹനായി ബ്രഹ്മഭൂതനായി, സർവ്വഭൂതാത്മാവായി സർവ്വത്ര വിഹരിക്കുകയാണു്. ആ പരമാത്മസ്വരൂപത്തെ ദഹരാകാശത്തിൽ ദർശിച്ചു് നമുക്കു കൃതാർത്ഥരാകാം

നമഃ ശ്രീദേശികേന്ദ്രായ തപോവനമഹാത്മനേ

ബ്രഹ്മഭൂതായ പൂർണ്ണായ സച്ചിദാനന്ദമൂർത്തയേ

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

# തീർത്ഥപാദീയഗ്രന്ഥാവലി

| | |
|---|---|
| അദ്വൈതചിന്താപദ്ധതി 2-ാം പതിപ്പ് | 7. 00 |
| ഭഗവദ്ദർശനം പദ്യം 2-ാം പതിപ്പ് | 3. 00 |
| ശ്രീ തീർത്ഥപാദപരമഹംസ സ്വാമികൾ (സ്റ്റോക്കില്ല) ജീവചരിത്രം 1-ാം ഭാഗം | |
| ശാന്തിമന്ത്രങ്ങൾ 2-ാം പതിപ്പ് | 2. 00 |
| ശ്രീ ലളിതാഹൃദയസ്തോത്രം 3-ാം പതിപ്പ് (ബൈന്റു ചെയ്യാത്തതു് 1. 75) | 2. 00 |
| ബ്രഹ്മവിദ്യ 2-ാം പതിപ്പ് | 6. 00 |
| പ്രണവോപാസന 1-ാം പതിപ്പ് | 2. 50 |
| നാരദഭക്തിസൂത്രങ്ങൾ 2-ാം പതിപ്പ് | 0. 50 |
| ബ്രഹ്മദർശനം 1-ാം പതിപ്പ് | 5. 00 |
| അദ്ധ്യാത്മഭാഗവതം 1-ാം ഭാഗം 9 സ്കന്ധം 2-ാം പതിപ്പ് | 30. 00 |
| അദ്ധ്യാത്മഭാഗവതം 2-ാം ഭാഗം 10, 12 സ്കന്ധം 1-ാം പതിപ്പ് | 40. 00 |
| അദ്ധ്യാത്മഭാഗവതം ദശമം മാത്രം 1-ാം പതിപ്പ് | 20. 00 |